# കലാകൗമുദി

# 382

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജനുവരി 2, 1983

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി


## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



### മുഖചിത്രം

ബർമ്മീസ് പഗോഡ

ഫോട്ടോ: ദിലീപ് ബാനർജി

ഇൻസെററ്—ബാലമുരളീകൃഷ്ണ



## എസ്. കെ. പൊറ്റെക്കാട്ടിന്റെ ജീവചരിത്രം

യശശ്ശരീരനായ എസ്. കെ. പൊറ്റെക്കാട്ടിന്റെ ജീവചരിത്രരചനയിൽ ഏർപ്പെട്ടിരിക്കയാണ് ഞാൻ. ഇക്കാര്യത്തിൽ അദ്ദേഹത്തിന്റെ അടുത്ത ബന്ധുക്കളുമായി ഞാൻ ബന്ധപ്പെട്ടിട്ടുണ്ട്. എസ്. കെ. യുടെ ഇതേവരെയുള്ള എല്ലാ ഡയറിക്കുറിപ്പുകളും പരിശോധിച്ചുകഴിഞ്ഞു. കൂടാതെ അദ്ദേഹത്തിന്റെ സാഹിത്യസൃഷ്ടികളിലെ ഇപ്പോഴും ജീവിച്ചിരിക്കുന്ന കഥാപാത്രങ്ങളുമായും സമ്പർക്കം പുലർത്തി. ജീവചരിത്രത്തിന്റെ പകുതിയോളം എഴുതിക്കഴിഞ്ഞു. എസ്. കെ. യുമായി അടുത്തു ബന്ധപ്പെടാൻ കഴിഞ്ഞ സുഹൃത്തുക്കൾ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ സവിശേഷതകൾ— ഓർമ്മക്കുറിപ്പുകൾ—ദയവായി അയച്ചുതരാൻ അപേക്ഷ.

പ്രൊഫസർ പി. കൃഷ്ണൻ,
(പോസ്റ്റ്) കുററിക്കകം
വഴി എടക്കാട്
കണ്ണൂർ 670663.

## കഥകളിലോകത്തിലെ 'കലാമണ്ഡലം'

കലാകൗമുദിയിൽ (ലക്കം 376) ഞാനെഴുതിയ 'ഒരു കഥകളിസദ്യ' എന്ന ലേഖനത്തെപ്പററി എളേടം ശങ്കരൻ നമ്പൂതിരി ചില ആക്ഷേപങ്ങൾ ഉന്നയിച്ചുകണ്ടു (ലക്കം 380). അതിനു മറുപടി എഴുതിയ വിശ്വൻ, കൊണ്ടോട്, ചില കാര്യങ്ങളിൽ ലേഖകന്റെ ശ്രദ്ധ വീണ്ടും ക്ഷണിക്കുകയുണ്ടായി. അതിനാലിതെഴുതുന്നു. കീഴ്പ്പടം കുമാരൻനായരുടെ 'ചെറിയ നരകാസുരൻ' അഭിനയത്തിലും അഭ്യാസത്തിലും മികവു പുലർത്തിയില്ല എന്നതു സത്യംമാത്രം. കലാശങ്ങളുടെ കണക്കൊത്താൽ മാത്രം അഭിനയമാവില്ല. മുഖഭാവങ്ങൾക്കു പോഷകമല്ലാത്ത അഭ്യാസബലം അനാവശ്യമാണ്. ആവർത്തനവിരസങ്ങളാണ്. എല്ലാം ചേർന്നുള്ള ഇണക്കമാണ് പ്രധാനം. അതാണ് അഭിനയത്തെ ആകർഷകമാക്കുന്നതു്. ശൃംഗാരപ്പദം കഴിഞ്ഞാൽ ചെറിയ നരകാസുരനു് എന്താണഭിനയിക്കാനുള്ളതെന്നു ചോദിച്ചാൽ, കത്തിവേഷങ്ങളെല്ലാം തന്നെ ശൃംഗാരാഭിനയത്തിനു മാത്രമായുണ്ടാക്കപ്പെട്ടവയാണെന്നു പറയേണ്ടി വരും. പിറേറദിവസം, കലാമണ്ഡലം കൃഷ്ണൻനായരുടെ രാജസൂയത്തിൽ ജരാസന്ധൻ ശൃംഗാരപ്പദം കൂടാതെ തന്നെ അരങ്ങു പിടിച്ചടക്കി. കുമാരൻനായരുടെ ശൃംഗാരപ്പദം പോലും—പുലരുംവരെ സമയമുണ്ടായിരുന്നിട്ടും—അനാകർഷകമായിരുന്നു. 'ചെറിയ നരകാസുരൻ' പ്രത്യേകമുണ്ടായതുതന്നെ നായകത്വം ഉള്ള ഒന്നാന്തരം ആദ്യവസാനക്കാർ മതിതീരുവോളം ആടിക്ഷീണിച്ചപ്പോഴാണെന്നോർക്കണം—ഐതിഹ്യമാണെങ്കിലും അതിലൊരു പരമാർത്ഥമുള്ളതു് വിസ്തരിക്കേണ്ട കാര്യമില്ല. ചെങ്ങന്നൂർ രാമൻപിള്ള ആശാനുമായി കുമാരൻനായരെ താരതമ്യപ്പെടുത്തേണ്ട കാര്യംതന്നെയില്ല. ആ മഹാനടനെ ഒന്ന് അനുസ്മരിച്ചുപോയി എന്നു മാത്രം. വിനയപൂർവ്വം നമ്പൂതിരിയോടൊന്നു പറയട്ടേ, ഗുരുവിന്റെ മഹത്ത്വം ശിഷ്യന്റെ കേമത്തത്തിനു് അളവുകോലാകരുതു്. ആ 'വടക്കൻചിട്ട' ഇവിടെ അധികം പ്രചാരത്തിലില്ല. അല്ലെങ്കിൽ ഹരിപ്പാട്ട രാമകൃഷ്ണപിള്ളയുടെ കംസനും നന്നായി എന്നു പറയേണ്ടിവരും. മറെറാരു സംഗതി 'കലാമണ്ഡലത്തിന്റെ അക്രൂരനെ'പ്പററിയാണ്. 'കലാമണ്ഡലത്തിന്റെ ഒരു ദിവസം 'എന്നൊരു തലക്കെട്ട് എന്റെ ലേഖനത്തിലെങ്ങുമില്ല. അതിരിക്കട്ടെ, 'കലാമണ്ഡലം' എന്ന പേരിനെച്ചൊല്ലിയാണല്ലോ നമ്പൂതിരിയുടെ പരാതി. ഇവിടെ ഒരു സ്ഥാപനം ഒരു വ്യക്തിയിലേക്കു ചുരുങ്ങിയതല്ല, മറിച്ച് വ്യക്തി സ്വപ്രതിഭകൊണ്ടു് മഹത്തായൊരു സ്ഥാപനമായി വളർന്നതിന്റെ ചരിത്രമാണ്. കേരളമൊട്ടുക്കു്, വിശേഷിച്ച് തെക്കൻ നാടുകളിൽ 'കലാമണ്ഡലം' എന്ന പേരിൽ അറിയപ്പെടുന്ന ഒരു നടൻ പത്മശ്രീ കലാമണ്ഡലം കൃഷ്ണൻനായർ മാത്രമാണ്. ആ പത്മശ്രീ ബഹുമതിക്കും മേലേയാണതിന്റെ പ്രശസ്തി. എക്കാലവും അങ്ങനെതന്നെ അറിയപ്പെടുമെന്നതിൽ ആരും പരിഭവിച്ചിട്ടു കാര്യമില്ല. ആ വഴിക്ക് കലാമണ്ഡലം സ്ഥാപനത്തിനു കൈവന്ന പ്രശസ്തിയും നിസ്സാരമല്ല. ആ അഭിമാനം, ഒരുപക്ഷേ, വേണ്ടെന്നു വയ്ക്കുന്നവരാകാം ഇന്നവിടെയുള്ളവർ. കെ. പി. എസ്. മേനോന്റെ 'കഥകളിരംഗം' പേജ് 430 നോക്കുക. എന്നാലും അന്നുതന്നെ (കൃഷ്ണൻനായർ കലാമണ്ഡലം വിട്ടുപോന്നതിനെയാണുദ്ദേശിക്കുന്നതു്) അദ്ദേഹം കലാമണ്ഡലം എന്ന അപരാഭിധാനത്താൽ വിഖ്യാതനായിരുന്നു.' ഇന്നും കളിയുടെ ഗന്ധംപോലുമില്ലാത്തവർകൂടി കളിസ്ഥലത്തു ചെല്ലുമ്പോൾ ആദ്യം അന്വേഷിക്കുക 'കലാമണ്ഡലം വന്നിട്ടില്ലേ?' എന്നാണ്. കലാമണ്ഡലം ട്രൂപ്പിനെയല്ല, കൃഷ്ണൻനായരെ മാത്രം ഉദ്ദേശിച്ചുള്ളതാണ് ഈ ചോദ്യം. സങ്കേതത്തിന്റെ ചട്ടക്കൂടു തകരാതെതന്നെ കഥകളിക്കിന്നുള്ള ജനസമ്മതി ഇനിയും നിലനില്ക്കണമെങ്കിൽ കൃഷ്ണൻനായരാശാന്റേതായ ഒരു പ്രസ്ഥാനം—ഒരു കലാമണ്ഡലം—വളർത്തിയെടുക്കേണ്ടിയിരിക്കുന്നു.

പി. വേണുഗോപാലൻ,
തിരുവനന്തപുരം.

## ഒരഭ്യർത്ഥന

'മോഹിനിയാട്ടവും അതിന്റെ സംഗീതവും' എന്ന വിഷയത്തെക്കുറിച്ച് ഡൽഹി സർവ്വകലാശാലയിൽ ഞാൻ ഗവേഷണം നടത്തിവരികയാണ്. കേരളത്തിൽത്തന്നെ പല പ്രദേശങ്ങളിലും മോഹിനിയാട്ടം വളർന്നതു് പലതരത്തിലുള്ള അവതരണഭേദങ്ങളിലൂടെയാണല്ലോ. ഇപ്പോൾ പ്രാദേശികമായി ഒതുങ്ങിനിൽക്കുന്ന ആ വിവരങ്ങൾ സംഭരിച്ച് അപഗ്രഥിച്ചാലേ സമഗ്രമായ ഒരു അറിവും വീക്ഷണവും ഉണ്ടാക്കാൻ കഴിയൂ. ചരിത്രപശ്ചാത്തലം, ആട്ടഭേദങ്ങൾ ([illegible]യതും) ചമയങ്ങൾ (അന്നും ഇന്നും) ആചാര്യന്മാർ, കലാകാരന്മാർ, കലാകാരികൾ (പണ്ടും ഇപ്പോഴും) അവരുടേയും മററു കലാകുതുകികളുടേയും സംഭാവന, മോഹിനിയാട്ടത്തിലെ ഗാനങ്ങൾ (പലകാലങ്ങളിലും സ്ഥലങ്ങളിലും) സംഗീതച്ചിട്ടകൾ, വാദ്യോപകരണങ്ങൾ ഇവയെക്കുറിച്ചെല്ലാം എന്തെങ്കിലും വിവരങ്ങൾ—ആധികാരികമായ രേഖകളോ അറിവോ—ഉള്ളവർ സദയം അറിയിച്ചുതരുന്നതു് ഉപകാരമായിരിക്കും. നന്ദിപൂർവ്വം അതു പ്രബന്ധത്തിൽ രേഖപ്പെടുത്തുന്നതിനു പുറമേ മടക്കി അയയ്ക്കേണ്ട രേഖകൾ ഭദ്രമായി തിരിച്ചയയ്ക്കുന്നതുമാണ്. പ്രസക്തമായ ഏതെങ്കിലും വിവരങ്ങൾ ആരിൽനിന്ന്—എവിടെനിന്ന്—കിട്ടുമെന്നറിയിച്ചുതരുന്നതും വലിയൊരു സഹായമാണ്. കലാപ്രേമികളായ സഹൃദയരുടെ സഹകരണം അഭ്യർത്ഥിക്കുന്നു.

എന്ന് കൃതജ്ഞതാപൂർവ്വം.
ദീപ്തി ഓംചേരി
മ്യൂസിക് ഡിപ്പാർട്ട്മെന്റ്,
ഡെൽഹി സർവകലാശാല,
ഡെൽഹി-7, 100007.

## സദസ്യതിലക കവിതാ അവാർഡ്

ഇക്കൊല്ലം (1982) ജൻമശതാബ്ദി ആഘോഷിച്ച യശശ്ശരീരനായ സദസ്യതിലക ടി. കെ. വേലുപ്പിള്ളയുടെ സ്മരണ നിലനിറുത്തുന്നതിനു് വ്യവസായ പ്രമുഖനും സഞ്ചാരസാഹിത്യകാരനുമായ എൻ. ജെ. നായർ ഏർപ്പെടുത്തിയിട്ടുള്ള ആയിരം രൂപയുടെ 'സദസ്യതിലക കവിതാ അവാർഡ്' നൽകുന്നതിന് രചനകൾ ക്ഷണിച്ചുകൊള്ളുന്നു. പ്രായം കുറഞ്ഞവരെ പ്രോൽസാഹിപ്പിക്കുന്നതിനു വേണ്ടി നാല്പതുവയസ്സിൽ കൂടുതൽ പ്രായമുള്ളവരുടെ കവിതകൾ സ്വീകരിക്കുന്നതല്ല. കവിതയുടെ ദൈർഘ്യം അമ്പതുവരിയിൽ കുറവായിരിക്കരുതു്. രചനകൾ 1983 ഫെബ്രുവരി 15-ാം തീയതിക്കുമുമ്പ്, സെക്രട്ടറി, സദസ്യതിലക ജന്മ ശതാബ്ദിയാഘോഷക്കമ്മിററി, ജാനകീ നിവാസ്, കരമന, തിരുവനന്തപുരം-2 എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്.

ശ്യാമളാലയം കൃഷ്ണൻനായർ,
(സെക്രട്ടറി).



**കൗമുദി ന്യൂസ് സർവീസ്**




**നമ്മുടെ സംസ്കാരത്തിന്റെ നാണക്കേടായിരുന്നു മാർക്കുതട്ടിപ്പു കേസുകൾ. പക്ഷേ, നാണക്കേടുകൾ നമുക്കെന്നേ ഭൂഷണമായിത്തീർന്നിരിക്കുന്നു—മാർക്കുതട്ടിപ്പു കേസുകളുടെ അണിയറകഥകൾ. സർവ്വകലാശാലയും സർക്കാരും കോടതിയും ചേർന്ന് ജനങ്ങളെ കബളിപ്പിക്കുകയല്ലേ?**

മാർക്കുതട്ടിപ്പു കേസുകളുടെ ഒന്നാം വാർഷികം ഏതാനും ദിവസങ്ങൾക്കു മുമ്പ് ആരും ശ്രദ്ധിക്കാതെ കടന്നുപോയി. ഈയിടെയായി കണ്ടതിനെല്ലാം കേങ്കേമമായ ആഘോഷപരിപാടികളോ വാഷികദിനാചരണങ്ങളോ തട്ടിക്കൂട്ടാറുള്ള നമ്മുടെ നാട്ടിൽ ഇക്കാര്യത്തിൽ മാത്രം ഇത്ര പരിപൂർണ്ണമായ മൗനം പാലിക്കപ്പെട്ടതു് അവിചാരിതമായിട്ടായിരിക്കാനിടയില്ല. രാജ്യമെമ്പാടും മാത്രമല്ല, ലോകത്തിന്റെ അറിയപ്പെടാത്ത കോണുകളിൽപ്പോലും നമ്മുടെ കൊച്ചു സംസ്ഥാനത്തിനു് വാർത്താ പ്രാധാന്യം നേടിത്തന്ന ഈ അദ്ഭുതപ്രതിഭാസത്തെ ഇനി മറന്നുകളയുന്നതാണു നല്ലതെന്ന് അതിവിപ്ലവകാരികളായ നമ്മുടെ വിദ്യാർത്ഥി പ്രസ്ഥാനങ്ങൾക്കു പോലും തോന്നിത്തുടങ്ങിയോ? മാർക്കുതട്ടിപ്പു സംഭവങ്ങളെപ്പററി സമഗ്രമായ അന്വേഷണം നടത്തണമെന്നും ഒരൊററ കുററവാളിയെപ്പോലും രക്ഷപ്പെടാൻ അനുവദിക്കരുതെന്നും ആവശ്യപ്പെട്ടുകൊണ്ടു് സെക്രട്ടറിയേററ് നടയിലും യൂണിവേഴ്സിററി ഓഫീസിനു മുമ്പിലും ഒരു വർഷം മുമ്പ് പരസ്പരം മത്സരിച്ച് നിരാഹാരസത്യാഗ്രഹം നടത്തിയ വിദ്യാർത്ഥി സംഘടനകളിൽപ്പോലും നിഴലിക്കുന്ന ഈ താല്പര്യമില്ലായ്മ മുതിർന്നവരിൽ കുറെയേറെ മുററിക്കഴിഞ്ഞില്ലെങ്കിലേ അദ്ഭുതമുള്ളൂ.

എങ്ങനെയും സ്വന്തം 'പ്രസ്റ്റീജ്' ഉയർത്തണമെന്ന് വാശിപിടിക്കാറുള്ള മന്ത്രിമാർ പോലും ഇതേപ്പററി ഒന്നും എന്തേ മിണ്ടാത്തതു്—മുമ്പ് അവർ മിണ്ടിയിരുന്നതാകട്ടെ, അവർ അധികാരത്തിൽ വരുന്നതിനു മുമ്പ് രജിസ്റ്റർചെയ്ത കേസുകളെപ്പററി മാത്രവും. കൂടുതൽ കേസുകൾ കണ്ടുപിടിക്കാനുള്ള കരുക്കൾ നീക്കാൻ അവർക്ക് ആർക്കും കഴിഞ്ഞില്ല. മാത്രമല്ല, ചില മന്ത്രിമാരുടെ പരസ്യവും രഹസ്യവുമായ പ്രഖ്യാപനങ്ങളാകട്ടെ, പഴയ കേസുകളുടെ തന്നെ കാര്യക്ഷമമായ നടത്തിപ്പിനു് ഏതെങ്കിലും തരത്തിൽ സഹായകമാണെന്ന് ആർക്കും പറയാനും കഴിയില്ല. ഭരണക്കാരുടെ ഈ നിസ്സംഗത ഏറക്കുറെ അപ്പാടേതന്നെ പ്രതിപക്ഷത്തേയും ബാധിച്ചതാണ് അതിലേറെ വിചിത്രം. മാറിമാറിവരുന്ന രാഷ്ട്രീയച്ചേരുവകളുടെ ഫലമായി ഇപ്പോൾ എതിർപക്ഷത്തുള്ള ആർക്കെങ്കിലും മാർക്കലിസ്ററ് കേസുമായി ബന്ധമുണ്ടോയെന്ന് തെരഞ്ഞുപിടിച്ച് അതിനെപ്പററി പറയാൻ മാത്രമേ അവർക്കു താല്പര്യമുള്ളൂ. രാഷ്ട്രീയ പ്രതിയോഗികളെ ഒരിക്കൽക്കൂടി അടിക്കാനുള്ള സൗകര്യപ്രദമായൊരു വടിമാത്രമാണ് അവർക്ക് ഇതും. ചക്കിക്ക് ഒത്തവനല്ല ചങ്കരനെങ്കിൽ, ചങ്കരനു് ഒത്തവളായി ചക്കി മാറിയേക്കും. ഈ കാലവൈശിഷ്ട്യം അതാണല്ലോ.

ഇങ്ങനെ വിദ്യാർത്ഥിവർഗ്ഗം മറവിയുടേയും ഭരണകക്ഷിക്കാർ നിസ്സംഗതയുടേയും പ്രതിപക്ഷക്കാർ സങ്കുചിതത്വത്തിന്റേയും മാർഗ്ഗം അവലംബിച്ചപ്പോൾ പൊലീസോ? വളരെ കാതലായ ഒരു പ്രശ്നം അവർ എടുത്തിട്ടു. അത്രതന്നെ. പിന്നെ അവരും പെട്ടെന്നു മിണ്ടാതായി. കേസ്സുകളുടെ രേഖകളെ സംബന്ധിച്ചതായിരുന്നു ആ പ്രശ്നം. ക്രൈംബ്രാഞ്ച് രേഖകൾ ആവശ്യപ്പെട്ടുകൊണ്ട് സർവ്വകലാശാലയ്ക്കു് നോട്ടീസുവരെ നൽകി. പൊലീസിന്റെ ഈ നടപടിക്ക് വർത്തമാന പത്രങ്ങളെല്ലാം വളരെയേറെ പ്രാധാന്യവും പ്രാമുഖ്യവും നൽകി. സമ്മർദ്ദം കൂടിയപ്പോൾ മനസ്സില്ലാമനസ്സോടെയെന്നോണം സർവ്വകലാശാല രേഖകൾ കണ്ടെടുക്കാൻ ഒരു സ്പെഷ്യൽ സെല്ല് തട്ടിക്കൂട്ടി, അത്രതന്നെ. 'ശേഷം ഭാഗം സ്ക്രീനിൽ' എന്നെഴുതി സിനിമാ നോട്ടീസുകൾ അവസാനിപ്പിക്കുന്നതുപോലായിരുന്നു പിന്നീട് പൊലീസ് പ്രവർത്തിച്ചതു്. എന്തു ചോദിച്ചാലും, ആരു ചോദിച്ചാലും ഒന്നും മിണ്ടാത്ത മുനിവര്യനെപ്പോലായി പൊലീസ്. മാർക്ക്ലിസ്റ്റ് കേസ്സുകൾ സംബന്ധിച്ച് മുമ്പെങ്ങും അവർ പാലിച്ചിട്ടില്ലാത്ത അദ്ഭുതകരമായ ഈ നിശ്ശബ്ദത അവർ സ്വയം സ്വീകരിച്ചതോ അതല്ല അടിച്ചേല്പിക്കപ്പെട്ടതോ?

ഗവണ്മെൻറും പൊലീസും പ്രതിപക്ഷവും വിദ്യാർത്ഥികളും ഒരുപോലെ വിമുഖരായാലും, സർവ്വകലാശാലയ്ക്കു് അതു പൊറുക്കാൻ കഴിയുമോ എന്നായിരിക്കും നീതിബോധമുള്ളവരുടെ മനസ്സിൽ സ്വാഭാവികമായി ഉയരുന്ന ചോദ്യം. മറെറന്തിനെക്കാളും, സർവ്വകലാശാലയുടെ സല്പേരും വിശ്വസനീയതയും അധികാരവും കണ്ടവരെല്ലാം കൈയേറുന്നതാണല്ലോ അടിസ്ഥാനപ്രശ്നം. 'ഇങ്ങനെയുണ്ടോ ഒരു സർവ്വകലാശാല?' എന്ന് മൂക്കത്തു് വിരൽവച്ച് ലോകർ മുഴുവനും അതിശയിച്ചു നിന്നെങ്കിലും, 'അതിനു് എനിക്കെന്തു്?' എന്ന കരിങ്കല്ലന്റെ ധാർഷ്ട്യമാണ് പലപ്പോഴും സർവ്വകലാശാല പ്രകടിപ്പിച്ചിട്ടുള്ളതു്. മാർക്കു തട്ടിപ്പ് എന്ന അർബ്ബുദം ബാധിച്ച ശരീരഭാഗങ്ങൾ മാത്രമല്ല, തുടർന്ന് ബാധിച്ചേക്കാവുന്ന ഭാഗങ്ങൾ പോലും മുറിച്ചു

മാററാൻ ബാദ്ധ്യസ്ഥമായ സർവ്വകലാശാല, ആ വഴിക്ക് എന്തെങ്കിലും ചെയ്തതായി ഇതേവരെ ജനങ്ങളെ ബോദ്ധ്യപ്പെടുത്തിയിട്ടില്ല. മാത്രമല്ല, ഞങ്ങളെന്തിന് അതു ചെയ്യുന്നുവെന്നാണ് അവരുടെ ഭാവവും. അവർ സ്വന്തം നിലയിൽ ഒന്നും ചെയ്തില്ലെങ്കിലും, ഹൈക്കോടതിയും തുടർന്ന് പൊലീസും കണ്ടുപിടിച്ച കേസ്സുകളിലെ കുററക്കാരെ കർശനമായി ശിക്ഷിക്കണമെന്ന നിലപാടെങ്കിലും എടുത്തുകൂടേ? അതുപോലും ചെയ്തില്ലെന്ന മട്ടിലുള്ളതാണ് സർവ്വകലാശാലയിലെ വളരെ ഉയർന്ന അധികാരികൾ നടത്തുന്ന പ്രഖ്യാപനങ്ങൾ. ആരിൽനിന്നും കാര്യമായൊരു എതിർപ്പും ഉണ്ടാകാതെ അത്തരം പ്രഖ്യാപനങ്ങൾ അടിക്കടി ഉണ്ടാകുന്നുവെന്നതാണ് വിചിത്രം.

ഇക്കഴിഞ്ഞ ഒക്ടോബർ 8-ാം തീയതി നടന്ന സെനററ്യോഗത്തിൽ അതിശയകരമായൊരു പ്രഖ്യാപനമുണ്ടായി. പഴയ പരീക്ഷാരേഖകൾ നശിപ്പിക്കാൻ സർവ്വകലാശാല സിൻഡിക്കേററ് മുമ്പ് തീരുമാനിച്ചിരുന്നു എന്നായിരുന്നു ആ പ്രഖ്യാപനം. തങ്ങൾ കേട്ട ഈ പ്രഖ്യാപനത്തിൽ എന്തോ പന്തികേടുണ്ടെന്നു സംശയിച്ച ചില സെനററംഗങ്ങൾ ആ തീരുമാനം വായിക്കണമെന്ന് ബഹളംകൂട്ടി. ബന്ധപ്പെട്ട രേഖ വായിച്ചു കഴിഞ്ഞപ്പോഴോ? രേഖകൾ നശിപ്പിക്കാമെന്നൊരു തീരുമാനം എന്നെങ്കിലും എടുത്തിരുന്നതായി, അതു വായിച്ചുകേട്ട ആർക്കും ബോദ്ധ്യമായില്ല. ആ വാർത്ത പിറേറദിവസത്തെ പത്രങ്ങളിൽ വളരെ പ്രാധാന്യത്തോടെ പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തു. വളരെ ഗുരുതരമായൊരു കാര്യമാണിത്. തക്കതായ, സംശയരഹിതമായ രേഖകളുടെ പിൻബലമില്ലാതെ, രേഖകൾ നശിപ്പിച്ചു എന്ന പ്രഖ്യാപനം നടത്താൻ അധികൃതർ എങ്ങനെ മുതിർന്നു? എന്തിനാണ് അങ്ങനെ ചെയ്തതു്?

ഈ പ്രഖ്യാപനത്തിന് ഒരൊററ അർത്ഥമേയുള്ളു. ഇപ്പോൾ നിലവിലുള്ള കേസുകളിൽ മിക്കതും തെളിയിക്കാനാവശ്യമായ രേഖകൾ സർവ്വകലാശാലയിലില്ല എന്നൊരു ധാരണ മുൻകൂട്ടി സൃഷ്ടിക്കാൻ അധികൃതർക്കു താല്പര്യമുണ്ടെന്നു മാത്രമേ അതു കാണിക്കുന്നുള്ളു. തക്കതായ രേഖകളില്ലാഞ്ഞിട്ടും ഇത്തരമൊരു പ്രഖ്യാപനം അധികൃതർ ഔദ്യോഗികമായി നടത്തി. എന്നിട്ടും ഗവൺമെൻറും വിദ്യാർത്ഥികളും പ്രതിപക്ഷവും 'കമാ'യെന്നൊരു അക്ഷരം മിണ്ടിയില്ല.

ലോകം മുഴുവൻ അദ്ഭുതസ്തബ്ധമായി കേട്ടുകൊണ്ടുനിന്ന മാർക്കുതട്ടിപ്പ് പ്രതിഭാസത്തെ ആകെ തകർക്കുന്ന ഒരു ബോംബ് സ്ഫോടനമായിരുന്നു ആ പ്രഖ്യാപനം. അങ്ങു ദൂരെ അഫ്ഗാനിസ്ഥാനിലോ, കംപൂച്ചിയയിലോ, പാലസ്തീനിലോ ദക്ഷിണാഫ്രിക്കയിലോ നിരാലംബരായ ജനങ്ങൾക്കു നേരേ ബോംബിട്ടാൽ നിറം പലതാണെങ്കിലും വിപ്ലവകാരികൾ മാത്രം നിറഞ്ഞ നമ്മുടെ നാട്ടിലെ തെരുവീഥികളിൽ ഉച്ചൈസ്തരം മുദ്രാവാക്യങ്ങൾ മുഴങ്ങും. മനുഷ്യക്കുരുതിക്കെതിരേ. അതും നട്ടുച്ച വെയിലിൽ, ചുട്ടുപൊള്ളുന്ന റോഡിലൂടെ. എന്നാൽ

**സർക്കാരിനും സർവ്വകലാശാലയ്ക്കും മാർക്കു തട്ടിപ്പു കേസുകളിൽ താല്പര്യം ഇല്ലാതിരിക്കുന്നതു് മനസ്സിലാക്കാം. പക്ഷേ, നമ്മുടെ നാട്ടിലെ 'വിപ്ളവ' വിദ്യാർത്ഥി സംഘടനകൾ എന്തുകൊണ്ടു് 'കമാ' എന്നൊരക്ഷരം മിണ്ടുന്നില്ല.**

നമ്മുടെ നാട്ടിലെ നിരപരാധികളായ എത്രയോ ആയിരം വിദ്യാർത്ഥികളുടെ മേൽ വീണ ബോംബായിരുന്നു രേഖകളില്ലെന്ന ആ പ്രഖ്യാപനം. അതിനെതിരെ ആരും അണിനിരക്കാതെപോയതെന്തുകൊണ്ടാണ്. മാർക്കുതിരുത്തൽ നടത്തിയതുമൂലം പിന്തള്ളപ്പെട്ടുപോയ അർഹരായ നിരവധി യുവാക്കൾ ഇന്നും അജ്ഞാതരായി, ഒരുപക്ഷേ തൊഴിലില്ലാതെതന്നെ എവിടൊക്കെയോ അലയുന്നുണ്ടാകണം. പൗരാവകാശസംരക്ഷണസമിതികളില്ലാഞ്ഞിട്ടല്ലല്ലോ, ഇതിനെതിരേ നേരിട്ടൊരു പ്രതിഷേധശബ്ദംപോലും ഉയരാതെപോയതു്.

അവ്യക്തമായ മാർഗ്ഗങ്ങളിലൂടൊന്നും പരീക്ഷാ രേഖകൾ നശിപ്പിക്കാൻ കഴിയില്ലെന്നാണ് ഇക്കാര്യങ്ങളിൽ നല്ല തിട്ടമുള്ളവർ പറയുന്നതു്. ഉത്തരക്കടലാസ് ഒഴിച്ചുള്ള പരീക്ഷാരേഖകളെല്ലാം സർവ്വകലാശാലയുടെ പെർമനൻറ് രേഖകളാണ്. അവ നശിപ്പിക്കണമെങ്കിൽ നിയമപരമായ ചില നടപടികൾ ആവശ്യമാണ്. ഇതു സംബന്ധിച്ച വ്യവസ്ഥകളടങ്ങിയ 'സെക്രട്ടേറിയററ് മാനുവൽ' യൂണിവേഴ്സിററിക്കും ബാധകമാണ്. അതിൽ പറയുന്ന വ്യവസ്ഥകൾ അനുസരിച്ചാണ് രേഖകൾ നശിപ്പിച്ചിട്ടുള്ള



അയ്യോ! എന്റെ ക്കീവർഷം ബോണസ് കിട്ടിയില്ലല്ലോ.

തെന്ന് അധികൃതർ പറയുന്നില്ല. അപ്പോൾ നിയമവിരുദ്ധമായി രേഖകൾ നശിപ്പിച്ചെന്നാണോ അതിന്നർത്ഥം? എങ്കിൽ അവരെ പിടികൂടി ശിക്ഷിക്കാൻ എന്തുകൊണ്ട് സർവ്വകലാശാലാധികൃതർ ശ്രമിക്കുന്നില്ല. സർവ്വകലാശാലയിൽ ഇത്തരമൊരു ഗുരുതരമായ കുററം നടന്നുവെന്ന് പരസ്യമായ പ്രഖ്യാപനം ഉണ്ടായിട്ടും, അതേപ്പററി ഒരു വിശദീകരണം ചോദിക്കാൻ പോലും ഗവണ്മെൻറ് തയ്യാറാകുന്നതുമില്ല.

അധികൃതർ അവകാശപ്പെടുന്നതിനു വിരുദ്ധമായി പലരും നിയമപരമായ കാരണങ്ങളാൽ കരുതുന്നതുപോലെ, രേഖകൾ നശിപ്പിക്കപ്പെട്ടില്ലെങ്കിലോ? ഇത്തരം ഗുരുതരമായ കാര്യത്തിൽ, അതും നിർണ്ണായകമായൊരു ഘട്ടത്തിൽ, മനഃപൂർവ്വം തെററിദ്ധാരണ പരത്തി എന്ന കുററം അധികൃതരുടെ മേൽ വീഴും. രണ്ടിലേതാണ് യാഥാർത്ഥ്യം എന്ന് തെളിയിക്കണമെങ്കിൽ അന്വേഷണം നടക്കണമല്ലോ? ഇതേപ്പററി അന്വേഷണം വേണമെന്നുപോലും ആരും ആവശ്യപ്പെടുന്നുമില്ല.

മാർക്ക്ലിസ്ററ് കേസ്സുകളുടെ കാര്യത്തിൽ നിർണ്ണായകമായി കരുതപ്പെടുന്ന രേഖകൾ സൂക്ഷിക്കാൻ സർവ്വകലാശാലയിൽ സ്ഥലക്കുറവ് അനുഭവപ്പെടുന്ന പ്രശ്നമേ ഉദിക്കുന്നില്ല. അദ്ധ്യാപകർ അയയ്ക്കുന്ന മാർക്കുബുക്കും (രണ്ടു കോപ്പി) ഉത്തരപ്പുസ്തകത്തിന്റെ ആദ്യത്തെ ഷീററിൽനിന്നും കീറിയെടുക്കുന്ന കൗണ്ടർഫോയിലും ആണ് അവ. മാർക്കു ബുക്കിന്റെ ഒരു കോപ്പി പ്രത്യേക നിറമുള്ള കവറിൽ കൺട്രോളറുടെ 'സേഫ് കസ്റ്റഡി'യിൽ സൂക്ഷിക്കണമെന്നാണ് വ്യവസ്ഥ. വിദ്യാർത്ഥിയുടെ ഒറിജിനൽ രജിസ്ററർ നമ്പരും ഫാൾസ് നമ്പരും മാർക്കും കുറിച്ചിടുന്ന കൗണ്ടർഫോയിൽ ബന്ധപ്പെട്ട സെക്ഷനിൽ നിന്നും എടുത്തു മാററണമെങ്കിൽ മേലധികാരികളുടെ അനുവാദം വേണം. ചാക്കിൽക്കെട്ടി രേഖകൾ സൂക്ഷിക്കുന്ന സെല്ലാറിലേക്ക് മാത്രമേ അവ മാറേറണ്ടതുള്ളു. ചാക്കിൽക്കെട്ടി സൂക്ഷിക്കുന്ന ഈ രേഖകൾ സെല്ലാറിൽനിന്നും പുറത്തെടുത്തു നശിപ്പിക്കുന്നതു്, മനഃപൂർവ്വം രഹസ്യമായി ചെയ്തില്ലെങ്കിൽ, ആരും കാണാതിരിക്കുമോ? വൈകിട്ട് അഞ്ചു മണി കഴിഞ്ഞാൽ ഇതൊക്കെ ചെയ്യാൻ സർവ്വകലാശാലാ ഓഫീസിൽ അധികമാരേയും കിട്ടുകയുമില്ല.

ഇപ്പോൾ നിലവിലുള്ള കേസ്സുകളുടെ രേഖകൾ എല്ലാം വേണമെങ്കിൽ കണ്ടുകിട്ടും എന്നു വ്യക്തമാക്കുന്ന മറെറാരു കാര്യമുണ്ട്. ക്രൈം ബ്രാഞ്ച് ഇതുവരെ രജിസ്റ്റർ ചെയ്തിട്ടുള്ളതു് 59 കേസുകളാണ്. അവയിൽ 12 കേസുകൾ സ്പെഷ്യൽ കോടതിക്ക് വിചാരണയ്ക്കു വയ്ക്കാനുള്ള നടപടി പൂർത്തിയായിക്കഴിഞ്ഞു. ഈ കേസുകൾ സംബന്ധിച്ച കൗണ്ടർഫോയിൽ ഉൾപ്പെടെയുള്ള എല്ലാ രേഖകളും പൊലീസിനു് കിട്ടിയിട്ടുണ്ടെന്ന് അവർ തന്നെ പത്രപ്രതിനിധികളോടു പറഞ്ഞിട്ടുള്ളതാണ്. ഇവിടെ പ്രസക്തമായൊരു ചോദ്യമുയരുന്നു: ആകെയുള്ള 59 കേസുകളിൽ 12 എണ്ണം മാത്രമേ പൊലീസുകാർ കൗണ്ടർഫോയിൽ നോക്കി രജിസ്റ്റർ ചെയ്തിട്ടുള്ളു. 12 എണ്ണത്തിൽ കൗണ്ടർഫോയിലിന്റെ പ്രാധാന്യം മനസ്സിലാക്കി അവ ചികഞ്ഞെടുത്ത പൊലീസുകാർ, മററു കേസുകളിൽ കൗണ്ടർഫോയിൽ നോക്കാതിരിക്കുമോ? ഒരൊററ സംഘം പൊലീസുദ്യോഗസ്ഥന്മാരാണ് ഈ 59 കേസുകളും കൈകാര്യംചെയ്തതു്. ശരിക്ക് പിടിച്ചില്ലെങ്കിൽ തിരിഞ്ഞു കുത്തി തുലച്ചുകളയാൻ കെല്പുള്ള വി. ഐ. പി. കളാണ് ഇവയിൽ പലതിലേയും പ്രതികൾ. ഇക്കാരണങ്ങളാൽതന്നെ റിസ്ക്ക് എടുക്കാൻ അന്വേഷണോദ്യോഗസ്ഥന്മാർ മുതിരുകാണില്ല. മാത്രമല്ല, ഇവ സംബന്ധിച്ച രേഖകൾ ലഭ്യമാണെന്ന് എന്തെങ്കിലും സൂചനയില്ലെങ്കിൽ, സർവ്വകലാശാല അവ തരുന്നില്ലെന്ന് പൊലീസുദ്യോഗസ്ഥന്മാർ പരാതി എഴുതിക്കൊടുക്കുമോ? അതായതു്, പൊലീസുദ്യോഗസ്ഥന്മാർതന്നെ ഒരിക്കൽ നേരിട്ട് കണ്ടു എന്നു കരുതേണ്ട രേഖകളാണ് ഇപ്പോൾ കിട്ടാനില്ലെന്ന് അധികൃതർ പറയുന്നതെന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

ഇതുപോലെ അറിഞ്ഞുകൊണ്ടുതന്നെ യൂണിവേഴ്സിററി അധികൃതർ മറെറാരു വിവാദം സൃഷ്ടിച്ചിട്ടുണ്ട്. ടാബുലേഷൻ ഷീററാണ് പരീക്ഷ സംബന്ധിച്ച അടിസ്ഥാനരേഖ എന്ന് അധികൃതർ ഉന്നയിക്കുന്നവാദമാണ് അതു്. 'ടാബുലേഷൻ ഷീററ്' എന്നപദപ്രയോഗംതന്നെ അതു് ഏതുതരം രേഖയാണെന്ന് വ്യക്തമാക്കുന്നുണ്ടല്ലോ. എങ്കിലും ടാബുലേഷൻഷീററിനെ അടിസ്ഥാനരേഖയാക്കിപരിഗണിക്കാൻ തക്കതായ ആധാരം കാണിക്കേണ്ട ചുമതലകൂടി സർവ്വകലാശാല ഏറെറടുത്തു കഴിഞ്ഞിരിക്കുകയാണ്. കോടതി സർവ്വകലാശാലയുടെ വാദം അംഗീകരിക്കുമോ എന്നതാണ് ഇവിടെ പ്രസക്തമായ പ്രശ്നം.

മെഡിക്കൽകോളേജ് അഡ്മിഷനു വേണ്ടിയാണ് മാർക്കുതട്ടിപ്പ് പ്രധാനമായും നിലവിൽ വന്നതു് എന്ന് ഇതുവരെ കിട്ടിക്കഴിഞ്ഞ വിശദാംശങ്ങൾ തെളിയിക്കുന്നുണ്ട്. പത്തും പന്ത്രണ്ടും വർഷം പഴക്കമുള്ള കേസുകൾവരെ ഉണ്ടായിക്കഴിഞ്ഞു. എന്നോ തുടങ്ങിയ ഈ പ്രതിഭാസം 1981 ആയപ്പോഴേക്കും മറെറാരു രൂപം പൂണ്ടു. എസ്. എസ്. എൽ. സി. ക്ക് തോററ്, യാതൊരുവിധ സ്വാധീനശക്തിയുമില്ലാതെ, റോഡേ അലഞ്ഞുതിരിഞ്ഞുനടക്കുന്നവർക്കുപോലും, കള്ളമാർക്ക്ലിസ്റ്റ്ഹാജരാക്കി എം. ബി. ബി. എസ്സിനു് അഡ്മിഷൻനേടാൻകഴിഞ്ഞിരുന്നുഎന്ന് കാണിക്കുന്ന ഒരു കേസെങ്കിലും കണ്ടുപിടിച്ചു കഴിഞ്ഞിട്ടുണ്ട്. ഇത്രയേറെ ദുഃസ്സാധ്യമായിരുന്ന ഒരു മേഖലയിൽ ആകപ്പാടെ 59 കേസുകളേ ഉള്ളു? ഇപ്പോൾ നിലവിലുള്ള 59 കേസ്സുകളിൽ എം. ബി. ബി. എസ്. അഡ്മിഷൻ സംബന്ധിച്ച മാർക്കു വെട്ടിപ്പുകൾ നാല്പതോളമേയുള്ളു. തെളിയിക്കപ്പെട്ട വിവരങ്ങൾ തന്നെ വച്ചുനോക്കുമ്പോൾ, 1970-മുതൽ 1981-വരെയുള്ള പതിനൊന്നു വർഷക്കാലത്തിനിടയിൽ നാല്പതു പേർ മാത്രമേ ഈ മാർഗ്ഗം ഉപയോഗിച്ചുള്ളുവെന്നതു് വിശ്വസിക്കാൻ എങ്ങനെ കഴിയും. ഇത്തരം കാര്യങ്ങളിൽ നമ്മുടെ റെക്കോർഡ് ഇത്ര മോശമാകാൻ ഒരിക്കലും ഇടയില്ല. നമ്മുടെ നാട് അത്ര 'മോശ'മാകാൻ ഇടയില്ലതന്നെ. എന്നാൽ എന്തുകൊണ്ട് ബാക്കിയൊന്നും പുറത്തു വരുന്നില്ല. ഗൾഫിൽ നിന്നും ഇന്ത്യൻ എംബസിവഴി കേരളസർവ്വകലാശാലയുടെ ഒരു വ്യാജഡിഗ്രി (എൻജിനീയറിങ്) ക്രൈംബ്രാഞ്ചിനു് ഈയിടെയും കിട്ടി. അതെങ്ങനെ സംഭവിച്ചു എന്ന് ഇനിയും അന്വേഷണം നടത്തേണ്ടതായിട്ടാണിരിക്കുന്നതു്. അതേപ്പററി മാത്രമേ അന്വേഷണം നടക്കൂ. വ്യാജഡിഗ്രി ഇതൊന്നു മാത്രമായിരിക്കില്ലല്ലോ. പക്ഷേ, പറഞ്ഞിട്ടെന്തു കാര്യം. അതൊന്നും അന്വേഷിക്കാൻ സർവ്വകലാശാലയ്ക്കും ഗവണ്മെൻറിനും താല്പര്യമില്ലാതെ പോയതു് എങ്ങനെ?

വേണമെങ്കിൽ സർവ്വകലാശാലയെ ചൊല്പ്പടിക്കു നിറുത്താമെന്ന് ഗവണ്മെൻറ് ഈയിടെ കാണിക്കുകയുണ്ടായി. ഒരു കൊച്ചു കാര്യത്തിൽ. ഈ അദ്ധ്യയനവർഷത്തിൽ രണ്ടു ടേം കഴിഞ്ഞില്ലേ. ഇത്തവണ പുതിയ കോഴ്സുകൾ അനുവദിക്കേണ്ടെന്ന് സർവ്വകലാശാല തീരുമാനിച്ചു. ആ തീരുമാനം ഗവൺമെൻറിനു് ഇഷ്ടമായില്ല. പലരും അനുവാദമില്ലാതെ പുതിയ കോഴ്സുകൾ തുടങ്ങിയിരുന്നു. അതിൽ ലക്ഷങ്ങളുടെ അഴിമതി ഉണ്ടെന്ന് ഭരണക്കാർതന്നെ പറഞ്ഞു. മൂന്നാമത്തെ ടേമിൽ കോഴ്സു തുടങ്ങുന്നതു് ഉത്തമമായ കീഴ്വഴക്കങ്ങളുടെ ലംഘനമാണെന്ന് വിദ്യാഭ്യാസ വിചക്ഷണന്മാർ പറഞ്ഞു. അഴിമതിയും നിയമവും കീഴ്വഴക്കവും ഗവണ്മെൻറിനു് തടസ്സമാണോ? ഗവണ്മെൻറ് അന്ത്യശാസനം നൽകി. സിൻഡിക്കേററ് ഏകകണ്ഠമായ തീരുമാനം തിരുത്തി. അതുപോലെ പരീക്ഷാരേഖകളുടെ കാര്യത്തിലും നിലപാട് തിരുത്തണമെന്ന് സർവ്വകലാശാലയോട് ഗവണ്മെൻറിനു് ആവശ്യപ്പെട്ടുകൂടേ? എന്തുകൊണ്ടോ ഗവൺമെൻറ് അതുമാത്രം ചെയ്യുന്നില്ല. കുററക്കാരിൽ ആരോടെങ്കിലും ഗവണ്മെൻറിനു് "സോഫ്ററ് കോർണർ" ഉണ്ടോ എന്തോ. സർവ്വകലാശാല രേഖകൾ തരുന്നില്ലെങ്കിൽ കൂടുതൽ കേസ് പിടിച്ചിട്ടെന്തുകാര്യം എന്ന മട്ടിലാണ് ക്രൈംബ്രാഞ്ചും.



പ്ലീസ് ലേഡീസ്! മൂന്നാംവട്ടം ചോദ്യം ആവർത്തിക്കട്ടെ. നിങ്ങൾ റെഡിയാണോ?

മാർക്കുതട്ടിപ്പു കേസുമായി ബന്ധപ്പെട്ട ഒരു വ്യക്തി പറഞ്ഞതായി ഈ ലേഖകൻ കേട്ടതായിരിക്കാം. അതിനുത്തരം. "എന്നെപ്പോലുള്ള പാവങ്ങളെ പിടിച്ചാൽ മതിയല്ലോ. പണക്കാർ ചെയ്യുന്നതെല്ലാം ജനാധിപത്യവും സോഷ്യലിസവും ന്യായീകരിക്കുമല്ലോ." അപ്പോൾ അവിടെയും ഒരു ഐക്യമുന്നണി ശക്തമായ ഭരണം നടത്തുന്നു എന്നല്ലേ കരുതേണ്ടതു്.



# അണപൊട്ടിയ യുവരോഷം

**കൗമുദി ന്യൂസ് സർവീസ്**



ഭരണകേന്ദ്രങ്ങളിലേക്കുള്ള മാർച്ചിന്റെ ഒരു ദൃശ്യം

**കേ**രളത്തിലെ ലക്ഷക്കണക്കിന് യുവാക്കളുടെ അമർഷത്തിന്റെ അലകൾ ഇരച്ചുയർന്ന ദിവസമാണ് ഡിസംബർ ഇരുപത്. ആ ഇരമ്പലിൽ ഭരണകേന്ദ്രങ്ങൾ നിശ്ചലമായി. രക്തനക്ഷത്രം തുന്നിച്ചേർത്ത ശുഭ്രവെള്ളക്കൊടികളുമായി ഡി. വൈ. എഫ്. ഐ. പ്രവർത്തകർ ഭരണകേന്ദ്രങ്ങൾ നിശ്ചലമാക്കിയപ്പോൾ അധികാരികൾക്ക് വെറുതെ മൗനം പാലിക്കുവാനേ കഴിഞ്ഞുള്ളൂ. പക്ഷേ തൃശ്ശൂരും കോട്ടയത്തും അവർ ഡി. വൈ. എഫ്. ഐ. യോട് പക പോക്കുകതന്നെ ചെയ്തു. നൂറുകണക്കിന് പ്രവർത്തകരെ തല്ലിച്ചതച്ച അധികാരികൾ ഒരുപക്ഷേ ലാത്തികൾകൊണ്ട് കേരളത്തിലെ ചെറുപ്പക്കാരുടെ നൊമ്പരങ്ങളെ തടയിട്ട് നിറുത്തുവാൻ കഴിയുമെന്ന് വിശ്വസിക്കുന്നുണ്ടാകുമോ ആവോ?

ഭരണകേന്ദ്രങ്ങൾ വളഞ്ഞുവയ്ക്കാനുള്ള ഡി. വൈ. എഫ്. ഐ. യുടെ പ്രവർത്തനം വളരെ ആസൂത്രിതമായിരുന്നു. സെക്രട്ടറിയേറ്റിലേക്കും ജില്ലാ ആസ്ഥാനങ്ങളിലേക്കും അറുന്നൂറിലധികം ജാഥകൾ ദിവസങ്ങൾക്കു മുൻപേ ആരംഭിച്ചിരുന്നു.



തൃശ്ശൂരിൽ പ്രകടനം നടത്തിയ യുവാക്കളെ പൊലീസ് ക്രൂരമായി മർദ്ദിക്കുന്നു

കേരളത്തിന്റെ ഉൾഗ്രാമങ്ങളിൽ നിന്നും ആയിരക്കണക്കിന് ചെറുപ്പക്കാർ വേനലിന്റെ താപമേറ്റ് നഗരങ്ങളിലേക്ക് മാർച്ച് ചെയ്തു. ഡിസംബർ ഇരുപതിലെ പ്രഭാതത്തിൽത്തന്നെ ജില്ലാ ആസ്ഥാനങ്ങളെയും സെക്രട്ടറിയേറ്റിനെയും ചെറുപ്പക്കാർ വളഞ്ഞു. പൊലീസിനും ഭരണാധികാരികൾക്കും ആ യുവജനപ്രവാഹം തടുത്തുനിറുത്താൻ കഴിയുമായിരുന്നില്ല. അത്രയേറെ വൈദഗ്ധ്യത്തോടെയായിരുന്നു പ്രകടനം സംഘടിപ്പിച്ചിരുന്നത്. സ്വാഭാവികമായും കമ്മ്യൂണിസ്റ്റ് മാർക്സിസ്റ്റ് പാർട്ടിയുടെ യുവജനവിഭാഗം കുഴപ്പങ്ങൾ ഉണ്ടാക്കുമെന്ന പ്രചരണം നേരത്തേ നടത്തിയിരുന്ന ആഭ്യന്തരമന്ത്രി രവിയും കൂട്ടരും സമാധാനപരമായ പ്രകടനം കണ്ട് വിസ്മയിച്ചിരിക്കണം. എങ്കിലും പരാജയം സമ്മതിക്കാൻ രവിയും കൂട്ടരും തയ്യാറായിരുന്നില്ല. പ്രകടനത്തിന്റെ പിറ്റേദിവസം രവി പ്രഖ്യാപിച്ചത് സെക്രട്ടറിയേറ്റും ഓഫീസുകളുമെല്ലാം പതിവുപോലെ പ്രവർത്തിച്ചെന്നാണ്. (ഇതാണ് സർക്കാർ ഓഫീസുകളുടെ പതിവു പ്രവർത്തനമെങ്കിൽ, പ്രിയപ്പെട്ടവരേ, നമുക്ക് സന്തോഷിക്കാം!)

തൊഴിലില്ലായ്മവേതനം പഴയ നിലയിൽ പുനഃസ്ഥാപിക്കണമെന്ന് ഡി. വൈ. എഫ്. ഐ. മാത്രമല്ല ആവശ്യം ഉന്നയിച്ചിരുന്നത്. കേരളത്തിലെ ഇന്ദിരാകോൺഗ്രസ്സിന്റെ യുവജനവിഭാഗവും, വയലാർ രവിയുടെ 'പഴയ ആന്റണി കോൺഗ്രസ്സിന്റെ' യുവജന വിഭാഗവും പ്രസ്തുത ആവശ്യം ഉന്നയിച്ചിരുന്നു. പക്ഷേ, കരുണാകരൻ ഗവണ്മെന്റിന് ആ ആവശ്യങ്ങളൊക്കെ കേട്ടില്ലെന്നു നടിക്കാനും ഡി. വൈ. എഫ്. ഐ. യുടെ ആവശ്യം രാഷ്ട്രീയപ്രേരിതമെന്നു പറഞ്ഞ് അപഹസിക്കാനുമായിരുന്നു താല്പര്യം. ഒരുപക്ഷേ, ഉമ്മൻചാണ്ടിയും അദ്ദേഹത്തിന്റെ ആന്റണി സഖാക്കളും പണ്ട് പറഞ്ഞുനടന്നിരുന്ന കാര്യം മറന്നുപോയിരിക്കും. (നിങ്ങൾ ഓർക്കുന്നില്ലേ, തൊഴിലില്ലായ്മവേതനപദ്ധതി കേരളത്തിലെ തൊഴിലില്ലാത്ത ചെറുപ്പക്കാരുടെ മാഗ്നാകാർട്ടയാണെന്നും അതു നടപ്പിലാക്കിയത് ''എൺപതു ദിവസം'' സഖാവായിരുന്ന ഉമ്മൻചാണ്ടിയായിരുന്നുവെന്നും ഇവർ വീമ്പിളക്കിയിരുന്നത്). അല്ലെങ്കിൽ ഇനിയിപ്പോൾ പഴയ കഥകളൊക്കെ ഓർക്കുന്നതെന്തിന്. അതൊക്കെ ഇന്ദിരയിൽ ലയിച്ചു കഴിഞ്ഞില്ലേ.



സെക്രട്ടേറിയറ്റിനു മുൻപിലെ യുവജന ധർണ്ണ

തൊഴിലില്ലായ്മ വേതനത്തിന്റെ പേരിൽ ഏതാനും അപ്പക്കഷണങ്ങൾ വാരിയെറിഞ്ഞ് ചെറുപ്പക്കാരെ സംതൃപ്തിപ്പെടുത്താമെന്നാണ് അധികാരികളുടെ കണക്കുകൂട്ടൽ. തൊഴിൽ വകുപ്പിന്റെ ചുമതലക്കാരനായി കരുണാകരൻ നിയമിച്ചിരിക്കുന്ന, ശ്രീകണ്ഠൻ നായർ ആർ. എസ്. പി. ക്കാരനായ ശിവദാസന്റെ പ്രസ്താവന സൂചിപ്പിക്കുന്നതും അതാണ്. ആഴത്തിലുള്ള ഒരു പ്രശ്നത്തെ ഒന്ന് തലോടിപ്പോകാനാണ് ശ്രമം. ഏതാനും അപ്പക്കഷണങ്ങൾകൊണ്ട് വിശപ്പു മാറുമെന്ന് കരുതുന്നതിനേക്കാൾ മൗഢ്യം വേറൊന്നുണ്ടാവില്ല. രൂക്ഷമായ ഒരു പ്രശ്നത്തോട് അടിസ്ഥാനപരമായ സമീപനം സ്വീകരിക്കുന്നതിൽ ഭരണകക്ഷികൾ എത്രയേറെ പരാജയപ്പെട്ടിരിക്കുന്നുവെന്ന് തെളിയിക്കുന്നതാണ് മന്ത്രിയുടെ പ്രസ്താവന. ഒക്കെപ്പേരും ഒഴിഞ്ഞുമാറാനുള്ള ശ്രമത്തിലാണ്. പ്രതിപക്ഷത്തിരിക്കുന്നവരും ഇക്കാര്യത്തിൽ കുറ്റക്കാരാണ്. തൊഴിലില്ലായ്മക്കെതിരെ ഒരു പ്രസ്ഥാനത്തിന് തുടക്കം കുറിക്കാനെങ്കിലും അവർക്ക് അവസരം ലഭിച്ചിരുന്നു. ഭരണ-പ്രതിപക്ഷങ്ങളുടെ ഒരു രാഷ്ട്രീയായുധം മാത്രമാണോ ഈ പ്രശ്നമെന്ന് ഇനിയും നാം തീരുമാനിക്കേണ്ടിയിരിക്കുന്നു.

# ജനവിധി ഹിതപരിശോധനയോ?

**മൂ**ന്നു സ്റ്റേറ്റുകളിൽ—കർണ്ണാടകം, ആന്ധ്ര, ത്രിപുര—ജനുവരി അഞ്ചാംതീയതി നടക്കുന്ന തിരഞ്ഞെടുപ്പിന് ദേശീയ പ്രാധാന്യമുണ്ടോ? അധികാരത്തിൽ വന്ന് മൂന്നു കൊല്ലം പിന്നിട്ട ഇന്ദിരാഗാന്ധിയുടെ ഭരണനേട്ടങ്ങളിൽ ജനങ്ങൾ നടത്തുന്ന വിധിയെഴുത്താണ്, ഈ തിരഞ്ഞെടുപ്പെന്ന് ഒരു വാദമുണ്ട്. വടക്കേ ഇന്ത്യ തള്ളിപ്പറഞ്ഞപ്പോൾപ്പോലും ഇന്ദിരാഗാന്ധിക്ക് രാഷ്ട്രീയാഭയം നൽകിയത് ആന്ധ്രയാണ്. സ്വാതന്ത്ര്യലബ്ധിക്കുശേഷം ഒരിക്കൽപ്പോലും കോൺഗ്രസ്സിന്റെ കൈയിൽ നിന്നും ആന്ധ്ര തെന്നിപ്പോയിരുന്നില്ല. കർണ്ണാടകത്തിൽ അധികാരം കൈവിട്ടെങ്കിലും, ഇന്ദിരാ കോൺഗ്രസ്സിന് അധികാരം പുനഃസ്ഥാപിക്കാൻ ഗുണ്ടുറാവുവിന്റെ നേതൃത്വത്തിൽ കാൽമാറ്റക്കാരുടെ ഒരു വലിയ പടതന്നെ സഹായത്തിനെത്തി. ഇന്ദിരാ ഗാന്ധിയും അവരുടെ നയങ്ങളും ജനങ്ങളുടെ വിലയിരുത്തലിന് വിധേയമാകുന്നു എന്നു പറയുന്നത് ഈ പശ്ചാത്തലത്തിലാണ്. നിയമസഭകളുടെ കാലാവധി പൂർത്തിയാകുംമുമ്പ്, തിരഞ്ഞെടുപ്പു നടത്താൻതീരുമാനിച്ചതുവഴി അങ്ങനെയൊരു ഉന്നം ഇന്ദിരാഗാന്ധിക്കുമുണ്ടെന്നുവേണം കരുതാൻ. ആന്ധ്രയിലും കർണ്ണാടകത്തിലും ഭൂരിപക്ഷം നേടി വീണ്ടും അഞ്ചുകൊല്ലത്തെ ഭരണം ഉറപ്പാക്കാനായാൽ, അതിൽ നിന്നുണ്ടാകുന്ന പൊതുജനാഭിപ്രായത്തെ അഖിലേന്ത്യാടിസ്ഥാനത്തിൽ പ്രയോജനപ്പെടുത്താൻ അവർക്കു കഴിയും.

ആന്ധ്ര നിയമസഭയിൽ 294 സീറ്റുകളാണുള്ളത്. എല്ലാ സീറ്റിലും മത്സരിക്കുന്ന ഐ. കോൺഗ്രസ്സിന്റെ പ്രധാന

**കൗമുദി ന്യൂസ് സർവീസ്**

പ്രതിയോഗി എൻ. ടി. രാമറാവുവിന്റെ തെലുങ്കുദേശമാണ്. മേനകാഗാന്ധിയുടെ സഞ്ജയ് വിചാർ മഞ്ചിന് വിട്ടുകൊടുത്ത അഞ്ചുസീററു കഴിഞ്ഞാൽ 289 സീററിലും രാമറാവുവിന് സ്ഥാനാർത്ഥികളുണ്ട്. പ്രധാനമായും മത്സരം ഈ രണ്ടു കക്ഷികൾ തമ്മിലാണെങ്കിൽ, പ്രതിപക്ഷത്തിന്റെ ലേബലിൽ ബി. ജെ. പി. 90 സീററിലും സി. പി. എം., സി. പി. ഐ, ജനത, ലോക്ദൾ, റിപ്പബ്ലിക്കൻപാർട്ടി എന്നിവരുടെ സഖ്യം 190 സീററിലും മത്സരിക്കുന്നു. മൂന്നിൽ രണ്ടു ഭൂരിപക്ഷം നേടി ഭരണാധിപത്യം ഉറപ്പിച്ചിരുന്ന ഐ-കോൺഗ്രസ്സിന് തെലുങ്കുദേശം യഥാർത്ഥ വെല്ലുവിളിയായിത്തീർന്നിട്ടുണ്ടെങ്കിലും, ഐ-കോൺഗ്രസ്സിന്റെ വിജയം ഉറപ്പിക്കുംവിധത്തിലാണ് പ്രതിപക്ഷത്തിന്റെ നില. 294 സീററുകളിൽ 22 സീററുകളിൽ മാത്രമാണ് നേരിട്ടുള്ള മത്സരം. 32 ബഹുകോണമത്സരങ്ങൾ, 47 ചതുഷ്കോണ മത്സരം. ബാക്കി 194 സീററുകളിൽ അഞ്ചിലേറെ സ്ഥാനാർത്ഥികൾ വിതവും. ഈ വിധത്തിലുള്ള മത്സരത്തിൽ ഐ-കോൺഗ്രസ്സിന് അധികാരം നിലനിറുത്താൻ അധികം ക്ലേശിക്കേണ്ടിവരികയില്ല. സ്ഥാനാർത്ഥിത്വം കിട്ടാത്ത ഐ കോൺഗ്രസ്സുകാരും, ഇന്ദിരാഗാന്ധിയുമായി കണക്കുപറയാൻ തക്കം പാർത്തിരിക്കുന്ന സഞ്ജീവറെഡ്ഡിയും ബ്രഹ്മാനന്ദറെഡ്ഡിയും തെലുങ്കുദേശത്തിന്റെ രഹസ്യ സഹായികളായി എത്തിയാൽപ്പോലും എൻ. ടി. രാമറാവുവിന് ഭൂരിപക്ഷം എത്രയോ അകലെയാണ്. ഖമ്മ ജാതിക്കാരുടെ പിന്തുണ ഒററക്കെട്ടായി രാമറാവുവിന് കിട്ടിയാൽപ്പോലും പണശക്തികൊണ്ട് പ്രതാപികളായ റെഡ്ഡിമാരുടെ പോക്കററു സംഘടനയായിത്തീർന്നിരിക്കുന്ന ഐ—കോൺഗ്രസ്സിനെ തോല്പിക്കാൻ വിഷമമാണ്.

കർണ്ണാടകത്തിൽ ഐ—കോൺഗ്രസ്സിന്റെ നില കുറേക്കൂടി സുരക്ഷിതമാണ്. 224 സീററുകളുള്ള നിയമസഭയിൽ എല്ലാ സീററിലും മത്സരിക്കുന്ന ഐ—കോൺഗ്രസ്സിനെ എതിർക്കുന്ന പ്രതിപക്ഷങ്ങൾക്കു് ഒന്നിച്ചുനില്ക്കാനായില്ല. ജനത-ക്രാന്തിരംഗ മുന്നണി—192, ബി.ജെ. പി—111, സി.പി. ഐ—7, സി. പി. എം—4, എസ് കോൺഗ്രസ്—20, ലോക്ദൾ—26 എന്നിങ്ങനെയാണ് ഈ കക്ഷികളുടെ നില.

ത്രിപുരയിലാണെങ്കിൽ ഭരണകക്ഷിയായ മാർക്സിസ്റ്റ് പാർട്ടിയെ നേരിടാൻ ഐ—കോൺഗ്രസ്സുകാർ ത്രിപുരയിലെ പ്രാദേശിക കക്ഷിയായ ഉപജാതി ജൂബാ സമിതിയെ കൂട്ടുപിടിച്ചിരിക്കയാണ്.

ആന്ധ്ര, കർണ്ണാടക എന്നീ സ്റ്റേററുകളിലെ തിരഞ്ഞെടുപ്പിൽ ഐ-കോൺഗ്രസ് തന്ത്രങ്ങളുടെ സൂത്രധാരനായി രംഗത്തു് കൊണ്ടുവന്നിരിക്കുന്നതു് രാജീവ് ഗാന്ധിയെയാണ്. അമ്മയുടെ പിന്നാലെ അദ്ദേഹവും ഈ രണ്ടു സ്റ്റേററുകളിൽ പ്രചരണപര്യടനത്തിനെത്തി. ഐ-കോൺഗ്രസ്സിന്റെ നേതൃസ്ഥാനത്തേക്ക് രാജീവ് ഗാന്ധിയെ അവരോധിക്കാനുള്ള ഗൂഢമായ ഉദ്ദേശ്യം ഇതിനകം പുറത്തുവന്നിട്ടുണ്ട്. ഈ വോട്ടെടുപ്പ് കഴിയുന്നതോടെ രാജീവ്ഗാന്ധിക്ക് നേതൃസ്ഥാനം ലഭിച്ചേക്കും. അധികാരത്തിൽ എത്താൻ ഇന്ദിരാഗാന്ധി അവലംബിച്ച വഴിതന്നെയാണ് രാജീവ് ഗാന്ധിക്കുവേണ്ടിയും ഒരുക്കുന്നതു്. ആദ്യം സംഘടനയെ അദ്ദേഹത്തിന്റെ വരുതിയിലാക്കുക. തുടർന്ന് അധികാരത്തിലേക്കുള്ള കവാടങ്ങൾ ഓരോന്നായി തുറക്കുക. അങ്ങനെ ആ അധികാരാരോഹണത്തിന് വ്യവസ്ഥാപിതസ്വഭാവം നൽകുക.

ഈ രണ്ടു സ്റ്റേററുകളിലെയും തിരഞ്ഞെടുപ്പിൽ ഐ-കോൺഗ്രസ്സിന്റെ തിരിച്ചുവരവ് ഉറപ്പാക്കുന്നതു് പ്രതിപക്ഷങ്ങളാണെന്ന് തിരഞ്ഞെടുപ്പു രംഗം വ്യക്തമാക്കുന്നു. ആന്ധ്രയിൽ ഐ-കോൺഗ്രസ്സിനെ നേരിടാനിറങ്ങിയ തെലുങ്കുദേശവുമായി കൂട്ടുചേരാൻ പ്രതിപക്ഷമുന്നണി ഒരു ശ്രമം നടത്തിയതു് വിസ്മരിച്ചുകൊണ്ടല്ല ഇതു പറയുന്നതു്. ഏതാനും സീററുകളിൽ നീക്കുപോക്കുണ്ടാക്കുന്നതിൽ സംഭവിച്ച അഭിപ്രായവ്യത്യാസമാണ് സഖ്യത്തിനു തടസ്സമായിത്തീർന്നതു്. 200 സീററുകൾ ഏതു കാരണവശാലും തന്റെ കീശയിലാണെന്ന് എൻ. ടി. രാമറാവു വിശ്വസിക്കുന്നു. പക്ഷേ ഇന്നത്തെ സാഹചര്യത്തിൽ പ്രതിപക്ഷ വോട്ടുകൾ ചിതറിപ്പോകാനാണ് സാദ്ധ്യത. രാമറാവു വിനായിരിക്കും അതിന്റെ ദോഷം ആദർശവും പരിപാടിയും തിരഞ്ഞെടുപ്പുകളിൽ രക്തസാക്ഷിത്വം വരിക്കുന്നു. പ്രായോഗിക സമീപനത്തിനാണ് എല്ലാവരും ഊന്നൽനൽകുന്നതു് ഐ-കോൺഗ്രസ്സിനെ തോല്പിക്കുക എന്നതാണ് ലക്ഷ്യമെങ്കിൽ, താല്ക്കാലിക അടവെന്ന നിലയ്ക്കു് രാമറാവുവിനെ സഹായിക്കാൻ

> നാം ഉണ്ടാക്കിയ നിയമങ്ങൾ അനുസരിക്കാൻ തുടങ്ങിയാൽ ജീവിതം എത്തു ദുരിതമയമാകും.



പ്രതിപക്ഷകക്ഷികൾ സന്നദ്ധമാകണമായിരുന്നു. അതിന് സാധിക്കാത്തിടത്തോളം, ഐ-കോൺഗ്രസ്സിനെതിരായ നിലപാട് അർത്ഥരഹിതമായിത്തീരും.

ഐ-കോൺഗ്രസ്സിന്റെ ജനസമ്മതി കൊണ്ടല്ല ആ കക്ഷിക്ക് അധികാരത്തിൽത്തുടരാൻ കഴിയുന്നതു്. വോട്ടെടുപ്പിന്റെ കണക്കു പരിശോധിക്കുമ്പോൾ പലപ്പോഴും ഐ-കോൺഗ്രസ്സിന് മൊത്തം പോൾ ചെയ്ത വോട്ടിന്റെ ഭൂരിപക്ഷം കിട്ടാറില്ലെന്ന് മനസ്സിലാക്കാവുന്നതാണ്. ഐ-കോൺഗ്രസ്സിനെതിരായുള്ള വോട്ടുകൾ ചിതറിപ്പോകുന്നതാണ് ഇതിനു കാരണം. ഇതിന് ഉത്തരവാദികൾ ആരാണ്? പ്രതിപക്ഷത്തിന്റെ ലേബലിൽ പ്രവർത്തിക്കുന്ന കക്ഷികൾ സ്വയം പരിശോധന നടത്തിയാൽ ഐ-കോൺഗ്രസ്സിനെ അധികാരത്തിൽ തുടരാൻ സഹായിക്കുന്നതു് ആ കക്ഷികളാണെന്ന് ബോധ്യപ്പെടും. കർണ്ണാടകത്തിലും ആന്ധ്രയിലും സംഭവിക്കുന്നതും അതു മാത്രമാണ്.






# മണമ്പൂർ രാജൻബാബു

**ജീവിതപ്രശ്നങ്ങളോടു് പ്രതികരിക്കുന്ന സാഹിത്യകാരന്റെ നിലപാടു് എന്തായിരിക്കണം? പുരോഗമന കലാസാഹിത്യസംഘത്തിന്റെ ചർച്ച.**

# ചൊരിഞ്ഞവരുടെ സാഹിത്യത്തിന്‌വേണ്ടി

മനുഷ്യാവസ്ഥയുടെ പ്രതിഫലനമാണ് കലയും സാഹിത്യവും. മാനവികമല്ലാത്ത ഒന്നും കലയിൽ ഇല്ല. മനുഷ്യേതരമായ വിഷയങ്ങൾ സാഹിത്യകാരൻ കൈകാര്യം ചെയ്തേക്കാം. മലയെക്കുറിച്ചോ സമുദ്രത്തെക്കുറിച്ചോ ഒക്കെ എഴുതിയേക്കാം. അപ്പോഴും മനുഷ്യൻ എങ്ങനെ മലയെ കാണുന്നു, സമുദ്രത്തെ കാണുന്നു എന്ന നിലക്കേ പ്രതികരിക്കാൻ കഴിയൂ. മനുഷ്യനായ ഏതൊരാൾക്കും കല ആസ്വദിക്കാനാകും. അതിനാൽ സാഹിത്യവും കലയും ന്യൂനപക്ഷത്തിന്റേതാകരുതു്. സാഹിത്യത്തിലെ ദുർഗ്രഹതയാണു മേന്മയെന്നു വാദിക്കുന്നവരുടെ സൃഷ്ടികളും ജനങ്ങളിലെത്തിക്കണം.

പി. ഗോവിന്ദപ്പിള്ളയുടേതാണ് മുകളിൽ ചേർത്തിരിക്കുന്ന വാക്കുകൾ. വേദിയിൽ വി. രാജകൃഷ്ണനും തായാട്ടു ശങ്കരനും എം. സുധാകരനും ഉണ്ടായിരുന്നു. നിരൂപണത്തെക്കുറിച്ചുള്ള ഈ സെമിനാർ, ഡിസംബർ 18, 19 തീയതികളിൽ തിരുവനന്തപുരം ജില്ലയിലെ പോത്തൻകോട് ഗവൺമെൻറ് യു. പി. സ്കൂളിൽ ചേർന്ന പുരോഗമന കലാസാഹിത്യസംഘം ജില്ലാ സമ്മേളനത്തിന്റെ ഭാഗമായിട്ടായിരുന്നു. തായാട്ട് ശങ്കരന്റെ തിരഞ്ഞെടുത്ത സാഹിത്യപ്രബന്ധങ്ങളെ വിലയിരുത്താനുള്ള പി. ജി. യുടെ ശ്രമം, മരണോപാസന, ദുഃഖോപാസന എന്നീ പ്രവണതകളെ വിമർശിച്ചുകൊണ്ടായിരുന്നു.

ഇന്ന് മരണോപാസന ഒരു പ്രത്യേകതരം എഴുത്തുകാരുടെ ഒബ്സെഷൻ ആയിരിക്കുകയാണ്. മരണം ഒരു നല്ല കലാവിഷയംതന്നെ. പക്ഷേ, മരണത്തെ എന്തിന് ദുഗ്രഹമായി കാണുന്നു? മരണം പോലെ ഇത്ര നിശ്ചിതവും വ്യക്തവും കണിശവുമായി മറെറന്തുണ്ടു്? പ്രാകൃത മനുഷ്യന് മരണത്തെ ഭയമായിരുന്നു. എന്നാൽ, മഹത്തായ ഒരാദർശത്തിനുവേണ്ടി മരണം വരിക്കുന്നവരുണ്ടു്. സമസൃഷ്ടരുടെ അഭ്യുന്നതിക്കുവേണ്ടി മരിക്കുന്നവരുണ്ട്. മരണത്തെ പുച്ഛിച്ചവരാണ് നമ്മുടെ വയലാറും ഇടശ്ശേരിയും വൈലോപ്പിള്ളിയും ഒ. എൻ. വി. യുമൊക്കെ. മരണം പോലെ, ദുഃഖവും സാഹിത്യത്തിന് നല്ല വിഷയമാണ്. ഷെല്ലിക്കു ദുഃഖമുണ്ടായിരുന്നു. പക്ഷേ, അദ്ദേഹം ദുഃഖത്തെ ഉപാസിച്ചില്ല. ജീവിതത്തിന് പ്രത്യാശയും പ്രതീക്ഷയും നൽകാത്ത എല്ലാം എസ്റ്റാബ്ലിഷ് മെൻറിനെ സഹായിക്കലാണ്. ഏതു കലാസൃഷ്ടിയുടെയും പൊരുൾ അതിന്റെ സംസ്കാരം എന്ന ഘടകമാണ്. ഓരോ കൃതിയിലെയും, ഈ കൾച്ചർ കൺഡെൻറ് വിശകലനം ചെയ്യുന്നുവെന്നതാണ് തായാട്ടിന്റെ നിരൂപണത്തിന്റെ പ്രത്യേകത.

ആശാനിൽ ബൂർഷ്വാസ്വാധീനം ഉണ്ടായിരുന്നുവെന്നു പറയുമ്പോൾ, അയിത്തത്തിനെതിരേ പടപൊരുതിയ കുമാരനാശാനെ ബൂഷ്വാ എന്നു പറയുന്നതു ശരിയാണോ എന്ന് എം.വി. ദേവൻ ചോദിക്കുന്നു. ബൂഷ്വാ എന്നു പറയുന്നതു് ആക്ഷേപമായല്ല, പോരായ്മകൾ ചൂണ്ടിക്കാട്ടലാണ്. സ്വന്തം കാലത്തിന്റെ പരിമിതിയില്ലാതെ ഐൻസ്റ്റീനില്ല, കാളിദാസനില്ല, ആശാനില്ല.

ആധുനികവിമർശനത്തെക്കുറിച്ച് തനിക്ക് അന്ധമായ എതിർപ്പില്ലെന്ന് പി. ജി. വ്യക്തമാക്കി. ആധുനിക കവികളും കാഥികരും നിരൂപകരും സാഹിത്യത്തിനു നൽകിയ പുതിയ മാനങ്ങളും കൊണ്ടുവന്ന ചിന്താപദ്ധതികളും അദ്ദേഹം കാണുന്നു.

"പക്ഷേ, എം. ഗോവിന്ദൻ മുതൽ ആർ. രാമചന്ദ്രൻ വരെ എന്നൊക്കെ പറയുമ്പോൾ, പടിഞ്ഞാറൻ നാട്ടിലെ അധഃപതനത്തിന്റെ കാലത്തെ ശബ്ദം കടം വാങ്ങലാകും. അധികാരാവകാശങ്ങൾ നഷ്ടപ്പെട്ടുപോയവരുടെ വിലാപം ഏറെറടുക്കലാകും. കഴിഞ്ഞ ഏതു നൂററാണ്ടിനെക്കാളും മനുഷ്യാവകാശങ്ങൾക്ക് മൂല്യംവന്ന നൂററാണ്ടാണിതു്. ഓരോ രാജ്യത്തെ പൗരനും വിശ്വപൗരൻ എന്ന നിലയിലെത്തുന്ന ഈ യുഗം നിരാശതയുടേതല്ല."

വ്യത്യസ്ത സാഹിത്യവീക്ഷണമുള്ള, പിന്തിരിപ്പനായ, നിരൂപകനെന്ന



പുരോഗമന കലാസാഹിത്യസമ്മേളനത്തിൽ—എം. പി. കളസ്സാട്ട്, തായാട്ട് ശങ്കരൻ, എരുമേലി പരമേശ്വരൻപിള്ള, എം. കെ. ഗംഗാധരൻ, പി. എൻ. ദാമോദരൻ പിള്ള തുടങ്ങിയവർ

സ്വയം വിശേഷിപ്പിച്ചുകൊണ്ടാണ് വി. രാജകൃഷ്ണൻ സംസാരിച്ചുതുടങ്ങിയത്. തന്റെ സൗന്ദര്യമാനദണ്ഡങ്ങൾ വച്ച്, തായാട്ട് ശങ്കരനെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ലെന്നു രാജകൃഷ്ണൻ പറഞ്ഞു.

മരണത്തെക്കുറിച്ച് പി. ജി. പരാമർശിച്ചതിനു മറുപടിയെന്നോണം രാജകൃഷ്ണൻ പറഞ്ഞു: "ഉദാത്തമായ മരണമുണ്ടെന്നൊക്കെ പി. ജി. പറഞ്ഞു. പക്ഷേ, ഹൈഡൽ പറഞ്ഞു: "നാം മരിക്കുന്നു." 'I die' എന്നു പറയുംപോലല്ല, 'We die' എന്നു പറയുന്നത്. ഞാൻ മരിക്കുന്നുവെന്നു പറയുന്നത് തികച്ചും ആത്മനിഷ്ഠമാണ്."

"സ്റ്റാലിന്റെ റഷ്യയിലെ കോൺസെൻട്രേഷൻ ക്യാമ്പുകളിലാണ് മരണത്തിന്റെ ഭീകരമായ മുഖം കണ്ടത്. പകയുടെ പേരിൽ, സംശയത്തിന്റെ പേരിൽ എത്രയെത്ര മനുഷ്യർ! സ്റ്റാലിന്റെ റഷ്യ ഒരു ക്യാൻസർ വാർഡാണെന്നു ഒരെഴുത്തുകാരൻ പറഞ്ഞത് അതുകൊണ്ടാണ്. ഗോർക്കിയെ വിഷം കൊടുത്തു കൊന്നു. വിപ്ലവം കൊണ്ട് പ്രശ്നങ്ങൾ തീരുന്നില്ല. വിപ്ലവാനന്തരം മാനവികത നിരസിക്കപ്പെട്ടാൽ അതിനെതിരെയും കലാകാരൻ പ്രതിഷേധിക്കണം. റഷ്യയിൽ വിപ്ലവാനന്തരം വളരെയേറെ നല്ല കൃതികൾ ഉണ്ടായിട്ടില്ല. വഞ്ചിക്കപ്പെട്ട വിപ്ലവത്തെക്കുറിച്ച് ചരമഗീതം എഴുതിയവരാണ് അധികവും. ഓപ്റ്റിമിസ്റ്റ് സൃഷ്ടി ചൈനയിലോ റഷ്യയിലോ ഉണ്ടായിട്ടില്ല.

"ആധുനികർ മാനവികതയെ ഉയർത്തിപ്പിടിക്കുന്നു. ഇവിടെ മനുഷ്യനുവേണ്ടി പ്രവർത്തിക്കാൻ മാർക്സിസ്റ്റിനെക്കാൾ പങ്കുവഹിച്ചത് ജനാധിപത്യ ഹ്യൂമനിസ്റ്റ് പ്രസ്ഥാനങ്ങളാണ്. മനുഷ്യവിരുദ്ധമായി എഴുതുന്നുവെന്ന് ഒരെഴുത്തുകാരനും ഒരിക്കലും പറഞ്ഞിട്ടുണ്ടാവില്ല. മാനവികമൂല്യങ്ങളെ ഒരെഴുത്തുകാരനും തള്ളിപ്പറഞ്ഞിട്ടില്ല. കലാകാരന്റെ സ്പർശനികൾ ലോലവുംദുർബ്ബലവുമാണ്. അതിനാലാണ് വരുംകാലത്തിന്റെ പ്രശ്നങ്ങളറിയാൻ അവനു കഴിയുന്നത്. അതുകൊണ്ടുതന്നെയാണ് മയക്കോവ്സ്കിക്ക് ആത്മഹത്യ ചെയ്യേണ്ടിവന്നത്. കലാകാരൻ എല്ലായിടത്തും ഒററപ്പെട്ടവനാണ്. കലാകാരനെ ചട്ടുകമായി കാണുന്ന കലാസംഘടനകളെയും രാഷ്ട്രീയ പ്രസ്ഥാനങ്ങളെയും നിരാകരിക്കാനുള്ള സ്വാതന്ത്ര്യം ഉപയോഗിക്കുന്നു."

സാഹിത്യ വിമർശനത്തെക്കുറിച്ചുള്ള ഭിന്നാഭിപ്രായങ്ങൾ കേൾക്കാൻ കാത്തിരുന്നവരെ രാജകൃഷ്ണൻ ആഴത്തിൽ നിരാശപ്പെടുത്തി. ഏതുതരത്തിൽ മററു നിരൂപണ പദ്ധതികളിൽനിന്ന് തന്റേതു വ്യത്യസ്തമായിരിക്കുന്നുവെന്നു അന്യോന്യം പഠിക്കാൻ സൗഹൃദപൂർവ്വമായ ഒരു സംഭാഷണമാണിവിടെ ഉദ്ദേശിക്കുന്നത്. പരസ്പരം ഖണ്ഡിക്കലല്ലെന്ന് ആമുഖമായി തുറന്നു പറഞ്ഞിരുന്നു, പി. ജി. ഒരു പൊതുവീക്ഷണമുണ്ടെന്നതൊഴിച്ചാൽ, പ്രത്യയശാസ്ത്രപരമായി ഒതുക്കിക്കെട്ടിയതല്ല പുരോഗമന കലാസാഹിത്യസംഘമെന്നും വ്യക്തമാക്കിയിരുന്നു.

സാഹിത്യനിരൂപണത്തിന് സാഹിത്യഅക്കാദമി അവാർഡ് നേടിയ 'തായാട്ട് ശങ്കരനു' ജില്ലാ സമിതിവക ഷീൽഡ് പി. ഗോവിന്ദപ്പിള്ള സമ്മാനിച്ചു. 'ഒരു സാധാരണ രാഷ്ട്രീയ ചർച്ചയെക്കാൾ പത്തടി താണനിലയിലുള്ള ഒരു ചർച്ചയല്ലാതെ, ഇവിടെ നിരൂപണ ചർച്ചയുണ്ടായില്ല' എന്ന ആമുഖത്തോടെയാണ് തായാട്ട് ശങ്കരൻ തന്റെ പ്രസംഗമാരംഭിച്ചത്. താനൊരു anti Communist left ആണെന്ന രാജകൃഷ്ണന്റെ അഭിപ്രായം പൊള്ളയാണെന്നും വെറുതേ ഭൂഷണമാകാൻ പറയുകയാണെന്നും തായാട്ട് വ്യക്തമാക്കി. സ്വന്തമായ വീക്ഷണമോ കാഴ്ചപ്പാടോ ഇല്ലാത്തതുകൊണ്ടാണ് പല പുതിയ നിരൂപകർക്കും ഇന്നു വഴി തെററുന്നത് എന്നാണ് തായാട്ടിന്റെ പക്ഷം.

ഉച്ചയ്ക്കുശേഷം 'പ്രോലിറേററിയൻ തിയേററർ' എന്ന വിഷയത്തെപ്പററി പി. കെ. വേണുക്കുട്ടൻ നായർ പ്രഭാഷണം നടത്തി. പി. എൻ. ദാമോദരൻപിള്ള അദ്ധ്യക്ഷനായി. വേണുക്കുട്ടൻ നായർ പറഞ്ഞു:

"പ്രോലിറേററിയൻ നാടകം ശരീരഭംഗി പ്രദർശിപ്പിക്കലല്ല. കലാപരമായി, നടന്റെ ആകാരഭംഗി ഉപയോഗിക്കരുതെന്നല്ല, നാടകംകൊണ്ട് എന്താണുദ്ദേശിക്കുന്നതെന്നു നടനു ബോദ്ധ്യമാകണം. എന്തെന്തു വൈകാരിക, വൈചാരിക ഭാവങ്ങൾ ആവിഷ്ക്കരിക്കാനുദ്ദേശിക്കുന്നുവെന്ന ചിന്തവേണം. നടന്റെ ഉള്ളും പുറവും തുടിക്കണം. പതിമ്മൂന്നാം ശതകത്തിന്റെ ഒടുവിൽ ജർമ്മനിയിൽവന്ന വർക്കേഴ്സ് തിയേററർ പ്രതിജ്ഞാബദ്ധതയിൽ ഊന്നിയിരുന്നു. ഹിററ്ലറും യുദ്ധവും സൃഷ്ടിച്ച ദുരിതങ്ങളിൽ നിന്നാണിതിന്റെ പിറവി. വ്യക്തമായ ലക്ഷ്യബോധത്തോടെ നാടകത്തിൽ മിത്തുകളും പുരാണകഥകളും പ്രയോജനപ്പെടുത്താം. ആനുകാലികജീവിതത്തിൽ പ്രസക്തിയില്ലാത്ത ഒരു കെട്ടുകഥയും സ്വീകരിക്കുകയുമരുത്. ഞാനിതെഴുതാൻ ബാദ്ധ്യസ്ഥനാണെന്നു ബോദ്ധ്യപ്പെടാത്തവൻ നാടകമെഴുതരുത്. കെട്ടുകഥകൾ മാത്രമെടുത്ത്, ആനുകാലിക പ്രസക്തിയുള്ള ഭാഗം ഉപേക്ഷിക്കുന്ന അമേരിക്കക്കാരുണ്ട്. ഇന്ന് നമ്മുടെ നാട്ടിൽ പലരും നാടകമെഴുതുന്നത് കൂടിയാട്ടവും, കഥകളിയുമൊക്കെ തിരുകിക്കേററാൻ മാത്രമാണ്. പ്രിമിററീവ്മനസ്സും നാഗരികമനസ്സും തമ്മിലുള്ള സംവേദനം നശിക്കുന്നിടത്ത് നാടോടിക്കഥകൾ മൃതിയടയുന്നു, നടന്റെ നാടകത്തിലുള്ള നിമഗ്നമാകൽ, ആദർശത്തിലുള്ള നിമഗ്നമാകൽ— അതാണു പ്രധാനം."

രണ്ടാംദിവസം രാവിലെ കഥയരങ്ങ് ജോർജ് ഓണക്കൂർ ഉദ്ഘാടനംചെയ്തു. മനോരമ വാർഷികപ്പതിപ്പിൽ വന്ന ഊറിയാവിന്റെ കത്ത് എന്ന കഥ ഓണക്കൂർ വായിച്ചു. എ. പി. കളയ്ക്കാട് (അവസാനത്തെ വരവ്), എസ്. കെ. ആർ. കമ്മത്ത് (മുഖമില്ലാത്ത മനുഷ്യർ), സി. വി. ശ്രീരാമൻ (പുത്തുരാൻ മാഡിലേക്കു വീണ്ടും), എം. കെ. ഗംഗാധരൻ (ആത്മകഥ), കിളിമാനൂർ ചന്ദ്രൻ (വിരലടയാളം), ഗണേശൻ (വാഗ്ദത്തഭൂമി തേടി അലഞ്ഞവർ), ലാൽരഞ്ജൻ (പടച്ചോൻ), കല്ലറ ശശി (ലയനപുരാണം), സുദർശനൻ (മുഖങ്ങൾ) എന്നിവർ സ്വന്തം കഥകൾ അവതരിപ്പിച്ചു. ഇക്കൊല്ലത്തെ 'ശക്തി അവാർഡ്' നേടിയ സി. വി. ശ്രീരാമനുള്ള ഉപഹാരം തിരുനെല്ലൂർ കരുണാകരൻ സമ്മാനിച്ചു.

കെ. വി. സുരേന്ദ്രനാഥ് എം. എൽ. എ. യുടെ അദ്ധ്യക്ഷതയിൽ ചേർന്ന സാംസ്കാരിക സെമിനാർ, നല്ല ഒരനുഭവമാക്കിത്തീർക്കാൻ 'ഇതിഹാസങ്ങൾ നമ്മുടെസംസ്കാരത്തിൽ' എന്ന വിഷയം അവതരിപ്പിച്ചു സംസാരിച്ച തിരുനെല്ലൂർ കരുണാകരനു കഴിഞ്ഞു. അനുവാചകരെ മുഴുവൻ സ്വന്തം വിദ്യാർത്ഥികളാക്കി മാററാൻ അദ്ദേഹത്തിനുസാധിച്ചു.

"എന്താണിതിഹാസങ്ങൾ?" — തിരുനെല്ലൂർ പ്രസംഗം ആരംഭിച്ചു. "ധർമ്മാർത്ഥ കാമ മോക്ഷങ്ങളെക്കുറിച്ച് ഉപദേശരൂപേണയുള്ള കഥകളാണ് ഇതിഹാസങ്ങൾ. ഹിന്ദിയിൽ ഇതിഹാസമെന്നാൽ ചരിത്രമാണ്. സംസ്കൃതത്തിലും ആ അർത്ഥമുണ്ട്. നമുക്കു പരിചിതമായ ഇതിഹാസം ചരിത്രത്തിനുപകരമാകുമോ? നടന്നതെന്നു ഉത്തമബോദ്ധ്യമുള്ള കാര്യങ്ങളാണ് വാല്മീകിയും വ്യാസനും എഴുതിയത്. മഹാഭാരതവും രാമായണവുമാണ് നമ്മുടെ മുഖ്യ ഇതിഹാസങ്ങൾ. ഇന്ത്യൻ ദേശീയതയുടെ പ്രമുഖമായ അടിസ്ഥാനങ്ങളിൽ ചിലതു ഈ ഇതിഹാസങ്ങളാണ്. ഇന്ത്യയുടെ അന്തരീക്ഷത്തിൽ, മനസ്സാക്ഷിയിൽ ഇതിന്റെ സ്വാധീനം വലുതാണ്. നിഷേധിക്കുന്നവർക്കുപോലും ഇതിന്റെ മഹത്തായ സാംസ്കാരിക പാരമ്പര്യം തള്ളാനാവില്ല. ഒരുപക്ഷേ, നിരീശ്വരവാദികൾക്കാണ് ഇതിഹാസങ്ങളുടെ അനുഗ്രഹം കൂടുതൽ ലഭിച്ചിട്ടുള്ളത്.

ഒ. എൻ. വി. കവിതകളെക്കുറിച്ചുള്ള സിമ്പോസിയത്തിൽ എസ്. ഗുപ്തൻ നായർ, എം. ആർ. ചന്ദ്രശേഖരൻ, വി. അരവിന്ദാക്ഷൻ, പി. രവീന്ദ്രനാഥ്, കമ്മിറം സുകുമാരൻ എന്നിവർ സംസാരിച്ചു.

പുനലൂർ ബാലന്റെ അദ്ധ്യക്ഷതയിൽ ചേർന്ന കവിയരങ്ങിൽ തിരുനെല്ലൂർ ഉദ്ഘാടകനായി. ഒ. എൻ. വി. പുതുശ്ശേരി രാമചന്ദ്രൻ, നീലമ്പേരൂർ മധുസൂദനൻനായർ, കമ്മിറം സുകുമാരൻ, കെ. സി. കാട്ടാക്കട, മണമ്പൂർ രാജൻബാബു, തോന്നയ്ക്കൽ വാസുദേവൻ, വൈക്കം ശശി, കാര്യവട്ടം ശ്രീകണ്ഠൻ, കരീപ്പുഴ നടരാജൻ, കിളിമാനൂർ ഉപേന്ദ്രൻ തുടങ്ങി ധാരാളംപേർ സ്വന്തം കവിതകൾ അവതരിപ്പിച്ചു.

വയലാർ നഗർ മുതൽ സാംബു തിയേററർവരെ നീണ്ടുപോയ സാംസ്കാരിക ജാഥയിലെ മുദ്രാവാക്യങ്ങൾ നാട്ടുകാരെ ആകർഷിച്ചു:

"ചോരതുടിക്കും ചെറുകൈയുകളേ,
പേറുക വന്നീ പന്തങ്ങൾ"



# കാളിദാസന്റെ സ്വപ്നഭൂമിയിൽ

എസ്. രാധാകൃഷ്ണൻ

നേരിയ മൂടൽമഞ്ഞ് കുളിരുപകരുന്ന ഹേമന്തസന്ധ്യകളിലൊന്നിൽ ചിറകുവിടർത്തി നിൽക്കുന്ന ഷാമിയാനയ്ക്കുകീഴിൽ, നിലത്തു വിരിച്ചിട്ട രസായിയിലിരിക്കുമ്പോൾ ഓർത്തു—ഇതാ ഉജ്ജയിനി...കാളിദാസനു ജന്മമേകിയ ഉജ്ജയിനി...ആർഷ സംസ്കാരത്തിൽ സാഹിത്യത്തിന്റെ നറുമുത്തുകൾ വാരിച്ചൊരിഞ്ഞ ഉജ്ജയിനി!...

ഇവിടെ, ഈ പുണ്യഭൂമിയിൽ, സഹസ്രാബ്ദങ്ങൾക്കുശേഷം ഞങ്ങളിതാ വീണ്ടും ഒത്തുചേരുന്നു.

കാലത്തിന്റെ മലവെള്ളപ്പാച്ചിലിനിടയിൽ എവിടെയോ ഞങ്ങൾക്കു കൈമോശംവന്ന ആ സത്ത പുനരാവാഹിക്കുവാൻ..., പുനരാവിഷ്കരിക്കുവാൻ.

ഇവിടെയിതാ വീണ്ടും ശകുന്തളയും മാളവികയും ആഹ്ളാദനൃത്തം ചെയ്യുന്നു; കണ്വനും പുരൂരവസ്സും ആനന്ദാശ്രുപൊഴിക്കുന്നു. ആർഷ സംസ്കാരം കോരിത്തരിക്കുന്നു.

കഴിഞ്ഞ കാൽശതാബ്ദമായി ഉജ്ജയിനിയിൽ മദ്ധ്യപ്രദേശ് സർക്കാരിന്റെ ആഭിമുഖ്യത്തിൽ വർഷംതോറും നടത്തിവരുന്ന കാളിദാസ് സമാരോഹ് ഭാരതീയ പാരമ്പര്യത്തിൽ തഴച്ചുവളർന്ന സംസ്കൃത നാടകങ്ങളുടെ പുനരുദ്ധാരണവും പുനരാവിഷ്കരണവും ഫലപ്രദമായി നിർവ്വഹിച്ചുപോരുന്നു. ഇക്കഴിഞ്ഞ നവംബർ 27-മുതൽ ഡിസംബർ 5-വരെ നീണ്ടുനിന്ന സമാരോഹ് രജതജൂബിലി ആഘോഷങ്ങൾക്ക് വിക്രം യൂണിവേഴ്സിററിയും കാളിദാസ് അക്കാദമിയും മേളക്കൊഴുപ്പു നൽകി.

1976-നു മുമ്പുവരെ സംസ്കൃതനാടകങ്ങളുടെ അരങ്ങേററം നിർവ്വഹിക്കുന്ന ഏർപ്പാട് സംസ്കൃതപണ്ഡിതന്മാരുടെ നേതൃത്വത്തിൽ വെറുമൊരു ആചാരംപോലെ നടന്നുവന്നിരുന്നു. എന്നാൽ 76-നുശേഷം ഈ നാടക സമാരോഹിന് ശക്തമായ ആനുകാലികപ്രസക്തി കൈവന്നിട്ടുണ്ട്. സംസ്കൃതത്തിലും പ്രാദേശിക ഭാഷകളിലും ക്ലാസിക്കുകൾക്ക് പുതിയ രൂപം നൽകാൻ ആധുനിക നാടകാവിഷ്കർത്താക്കളെ ക്ഷണിക്കുന്ന ഏർപ്പാട് ഇന്ന് സമാരോഹിന്റെ പ്രവർത്തനങ്ങൾക്കു കൂടുതൽ അർത്ഥവ്യാപ്തി നല്കിയിരിക്കുന്നു. ഹബീബ്തനവീർ, ബി. വി. കാറന്ത്, രത്തൻതീയ്യം, കാവാലം നാരായണപ്പണിക്കർ, ശ്യാമാനന്ദ് ജലാൽ തുടങ്ങി അനേകംആധുനികസംവിധായകർക്ക് സംസ്കൃത നാടകാവിഷ്കരണത്തിൽ പുതിയ മാനങ്ങൾ കണ്ടെത്തുവാനും അങ്ങനെ പാരമ്പര്യത്തിനു കാലികവ്യാഖ്യാനം നൽകാനുമുള്ള സാഹചര്യം ഈ വേദിയിൽ സൃഷ്ടിക്കാൻ കഴിഞ്ഞിരിക്കുന്നു. ഹബീബ് തനവീർ സംവിധാനം ചെയ്തവതരിപ്പിച്ച, "മൃച്ഛകടിക"ത്തിന്റെ നാടോടി വ്യാഖ്യാനമായ "ചരത്തിസ്ഘടി"; കാറന്തിന്റെ "മുദ്രാരാക്ഷസം" (ഹിന്ദിയിൽ) രത്തൻ തീയ്യത്തിന്റെ "ഊരുഭംഗം" (മണിപ്പൂരിയിൽ); കാവാലത്തിന്റെ "മദ്ധ്യമവ്യായോഗം", 'ദൂതവാക്യം (സംസ്കൃതത്തിൽ) എന്നിവ കഴിഞ്ഞ കൊല്ലങ്ങളിൽ സമാരോഹിലെ ശ്രദ്ധപിടിച്ചുപററിയ ഇനങ്ങളാണ്. അവിടെ അരങ്ങേറിയ ശേഷമാണു കാവലത്തിന്റെ 'മദ്ധ്യമവ്യായോഗ'ത്തിന് ഇന്ത്യയിൽ പലയിടങ്ങളിലുമുള്ള സാംസ്കാരിക വേദികളിലേക്കു പടർന്നെത്താൻ കഴിഞ്ഞത്.

ഈ രജതജൂബിലി ആഘോഷങ്ങളുടെ പ്രത്യേകത കാളിദാസഗ്രഥിതമായ ശാകുന്തളത്തിന്റെ മൂന്ന് ദൃശ്യവ്യാഖ്യാനങ്ങൾ പ്രദർശിപ്പിക്കാൻ കഴിഞ്ഞു എന്നതാണ്. ഒന്നാംദിവസം പ്രാകൃതഭാഷയിൽ കാളിദാസ് അക്കാദമിയും, രണ്ടാംദിവസം 'ബംഗാളി'യിൽ കൽക്കട്ടാ തിയേററർ-സെൻററും, അതിനുശേഷം കാവാലം നാരായണപ്പണിക്കരുടെ നേതൃത്വത്തിൽ തിരുവനന്തപുരം നാടകസംഘമായ 'സോപാന'വും ആവിശ്വോത്തര സൃഷ്ടിക്ക് ചൈതന്യം പകർന്നു. ഇതിനു പുറമേ കാവാലത്തിന്റെ തന്നെ സംവിധാനത്തിൽ മുൻപ് കാളിദാസ് അക്കാദമിയുടെ ക്ഷണിക്കപ്പെട്ട സദസ്സിനു മുന്നിൽ പ്രദർശിപ്പിച്ച "വിക്രമോർവ്വശീയം" നാലാമങ്കവും ഇത്തവണ സമാരോഹിൽ അവതരിപ്പിച്ചു. ഒപ്പം ബുന്ദേൽഖണ്ഡ് രീതിയിൽനാടോടിമട്ടിൽ ബി. വി. കാറന്ത് സംവിധാനം ചെയ്തവതരിപ്പിച്ച മാളവികാഗ്നിമിത്രവും കൂടിയായപ്പോൾ ആ മഹാകവിയുടെ സ്മരണയ്ക്ക് പൂർണ്ണമായ മിഴിവു നൽകാൻ രജതജൂബിലി സംഘാടകർക്കു കഴിഞ്ഞു. ഇന്ത്യയിലെ വിവിധ പ്രദേശങ്ങളിൽനിന്നു വന്നെത്തിയ അനേകം നാടകപ്രവർത്തകർക്കുപുറമെ ജർമ്മനി, ബൽജിയം. ഇംഗ്ലണ്ട്, പോളണ്ട് തുടങ്ങിയ വിദേശങ്ങളിൽനിന്നും വന്ന പ്രതിനിധികളും പങ്കെടുത്തിരുന്നു. കാളിദാസകൃതികളെ സംബന്ധിച്ച ചിത്രകലാപ്രദർശനവും ആഘോഷങ്ങൾക്കു മാററുകൂട്ടി.

പ്രാകൃത ഭാഷയിലുള്ള ശാകുന്തളത്തിന്റെ സംവിധാനം പ്രഭാത്കുമാർ ഭട്ടാചാര്യയും, കാളിദാസ് അക്കാദമിയുടെ ഡയറക്ടറായ കമലേശ് ദത്ത്ത്രിപാഠിയും ചേർന്നാണ് നിർവ്വഹിച്ചത്. ഒരു സംസ്കൃപണ്ഡിതനും നടനുമായ ത്രിപാഠി താതകാശ്യപനെ മിഴിവുററതാക്കി എന്നതാണ് ഈ ആവിഷ്ക്കാരത്തിലെ എടുത്തുപറയേണ്ട വസ്തുത. ശാകുന്തളത്തിന്റെ ഈ അവതരണം കാളിദാസ കൃതിയുടെ സത്യസന്ധമായ ദൃശ്യവല്ക്കരണമായിരുന്നു. എന്നാൽ രചിതപാഠത്തിൽനിന്നും നാടകത്തെ മുക്തമാക്കി ക്രിയാപരമായ തലങ്ങളിലേക്കെത്തിക്കാൻ സംവിധായകർക്കു കഴിഞ്ഞില്ല.

ബംഗാളിയിലുള്ള ശാകുന്തളാവതരണത്തിനു പ്രസിദ്ധ സംവിധായകനായ അരുൺറോയ് ആണ് നേതൃത്വം നൽകിയത്. ഒന്നരവർഷത്തെ നിരന്തരമായ അഭ്യാസമാണ് ഈ സൃഷ്ടിക്കു പിന്നിൽ എന്ന് "തിയേററർ-സെൻറർ" അവകാശപ്പെടുന്നു. ഏഴാമങ്കം വളരെ ഹ്രസ്വമായിട്ടേ ചെയ്തു തീർത്തുള്ളുവെങ്കിലും നാടകകൃതിയെ സമഗ്രമായും സ്പർശിക്കാൻ സംവിധായകനു കഴിഞ്ഞു. നിറങ്ങളുടെയും ചലനങ്ങളുടെയും അംശങ്ങളിൽ പ്രകടമായ സിനിമാ സ്വാധീനം പ്രേക്ഷകർക്കു സ്വീകാര്യമായിക്കണ്ടില്ല.

കേരളീയ പാരമ്പര്യത്തിൽനിന്നും ഊർ

ജം സ്വീകരിച്ചുള്ള 'മദ്ധ്യമവ്യായോഗ'ത്തോടും 'ദൂതവാക്യ'ത്തോടും ഉജ്ജയിനിലെ പ്രേക്ഷകർക്കു നേരത്തെ ഉണ്ടായിരുന്ന ആഭിമുഖ്യം കൊണ്ടാവാം, ഡിസംബർ 2-ാം തീയതി ക്ഷീരസാഗർ മൈതാനിയിൽ പതിവിലേറെ തിരക്കുണ്ടായിരുന്നു.

രചിതപാഠത്തിൽ ഒട്ടും വ്യത്യാസം വരുത്തിയിരുന്നില്ലെങ്കിലും അതുവഴിക്കുവഴി പിൻതുടരാനോ, കൃതിയിലെ നാടകപരിണാമം അതുപടി ചിത്രീകരിക്കുവാനോ കാവാലം ശ്രമിച്ചുകണ്ടില്ല. രണ്ടായിരം വർഷങ്ങൾക്കു മുമ്പെഴുതപ്പെട്ട 'അഭിജ്ഞാനശാകുന്തള'ത്തിനു് ഒരു പുതിയ വ്യാഖ്യാനം നൽകാനാണ് കാവാലം ഒരുമ്പെട്ടതു്. യുഗങ്ങൾ പഴക്കമുള്ള ഈ നാടകത്തെ സമകാലീന സമൂഹവുമായി കൂട്ടിയിണക്കാൻ; പഴമയുടെ ചെപ്പിലുറങ്ങിക്കിടക്കുന്ന പുതുമ ഊതിയുണർത്തി അരങ്ങത്തെത്തിക്കുവാൻ കച്ചകെട്ടിയ കാവാലം അസൂയാർഹമായ വിജയം കൈവരിച്ചിരിക്കുന്നു എന്നു പറയാതെ വയ്യ.

ഭരിക്കുന്നവന്റെയും ഭരിക്കപ്പെടുന്നവന്റെയും കഥയാണ് ശാകുന്തളം. മൃഗയാവിനോദത്തിനായി കാനനംപൂകുന്ന ദുഷ്യന്തൻ ഒടുവിൽ സാധുവായ ഒരു തപസ്വികന്യയെത്തന്നെ തന്റെ ക്രൂരമായ നായാട്ടിനിരയാക്കുന്നു. അപഥസഞ്ചാരം ചെയ്യ രാജാവിനെതിരെ ജനരോഷം പതഞ്ഞുപൊന്തുന്നു. ആശ്രമ വാടത്തിൽ നടന്ന അനാശാസ്യബന്ധത്തിന് സമൂഹം അംഗീകാരം നൽകുന്നില്ല. സ്വാഭാവികമായും ആ പാവം പെൺകുട്ടി വളരെയേറെ കയ്പുനീർ കുടിക്കേണ്ടിവരുന്നു. ജനരോഷത്താലുള്ള വിസ്മൃതിക്കടിപ്പെട്ട് ദുഷ്യന്തൻ ഉപേക്ഷിക്കവേ നിരാലംബയായിത്തീരുന്ന ശകുന്തളയെ ജനംതന്നെ ഏറ്റുവാങ്ങുന്നു. പക്ഷേ, തങ്ങളുടെ നേതാവിനെ നിതാന്തമായ അഗ്നിയിലേക്കു തള്ളാൻമാത്രം ക്രൂരമല്ല സമൂഹം. രാജാവിനു് ആ പെൺകുട്ടിയോടു് പ്രഥമ ദർശനത്തിലുളവായ തനി മാംസനിബദ്ധമായ കാമം വിരഹത്തിന്റെ തീച്ചൂളയിലുരുകിയുരുകി സ്നേഹത്തിന്റെ തനിത്തങ്കമായിത്തീർന്നിരിക്കുന്നു എന്നു് ബോദ്ധ്യപ്പെട്ടപ്പോൾ സമൂഹംതന്നെ ശകുന്തളയെ ദുഷ്യന്തനു് തിരികെ നൽകുന്നു.



കാവാലം നാരായണപ്പണിക്കരും ജർമ്മൻ നാടക സംവിധായകനായ ബെനവിററ്സും

ഇതാണ് കാവാലം, കാളിദാസന്റെ ശാകുന്തളത്തിനു നൽകുന്ന വ്യാഖ്യാനം. വ്യക്തിയും സമൂഹവും പരസ്പര പൂരകങ്ങളാണിവിടെ. ഒന്നിനെ തള്ളിക്കളഞ്ഞിട്ടോ അവഗണിച്ചിട്ടോ മറ്റൊന്നിന് അസ്തിത്വമില്ല.

"മൃഗയാ വിഹാരി പാർത്ഥിവോ ദുഷ്യന്തഃ" എന്ന പാഠ്യത്തെ അദ്ദേഹം ഒന്നാമങ്കത്തിൽ അതിവിപുലമായി വ്യാഖ്യാനിച്ചിരിക്കുന്നു. അധർമ്മത്തിനെതിരെ സമൂഹത്തിൽ ഊറിക്കൂടിയ രോഷം മൂർത്തിമത്ഭാവം പൂണ്ടതാണ് ഈ നാടകത്തിലെ ദുർവ്വാസാവു്. അതുപോലെ ജനത്തിന്റെ അംഗീകാരം മൂർത്തരൂപം പൂണ്ടതാണ് അംഗുലീയവുമായി പ്രവേശിക്കുന്ന മുക്കുവൻ.

ജനസമൂഹത്തെ പ്രതിനിധീകരിക്കുന്ന കോറസ്സാണ് ഈ അവതരണത്തിന്റെ എടുത്തുപറയേണ്ട പ്രത്യേകതയും മേന്മയും. സ്ത്രീകളും ദുഷ്യന്തനും ഒഴികെയുള്ള എല്ലാ കഥാപാത്രങ്ങളും ഈ നാട്ടുകൂട്ടത്തിൽ നിന്നും പരിക്രമിച്ച് രൂപാന്തരവും ഭാവാന്തരവും നേടി വെളിച്ചത്തേക്കു വരികയാണുണ്ടായതു്. ആ പാത്രങ്ങളെല്ലാം തന്നെ ഓരോ തവണയും കൂട്ടത്തിലേക്കു മടങ്ങുകയും ചെയ്യു. കണ്വമഹർഷിയും മുക്കുവനും വിദൂഷകനുമെല്ലാം ജനത്തിന്റെ—സമൂഹത്തിന്റെ—ഓരോരോ മുഖങ്ങൾ മാത്രം!

അതുകൊണ്ടുതന്നെ നാലാമങ്കത്തിൽ കാശ്യപൻ അരങ്ങിൽ പരിക്രമിച്ച് പ്രത്യക്ഷപ്പെട്ടപ്പോൾ, താടിയും ജടയും വളർത്തി കമണ്ഡലുവും യോഗദണ്ഡുമേന്തിയ ഒരു കാഷായവേഷധാരിയെയല്ല; മറിച്ച് ആ ഋഷിവര്യനിലുള്ളിലെ 'കാശ്യപത്വ'ത്തെയാണ് പ്രേക്ഷകർ ദർശിച്ചതു്. അഞ്ചാമങ്കത്തിൽ ദുഷ്യന്തൻ ശകുന്തളയെ പരിത്യജിക്കുമ്പോൾ കോറസ്സുതന്നെ ശകുന്തളയെ ചുമലിലേററി പുറത്തേക്കു കൊണ്ടുപോകുന്നു. നാടകാന്ത്യത്തിൽ ശകുന്തളാദുഷ്യന്തന്മാരുടെ പുനസ്സമാഗമവും സമൂഹത്തിന്റെ അംഗീകാരത്തിലൂടെത്തന്നെ നിബന്ധിച്ചിരിക്കുന്നു. ദുഷ്യന്തനിൽനിന്നു് ശകുന്തളയെ അടർത്തിയെടുത്തുകൊണ്ടുപോയ സമൂഹം തന്നെ സസന്തോഷം ആ മുനികന്യകയെ രാജസവിധത്തിലേക്കാനയിക്കുന്നു. "പ്രകൃതി ഹിതായ പാർത്ഥിവഃ"—"ജനഹിതം മാനിക്കുവാൻ പ്രതിബദ്ധനാണ് രാജാവു്"—എന്ന ഭരതവാക്യം സമൂഹത്തിന്റെ ഒന്നടങ്കം ശബ്ദമായി അലയടിച്ചുയർന്നടങ്ങുമ്പോൾ 'അഭിജ്ഞാനശാകുന്തളം' അവസാനിക്കുകയായി.

ദുഷ്യന്തനായി അഭിനയിച്ച ജയരാജ് തനിക്കു് കഥകളിയിൽ കിട്ടിയ അടിസ്ഥാനങ്ങളെ പരമാവധി പ്രയോജനപ്പെടുത്തി. നടന്റെ മെയ്‌വഴക്കത്തി സാത്വികാഭിനയവുമായി സംയോജിപ്പിച്ചുകൊണ്ടുള്ള സംവിധാന രീതിക്കു് ഈ യുവാവു് ഏററവും ഇണങ്ങിക്കണ്ടു. പ്രത്യേകിച്ചും ഒന്നാമങ്കത്തിലെ നായാട്ടിൽ ദുഷ്യന്തൻ മാനിനെ വണ്ണിക്കുമ്പോഴും മൂന്നാമങ്കത്തിൽ ദുഷ്യന്തന്റെ മാരപരിതാപം അവതരിപ്പിക്കുമ്പോഴും മററും നടനു നേരത്തെക്കൂട്ടി ലഭിച്ച അഭ്യാസം ആവിഷ്കാരത്തെ ശക്തമാക്കി. മോഹിനിയുടെ ശകുന്തള, പ്രായത്തിൽ നന്നേ ചെറുപ്പമായിരുന്നെങ്കിലും "മാനോടൊത്തു വളർന്നു് മന്മഥ കഥാഗന്ധം ഗ്രഹിക്കാത്ത" വളാകാൻ ഈ കൊച്ചു നടിക്കു കഴിഞ്ഞു. ഒന്നാമങ്കത്തിൽ ആശ്രമമൃഗമായിക്കണ്ട ശകുന്തള മൂന്നാമങ്കത്തിൽ കാമപാരവശ്യം അനുഭവിക്കുമ്പോഴും നാലാമങ്കത്തിൽ ആശ്രമത്തോടു് വിടവാങ്ങി ദുഃഖത്തിന്റെ മൂർത്തരൂപം സ്വീകരിക്കുമ്പോഴും അഞ്ചാമങ്കത്തിൽ അഭിമാനക്ഷതമേററു് വിങ്ങിപ്പൊട്ടുമ്പോഴും തികച്ചും വ്യത്യസ്തഭാവങ്ങൾ അനായാസമായി പകർന്നാടി. കാശ്യപന്റെ 'പുത്രീ വിയോഗവ്യഥ' സംയമധനംകൊണ്ടു് കടിഞ്ഞാണിട്ടു് സമതുലിതമാക്കാൻ എസ്. ഗോപാലകൃഷ്ണനു് അയത്നമായി സാധിച്ചു. ക്ഷിപ്രകോപിയായ ദുർവ്വാസാവിന്റെ രോഷം എസ്. ആർ. ഗോപാലകൃഷ്ണനും സജീവമാക്കി. ശാർങ്ഗരവനായി ശ്രീകുമാർ, ഋഷികുമാരന്മാരായി കാന്തി, ഹരി, കഞ്ചുകിയായി ജയചന്ദ്രൻ, ഗൗതമിയായി വസന്ത, തോഴിമാരായി സരോജ, ജയ എന്നീ അഭിനേതാക്കളും നാടകത്തിന്റെ ഒഴുക്കിനു ശക്തികൂട്ടി. ജഗന്നാഥന്റെ വിദൂഷകൻ ഹിന്ദി സംസാരിച്ച് പ്രേക്ഷകർക്കു ഹരംപകർന്നു. മീനകേതനനും, അജിയും, വിജയനും, വാസുദേവനും ചേർന്നവതരിപ്പിച്ച മുക്കുവന്റെ രംഗം ലോകധർമ്മിയായ അഭിനയംകൊണ്ടും പ്രാകൃതഭാഷാപ്രയോഗംകൊണ്ടും സജീവമായി. കാവാലം ശ്രീകുമാറിന്റെ സംഗീതാവിഷ്കാരവും ശിവമോഹന്റെ വാദിത്രവും ദൃശ്യവ്യാഖ്യാനത്തിന്റെ ശക്തിക്കു നിദാനമായി. മൂന്നാമങ്കത്തിൽ ശ്രീകുമാർ പാടിയ 'ഗുരുപ്രിയ രാഗത്തിനു് ഗാന്ധർവ്വവിവാഹത്തിന്റെ പരിണാമദശകളിലേക്കു്, ആ രംഗത്തിൽ നിറഞ്ഞുനിന്ന ഭാവാത്മകതയെ ഉയർത്തുവാൻ കഴിഞ്ഞു.



ശാകുന്തളം: അഞ്ചാം അങ്കം. പരിത്യക്തയായ ശകുന്തളയെ ജനം ഏററുവാങ്ങുന്നു

കിഴക്കൻ ജർമ്മനിയിൽ നിന്നു വന്ന പ്രസിദ്ധ നാടക സംവിധായകനും ബ്രഹ്തിയൻ നാടകതത്ത്വങ്ങളുടെ പ്രയോക്താവും വിജയാമേത്തയുമൊത്തു് ശാകുന്തളത്തിന്റെ ആവിഷ്കാരം പലവട്ടം ജർമ്മനിയിൽ നിർവ്വഹിച്ചിട്ടുള്ള ആളുമായ "ബെനവിററ്സ്" ഈ ലേഖകനുമായി നടത്തിയ അഭിമുഖസംഭാഷണത്തിൽ 'സോപാന'ത്തിന്റെ ശാകുന്തളത്തെപ്പററി ഇങ്ങനെ പറഞ്ഞു: "ശാകുന്തളത്തിനു് ആനുകാലികപ്രസക്തിയണയ്ക്കുന്ന ഭദ്രമായ ഒരു രംഗവ്യാഖ്യാനം. 'അഭിജ്ഞാനശാകുന്തളം' നന്നായി അറിയാം എന്നാണു ഞാൻ വിശ്വസിച്ചിരുന്നതു്. പക്ഷേ, ഇവിടെ ഞാൻ പുതിയൊരു വ്യാഖ്യാനം, പുതിയൊരു സത്ത കണ്ടെത്തുകയായിരുന്നു. വിശ്വനാടകവേദിക്കു പുതിയൊരു മാനം നൽകിയിരിക്കുന്നു കാവാലം ഈ നാടകത്തിലൂടെ."

സോപാനം ഡിസംബർ നാലിനു് അവതരിപ്പിച്ച വിക്രമോർവ്വശീയം നാലാമങ്കം 1982-ഫെബ്രുവരിയിൽ ഉജ്ജയിനിയിൽവച്ചുനടന്ന സെമിനാറിൽ നേരത്തെ അവതരിപ്പിച്ചിരുന്നതാണ്. അന്നു് ചുരുങ്ങിയ ഒരു സഹൃദയസദസ്സിനുമുന്നിൽ അരങ്ങേറിയ ഈ നാടകം നാടകപണ്ഡിതന്മാരുടേയും നാടകപ്രവർത്തകരുടേയും ചർച്ചയ്ക്കു് വിഷയമായി. സമാരോഹിലെ വിപുലമായ സദസ്സിനു മുന്നിലും തികച്ചും സങ്കേതബദ്ധമായ ഈ നാടകം വിജയകരമായി പ്രദർശിപ്പിക്കാൻ കഴിഞ്ഞു. പുരൂരവസ്സായി എസ്. ആർ. ഗോപാലകൃഷ്ണന്റെ ഏകാഹാര്യപ്രധാനമായ അഭിനയം വലിയൊരുസദസ്സിനെ ഒന്നരമണിക്കൂർനേരം പിടിച്ചിരുത്തി എന്നതു പ്രസ്താവ്യമാണ്. വസന്താ ഗോപാലകൃഷ്ണന്റെ ഉർവ്വശി വളരെ കുറച്ചുസമയത്തേക്കാണെങ്കിലും നാടകത്തിന്റെ ഭാവതലത്തെ സംപുഷ്ടമാക്കി.

ബി. വി. കാറന്ത് നാടോടിശൈലിയിൽ ഭോപ്പാൽ ട്രൂപ്പിനെക്കൊണ്ടു് അവതരിപ്പിച്ച 'മാളവികാഗ്നിമിത്രം' കാളിദാസന്റെ നായകനിൽ ആരോപിച്ച പരിഹാസപ്രധാനമായ പാത്രാവിഷ്കാരംകൊണ്ടും ഉടനീളം പ്രയോഗിക്കപ്പെട്ട നാടൻശീലുകൾകൊണ്ടും ആകർഷകമായിരുന്നു. ബുന്ദേൽഖണ്ഡ് രീതിയിൽ ഹിന്ദിയിലുള്ള ഈ സ്വതന്ത്രവ്യാഖ്യാനം സദസ്യരിൽ ആഹ്ലാദം പകരാൻ പര്യാപ്തമായിരുന്നു.

കാളിദാസ് സമാരോഹിന്റെ ഈ രജതജൂബിലിയിലെ ഏററവും ശ്രദ്ധാർഹമായ മററൊരു പ്രത്യേകതകൂടി ഇവിടെ ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. ഭാരതത്തിലെ നടന്മാരിൽ അഗ്രഗണ്യനായ മാണിമാധവചാക്യാർക്കു് കീർത്തിമുദ്രനല്കി ബഹുമാനിക്കുന്ന കാര്യത്തിൽ സമാരോഹിന്റെ സംഘാടകർ കാട്ടിയ ഔചിത്യം എത്ര പുകഴ്ത്തിയാലും മതിയാവില്ല. കേരളത്തിലെ കൂടിയാട്ടത്തെ സംസ്കൃത നാടകാഭിനയത്തിന്റെ സജീവ ചൈതന്യമായിഗണിച്ച് ആ കലയിലെ മഹാനടനായ മാധവചാക്യരെ ആദരിക്കുകവഴി കാളിദാസ് സമാരോഹ് സ്വയം ബഹുമാനിതമായിരിക്കുന്നു. മാണിമാധവ ചാക്യാരുടെ സംസ്കൃതത്തിലുള്ള പ്രസംഗവും നാട്യ പ്രകടനവും ഉജ്ജയിനിയിലെ പണ്ഡിതസദസ്സിനെ ഹഠാദാകർഷിച്ചു. ഈ എൺപത്തിനാലാമത്തെ വയസ്സിലും അഭിനയമാരംഭിക്കുമ്പോൾ ചൈതന്യദീപ്തമായിത്തീരുന്ന ആ കണ്ണുകളുടെ സാധകശക്തിയും, 'പാർവ്വതീവിരഹ'ത്തിലെ അഭിനയനൈപുണിയും ആർക്കും ആവേശം പകരുന്നതായിരുന്നു. മാധവചാക്യാരുടെ പുത്രന്മാരും ശിഷ്യന്മാരും ചേർന്നവതരിപ്പിച്ച 'സുഭദ്രാധനഞ്ജയം' കൂടിയാട്ടം, നിറഞ്ഞ സദസ്സിനു് പുതിയൊരു അനുഭവം പകർന്നു.

ഭാരതീയ നാടക പാരമ്പര്യത്തിന്റെ വിവിധ വശങ്ങൾ അനാവരണം ചെയ്യുന്നതിൽ ഉജ്ജയിനിയിലെ കാളിദാസ് സമാരോഹ് നടത്തിവരുന്ന പരിശ്രമം തികച്ചും അനുമോദനമർഹിക്കുന്നു. ആർഷ സംസ്കാരത്തിന്റെ നിധികുംഭങ്ങൾ ലോകത്തിനു പകർന്നുകൊടുക്കാനുള്ള ഈ ശ്രമത്തിൽ കാളിദാസ് സമാരോഹ് അഭിനന്ദനം അർഹിക്കുന്നു.

ശാകുന്തളം: മൂന്നാം അങ്കം. ദുഷ്യന്തനും (ജയരാജ്) ശകുന്തളയും (മോഹിനി)
"ഗാന്ധർവേണ വിവാഹേന ബഹവോ രാജർഷി കന്യകാഃ ശ്രൂയന്തേ പരിണീതാസ്ഥാഃ"





ബാലമുരളിയും ഭാര്യയും.

# ഒരു സംഗീതപ്രതിഭ

**കർണ്ണാടക സംഗീതത്തിൽ സ്വന്തമായൊരു സ്ഥാനം ബാലമുരളീകൃഷ്ണയ്ക്കുള്ളതാണ്. സ്വന്തം ജീവിതത്തെ സംഗീതത്തിന് സമർപ്പിച്ച ബാലമുരളീകൃഷ്ണ സ്വതന്ത്രമായ നിരവധി കൃതികൾ രചിക്കുകയും പുതിയ രാഗങ്ങൾ ചിട്ടപ്പെടുത്തുകയും ചെയ്തു. തിരുവനന്തപുരം സന്ദർശിച്ച ആ സംഗീതോപാസകനുമായി ജി. പി. എസ്. നായർ നടത്തിയ അഭിമുഖ സംഭാഷണമാണ് ഈ പേജുകളിൽ.**

**ഡോ**ക്ടർ ബാലമുരളി, താങ്കളെ കാണുമ്പോൾ, വർഷങ്ങൾക്കുമുമ്പു കണ്ട ഒരു ചെറിയ കുട്ടിയെ ഞാൻ ഓർത്തുപോകുന്നു, കോട്ടും തൊപ്പിയുമൊക്കെയായി, തിളങ്ങുന്ന കടുക്കനെണിഞ്ഞ്, മഹാനായ പാരുപ്പള്ളി രാമകൃഷ്ണ പന്തുലു ഗാരുവിനോടൊപ്പം നടന്നുവന്ന കുട്ടി. ആ ദിവസങ്ങൾ ഓർക്കുന്നുണ്ടോ? മുരളീകൃഷ്ണയായി ജനിച്ച താങ്കളെ ആ ഗുരുവല്ലേ ബാലമുരളിയെന്നു വിളിച്ചത്?

അതേ. മഹാമേരുവിനുമുമ്പിൽ കളിത്തത്തയായി നിന്ന അക്കാലം എനിക്കു മറക്കാനാവില്ല. എന്റെ ഗുരു, അന്തരിച്ച പാരുപ്പള്ളി രാമകൃഷ്ണ പന്തുലു ഗാരു, മഹാനായ ഒരു കർണ്ണാടക സംഗീത വിദ്വാനായിരുന്നു. അദ്ദേഹം എനിക്കു മാത്രമല്ല, സംഗീതലോകത്തിനുതന്നെ ഗുരുവായിരുന്നു. സംഗീതം അഭ്യസിപ്പിക്കുന്നതിനായി പ്രതിഫലേച്ഛ കൂടാതെ സമർപ്പിക്കപ്പെട്ടതായിരുന്നു ആ ജീവിതം. ആന്ധ്രയിൽ നൂറുകണക്കിന് വിദ്യാർത്ഥികളെ അദ്ദേഹം സംഗീതം പഠിപ്പിച്ചു. മാത്രമല്ല, സംസ്ഥാനത്താകെ, പാടാനും പാട്ടുകേൾക്കാനുമുള്ള അഭിരുചി വളർത്തുകയും ചെയ്തു. അദ്ദേഹം സുസരള ദക്ഷിണാമൂർത്തി ശാസ്ത്രിയുടെ ശിഷ്യനായിരുന്നു. ശാസ്ത്രിയുടെ ഗുരുവാകട്ടെ, സാക്ഷാൽ ത്യാഗരാജസ്വാമികളുടെ ശിഷ്യനുമായിരുന്നു. എന്റെ ഗുരു, സ്വന്തം ശിഷ്യരെ സംഗീതം മാത്രമല്ല, ഇംഗിതവും (പൊതുവിജ്ഞാനം) അഭ്യസിപ്പിച്ചു. അദ്ദേഹത്തിന്റെ ശിഷ്യരാരും ഉപജീവനത്തിനു വഴികാണാതെ അലയുന്നില്ല. ഗുരുവിനെക്കുറിച്ച് എന്നോട് ഇപ്പോൾ സംസാരിച്ചതു് അനവസരത്തിലല്ല...

ബാലമുരളിയെ ജി. പി. എസ്. നായർ ഇൻറർവ്യൂ ചെയ്യുന്നു



ല്ലാം അദ്ദേഹത്തിന്റെ അനുഗ്രഹത്താലുണ്ടായതാണ്. ആ അനുഗ്രഹം എനിക്കുള്ള കാലത്തോളം ഒരു ശക്തിക്കും എന്നെ തളർത്താനാവില്ലെന്ന് ഞാൻ വിശ്വസിക്കുന്നു. ഗുരുവിന്റെ പാഠങ്ങൾക്കപ്പുറം താങ്കളുടെ സംഗീത പശ്ചാത്തലമെന്താണ്?

എന്റെ അമ്മയുടെ അച്ഛൻ പരേതനായ പ്രയാഗ രംഗദാസ് പ്രസിദ്ധ സംഗീതജ്ഞനും സംഗീത രചയിതാവും ആയിരുന്നു. അദ്ദേഹത്തിന്റെ സന്താനങ്ങളെല്ലാവരും സംഗീതാഭ്യസനം നടത്തിയിരുന്നു. അദ്ദേഹത്തിന്റെ ഇളയ പുത്രി സൂര്യകാന്തമ്മയാണെന്റെ മാതാവ്. അവർ ഒരു വീണാവിദുഷിയായിരുന്നു. അക്കാലത്ത് ആന്ധ്രപ്രദേശിൽ

ഇംഗീതവും (പൊതുവിജ്ഞാനം) അഭ്യസിപ്പിച്ചു. അദ്ദേഹത്തിന്റെ ശിഷ്യരാരും ഉപജീവനത്തിനു വഴികാണാതെ അലയുന്നില്ല. ഗുരുവിനെക്കുറിച്ച് എന്നോട് ഇപ്പോൾ സംസാരിച്ചതു് അനവസരത്തിലല്ല. അദ്ദേഹത്തിന്റെ ജന്മശതാബ്ദി '82 ഡിസംബർ മുതൽ '83 ഡിസംബർ വരെ ആഘോഷിക്കാൻ പരിപാടിയുണ്ട്. അദ്ദേഹത്തിന്റെ ശിഷ്യന്മാർ, സംഗീതപ്രേമികൾ, ആന്ധ്രപ്രദേശ് ഗവണ്മെൻറ്, ആന്ധ്രപ്രദേശ് സംഗീത അക്കാദമി, ആൾ ഇന്ത്യാ റേഡിയോ, സംഗീത സഭകൾ, എന്നിവരുടെ സംയുക്താഭിമുഖ്യത്തിൽ വിജയവാഡയിൽവച്ച് ഗംഭീരമായൊരു ചടങ്ങു സംഘടിപ്പിച്ചു കഴിഞ്ഞു. അദ്ദേഹത്തിന്റെ വെങ്കലപ്രതിമ സ്ഥാപിക്കുന്നതുമാണ്. മുരളീകൃഷ്ണ എന്നാണ് എനിക്കു പേരിട്ടതു്. പക്ഷേ, അദ്ദേഹം വാത്സല്യത്തോടെ എന്നെ ബാലമുരളീകൃഷ്ണയെന്നു വിളിച്ചു. കഴിഞ്ഞ നാലു ദശകങ്ങളായി എനിക്കുണ്ടായ നേട്ടമെ

പൊതുസദസ്സിൽ കച്ചേരിനടത്തിയ ആദ്യത്തെ വനിത എന്ന ബഹുമതി എന്റെ അമ്മയ്ക്കുള്ളതാണ്. ഗാന്ധിഭക്തയായിരുന്ന അമ്മ ഖാദിധരിച്ചു. ഹിന്ദിവശമാക്കി. എന്നെ ഗർഭം ധരിച്ചകാലത്തു് പൂർണ്ണഗർഭയായിരുന്നപ്പോഴും അമ്മ പതിവായി വീണവായിച്ചിരുന്നത്രേ. ഗർഭിണിക്ക് അരുതാത്തതാണ് ഈ കഠിനാദ്ധ്വാനമെന്ന് മുതിർന്നവർ വിലക്കിയപ്പോൾ അവർ പറഞ്ഞത്രേ: "എന്നെ ശല്യം ചെയ്യാതിരിക്കൂ. ഞാനെന്റെ മകനെ സംഗീതം പഠിപ്പിക്കുകയാണ്." ഞാൻ പിറന്ന് 15 നാൾ ചെന്നപ്പോൾ അമ്മ മരിച്ചു—അവരുടെ ജീവിതദൗത്യം നിറവേറിയമട്ടിൽ. ഇപ്പോൾ തൊണ്ണൂറു കഴിഞ്ഞ എന്റെ അച്ഛൻ മംഗലംപള്ളി പട്ടാഭിരാമയ്യ ഒരു സംഗീതവിദ്വാനാണ്. അദ്ദേഹം പാടുന്നതിനുപുറമേ വീണ, ഫ്ളൂട്ട്, വയലിൻ എന്നിവ ഭംഗിയായി കൈകാര്യം ചെയ്യും. അമ്മയുടെ മരണശേഷം, അവരുടെ ജ്യേഷ്ഠത്തി സുബ്ബമ്മയാണ് എന്നെ വളർത്തിയതു്. അവർ സംഗീതജ്ഞയും കവയിത്രിയുമായിരുന്നു. എന്റെ സംഗീതത്തിന്റെ ഉറവയുടെ പശ്ചാത്തലം ഇതൊക്കെയാണ്.

നന്നേ ചെറുപ്പത്തിലേ—പതിന്നാലു വയസ്സിലാണെന്നു തോന്നുന്നു—കൃതികൾ രചിച്ചു തുടങ്ങി, ഇല്ലേ? 72 മേളകർത്താ കീർത്തനങ്ങളും അക്കാലത്തേതല്ലേ?

ഉവ്വ്. പതിന്നാലു വയസ്സുമുതൽ 72 മേള കർത്താരാഗങ്ങളിലും ഞാൻ കൃതികൾ രചിച്ചുതുടങ്ങി. ആ പണി പൂർത്തിയാക്കിയതോടെ ഞാൻ കൃതികൾ, വർണ്ണങ്ങൾ, തില്ലാനകൾ എന്നിവയിലേക്കു നീങ്ങി. ഒരു കമ്പോസർ എന്ന് അറിയപ്പെടാൻ വേണ്ടിയല്ല ഞാൻ സംഗീതം രചിക്കുന്നതു്. വരുംതലമുറയിലേക്ക് എന്തെങ്കിലും പുതിയ സന്ദേശം, സംഗീതത്തിലൂടെയോ ഗീതകത്തിലൂടെയോ പകരാൻ ശ്രമിക്കുകയാണു ഞാൻ. അതുകൊണ്ടാണ് എന്റെ രചനകളിൽ എപ്പോഴും എന്തെങ്കിലും പുതുമ കാണാവുന്നതു്. അവയെല്ലാം ഇപ്പോൾ ജനങ്ങൾക്കു പ്രിയപ്പെട്ടതായിട്ടുണ്ട്.

വായ്പ്പാട്ടുകൂടാതെ വയലിൻ, വയോലാ, വീണ, മൃദംഗം, ഗഞ്ചിറ എന്നീ വാദ്യങ്ങളിലും താങ്കൾക്കു പ്രാവീണ്യമുണ്ടെന്ന് എല്ലാവർക്കുമറിയാം—താങ്കൾ ആകാശവാണിയിൽ ജോലി നോക്കുമ്പോൾ ശ്രോതാക്കൾ കാതോർത്തിരുന്ന പ്രോഗ്രാമുകളിൽ ഒന്നായിരുന്നു താങ്കളുടെ വയോലാ കച്ചേരി. പല പ്രസിദ്ധ വിദ്വാന്മാർക്കുംവേണ്ടി താങ്കൾ വയോലയും വയലിനും പിന്നണി വായിച്ചിട്ടുണ്ടാവുമല്ലോ.

വായ്പ്പാട്ടിനോടൊപ്പം തന്റെ ശിഷ്യർ എന്തെങ്കിലും വാദ്യംകൂടി അഭ്യസിച്ചിരിക്കണമെന്ന് എന്റെ ഗുരുവിനു നിർബ്ബന്ധമുണ്ടായിരുന്നു. അതുകൊണ്ട് പാടാൻ തുടങ്ങുമ്പോഴേ ഞാൻ വയലിനും അഭ്യസിച്ചു. വയലിനേക്കാൾ പിന്നണിക്കു നല്ലതു് വയോലയാണെന്നു തോന്നിയതുകൊണ്ട് ഞാൻ വയോല ഉപയോഗിച്ചു. എന്റെ ഗുരു രാമകൃഷ്ണയ്യ പന്തുലു ഗാരു തുടങ്ങി ആര്യക്കുഡി രാമാനുജ അയ്യങ്കാർ, മഹാരാജപുരം വിശ്വനാഥ അയ്യർ, ചിറ്റൂർ സുബ്രഹ്മണ്യപിള്ള, മധുര ശ്രീരംഗം അയ്യങ്കാർ എന്നീ സംഗീത പണ്ഡിതന്മാർക്കുവേണ്ടി ഞാൻ വയോലയും വയലിനും വായിച്ചിട്ടുണ്ട്. ഇപ്പോൾ ഞാൻ ഒററയ്ക്കു കച്ചേരി നടത്താറുള്ളൂ. വിവിധതരം വാദ്യോപകരണങ്ങളുടെ പ്രത്യേകതകൾ അറിയാൻ എനിക്ക് എന്നും കൗതുകം തോന്നിയിരുന്നു. ഓരോ പാട്ടുകാരനും താളത്തെക്കുറിച്ച് നല്ല ബോധം വേണം. അതുകൊണ്ട് ഏതെങ്കിലും താളവാദ്യം പരിചയിച്ചേതീരൂ. അങ്ങനെ ഞാൻ മൃദംഗവും ഗഞ്ചിറയും അഭ്യസിച്ചു. പല വിദ്വാന്മാരുടേയും കച്ചേരികൾക്കു ഞാൻ മൃദംഗം വായിച്ചിട്ടുണ്ട്.

ബ്രോഡ്കാസ്റ്റിങ്ങ് രംഗത്തെ താങ്കളുടെ ആദ്യനാളുകൾ ഞാനോർക്കുന്നു. ആദ്യമായി റേഡിയോവിൽ പാടിയതു് ഓർമ്മയുണ്ടോ? സൂര്യനാരായണമൂർത്തിയും ഞാനും അന്ന് റേഡിയോ നിലയത്തിലുണ്ടായിരുന്നു. മൂർത്തി ഇന്ന് നമ്മോടൊപ്പമില്ല.

ഉവ്വ്. ഞാനോർക്കുന്നു. 1939-ലാണ്. അന്നെനിക്ക് ഒമ്പതുവയസ്സുണ്ട്. അന്നൊക്കെ ഓഡിഷൻബോർഡുകളൊന്നും ഉണ്ടായിരുന്നില്ല. എ. ഐ. ആറിലെ ഉദ്യോഗസ്ഥർ തന്നെ ആർട്ടിസ്റ്റുകളെ നിശ്ചയിച്ച് ക്ഷണിക്കുകയായിരുന്നു പതിവ്. വിജയവാഡയിൽ എന്റെ വീട്ടിൽ ഞാൻ പാടിയതു കേട്ട സൂര്യനാരായണമൂർത്തി എന്നെ റേഡിയോവിൽ പാടാൻ ക്ഷണിച്ചു. അന്ന് എ. ഐ. ആറിലെ നിയമനമെല്ലാം കഴിവിനെ ആധാരമാക്കി മാത്രമായിരുന്നു. സ്റ്റേഷൻ ഡയറക്ടർക്കും സ്റ്റാഫ് അംഗങ്ങൾക്കും സൂര്യനു കീഴുള്ള എല്ലാ വിഷയത്തെക്കുറിച്ചും അറിവുണ്ടായിരിക്കണമെന്നായിരുന്നു വയ്പ്പ്. ആർട്ടിസ്റ്റുകളെ തിരഞ്ഞെടുക്കാൻ അവർക്ക് വൈഭവം ഉണ്ടായിരുന്നു. അന്നത്തെ പരിപാടികളും രസകരമായിരുന്നു. എ. ഐ. ആറിൽ ഡെപ്യൂട്ടി ഡയറക്ടർ ജനറലായി റിട്ടയർ ചെയ്ത മൂർത്തിയാണ് എന്നെ എ. ഐ. ആറിലേക്ക് ആകർഷിച്ചതു്. താങ്കളും വീരഭദ്രറാവുവും ഉൾപ്പെടെ പല പ്രഗല്ഭരും എന്നെ സഹായിച്ചു. ഞാൻ എല്ലാം ഓർക്കുന്നുണ്ട്.

ആദ്യമായി കമേഴ്സ്യൽ റെക്കോർഡിറക്കിയതു് എന്നായിരുന്നു?

1940 കളിൽ ആണെന്നു തോന്നുന്നു.

ത്യാഗരാജസ്വാമി, അന്നമാചാര്യ, ഭദ്രാചല രാമദാസ് തുടങ്ങിയവരുടെ അപൂർവ്വ കൃതികൾ ജനങ്ങൾക്കിടയിൽ എത്തിക്കാൻ താങ്കൾക്കു കഴിഞ്ഞു. സംഗീതത്തിന്റെ പൂർവ്വികരുടെ അപൂർവ്വ കൃതികൾ തേടിപ്പോകാനുള്ള പ്രേരണ എന്താവാം?

ആചാര്യന്മാരുടെ ഏതാനും കൃതികൾ മാത്രം അവതരിപ്പിച്ച് നമ്മുടെ പാട്ടുകാർ കൃതാർത്ഥരാവുന്നതു് ഖേദകരമാണ്. നമ്മുടെ മഹാന്മാരായ പൂർവ്വികർ രചിച്ച അപൂർവ്വ കൃതികൾ കേട്ട് ആസ്വദിക്കാൻ അവസരം കിട്ടാതെ സാമാന്യജനം ക്രമേണ നമ്മുടെ സംഗീത പാരമ്പര്യത്തിന്റെ സമ്പന്നതതന്നെ അറിയാതെ പോകുന്നു. അതുകൊണ്ട് നമ്മുടെ സംഗീതാചാര്യ



ആചാര്യന്മാരുടെ പിന്നാലെ

ന്മാരുടെ, മറവിയിലാണ്ട അപൂർവ്വ കൃതികൾ ജനമദ്ധ്യത്തിൽ അവതരിപ്പിച്ച് നമ്മുടെ സംഗീതപൈതൃകത്തെക്കുറിച്ച് അവരെ ബോധവാന്മാരാക്കണമെന്നു ഞാൻ ആഗ്രഹിച്ചു. എന്റെ ഓരോ യത്നവും ധാരാളം വിമർശനം വാരിക്കൂട്ടി. പക്ഷേ, അതൊക്കെ ഞാൻ വിജയത്തിന്റെ അംഗീകാരമായി കാണുന്നു.

താങ്കളുടെ കച്ചേരികളിൽ ചിലപ്പോൾ നാടൻ പാട്ടുകളും മററും പാടാറുണ്ടല്ലോ?

നാടൻ പാട്ടുകൾ, ലളിതഗാനങ്ങൾ എന്നിങ്ങനെ വിവിധയിനം സംഗീതവുമായി പരിചയപ്പെട്ടാലേ ആലാപനത്തിൽ പൂർണ്ണത കൈവരിക്കാനാവൂ. അതുകൊണ്ട് ഞാൻ നാടോടിപ്പാട്ടുകളും ലളിതഗാനങ്ങളും പാടാറുണ്ട്.

സംഗീതജ്ഞൻ, കംപോസർ എന്നീ നിലകളിൽ താങ്കളുടെ നേട്ടങ്ങൾ സുവിദിതമാണ്. എ. ഐ. ആറിൽ സൂപ്പർവൈസർ, പ്രൊഡ്യൂസർ എന്നീ നിലകളിൽ മദ്രാസ്, വിജയവാഡ, ഹൈദ്രബാദ് എന്നിവിടങ്ങളിൽ താങ്കൾ ജോലി നോക്കിയിരുന്നല്ലോ. അക്കാലത്തെക്കുറിച്ചു പറയാമോ?

അക്കാലത്തു് എ. ഐ. ആർ. ഒരു സാംസ്കാരികക്ഷേത്രമായിരുന്നു. ഞാൻ ജീവിതത്തിൽ ആശിച്ച ഒരേ ഒരു കാര്യം എ. ഐ. ആറിൽ ജോലികിട്ടുക എന്നതായിരുന്നു. 1952-ൽ എ. ഐ. ആർ. എന്നെ താല്പര്യപൂർവ്വം ക്ഷണിച്ച് മ്യൂസിക് സൂപ്പർവൈസർ ആക്കി. 1954-ൽ കേസ്‌ക്കറുടെ കാലത്തു് പ്രൊഡ്യൂസർമാരെ നിയമിക്കാൻ നീക്കമുണ്ടായി. അങ്ങനെ എന്നെ ആദ്യത്തെ പ്രൊ

# മലയന്റെ വാഴ, മലയന്റെ മക്കൾ

**പുരാവൃത്തം:**

മലയന്റെ വാഴ കുലച്ചു, മൂത്തു,
മലയന്റെയരുമകൾ കൂക്കിയാർത്തു.
കുതുകത്തിൻ പച്ചക്കുഴൽത്തുചെത്തി,
കുടമയ്ക്ക തിരുമുമ്പിൽ കാഴ്ചയെത്തി.

**വർത്തമാനം:**

മലയനു കിട്ടിയ പത്തുസെന്റിൽ
മഴവന്നു പിന്നെയും പതിവുപോലെ.
കുഴികളൊരുക്കി മലയനന്നും
കുതുകത്തിൻ കന്നു പിരിഞ്ഞുനട്ടു.
കുളിരിളംകാറ്റത്തു കൂമ്പുവന്നു.
കുലവന്നു, കുഞ്ജലം തൂങ്ങിനിന്നു.
തൊടിയെങ്ങും പച്ചക്കുളിർ പടർന്നു.
തുടമെഴും കുലകൾ മനംകവർന്നു.
കളകളകിളിഗള താളമേളം,
ചെവിയാട്ടംകൊമ്പന്മാർ—എന്തുപൂരം!
കൊടിയേറ്റും തമ്പ്രാക്കൾ വന്നുകണ്ടു,
തുടികൊട്ടും മലയന്റെയുള്ളുവിണ്ടു.
മരതകമോഹങ്ങൾ നോക്കിനില്ക്കെ
മധുരത്തിൻ പച്ചക്കുഴൽത്തറുത്തു
അടിയാന്റെ കുടിലിലെ കൗതുകങ്ങൾ
കൊടിച്ചൂട്ടം മേശയ്ക്കു ദോഹദങ്ങൾ.
"ഒരുവാഴ വേറെ ഞാൻ"—പാവമേവ-
മുരുവിട്ടു മലയൻ ചുമടെടുത്തു.

മലയന്റെ മക്കളതിനിടയിൽ
മലയനേക്കാളും വളർന്നിരുന്നു.
കുരുമാടിക്കുട്ടന്മാരപ്പോഴേക്കും
അരിവാളിൻ മൂർച്ചയറിഞ്ഞിരുന്നു.
അധികാരം കൊയ്യും തിളക്കം പിന്നീ-
ടപചാരമറിയാനറയ്ക്കുമെന്നോ?

**ദർശനം:**

പൊട്ടനുദിച്ചങ്ങുയരുന്നേയുള്ളൂ,
വെട്ടം വിടർന്നു വരുന്നേയുള്ളൂ.
ആദ്യത്തെ ബസ്സുകൾ മുക്കിമൂളി
ആവഴിയീവഴി വന്നേയുള്ളൂ.

## മാധവൻഅയ്യപ്പത്ത്

നാട്ടുവഴികളിൽ ചെത്തമില്ല,
നാട്ടാരുറക്കം തെളിഞ്ഞതില്ല.
പെരുവഴിയോരോന്നും കയ്യടക്കി
പുലർകാറ്റിലാടി കൊടികൾമാത്രം.
തൊടിയെങ്ങും കാനൽ നിഴലുവീഴ്ത്തും
തടയറ്റ ഹുങ്കിൻ കൊടികൾമാത്രം.

ഇഷ്ടിക കൊണ്ടു തറ പടുത്ത്
കുട്ടിപ്പനപോൽ കൊടിമരങ്ങൾ.
താരും തഴയും തകിലടിയും
താലപ്പൊലിയും പറയെടുപ്പും.
മലയന്റെ വേർപ്പിലുരുത്തിരിഞ്ഞ
മധുരങ്ങൾ, നേദിക്കാൻ, മോദകങ്ങൾ,
അന്തിക്കു നിത്യം തിരികൊളുത്തും
അമ്പലവാസിക്കും പട്ടയങ്ങൾ.

കുട്ടന്മാർ മുങ്ങിക്കുളിച്ചു വന്നു
കൂട്ടവഴിയിലണി നിരന്നു.
ഊട്ടിയ വീറിൻ തിളക്കം കയ്യിൽ
ഊക്കിന്നറിവ് വിടരും കണ്ണിൽ.
കൂട്ടുചേർന്നൊന്നിച്ചു കയ്യനങ്ങി,
കുട്ടിപ്പനകൾ കടപുഴങ്ങി.
കൊടികൾ, വടികളും, മണ്ണടിഞ്ഞു,
കൊടിപോയ കയ്യിൽ കരിയണഞ്ഞു.
നിഴൽനീങ്ങി നന്നായ്ത്തെളിഞ്ഞ
മണ്ണിൽ
കുഴികുത്തി കുട്ടന്മാർ വാഴനട്ടു.

**ഭരതവാക്യം:**

വന്നു പിന്നെയും പൂക്കാലം
ഒന്നല്ലൊരായിരം പൂത്താലം
നാക്കിലും വാക്കിലും പൂവേരി,
നാടാകെ പാലാടാൻ നാഴൂരി.

ഡ്യൂസറായി നിയമിച്ചു. പരീക്ഷണ വിധേയമായി ഒരു വർഷത്തേക്കായിരുന്നു നിയമനം. എന്റെ പ്രവർത്തനങ്ങളിൽ തൃപ്തിതോന്നിയപ്പോൾ സംഗീതം, നാടകം, കുട്ടികളുടെ പ്രോഗ്രാം, ഗ്രാമീണർ എന്നീ വകുപ്പുകളിലെല്ലാം പ്രൊഡ്യൂസർമാരെ നിയമിച്ചു. ഇന്ന് എ. ഐ. ആറിൽ പലരും പ്രൊഡ്യൂസർമാരായുണ്ടെങ്കിൽ അതിന്റെ ക്രെഡിററ് എനിക്കുള്ളതാണെന്ന് ഞാൻ അഭിമാനിക്കുന്നു. പുത്തൻ ശൈലികളും അപൂർവ്വ രാഗങ്ങളും പ്രചരിപ്പിക്കുന്നതിലും ഓർക്കെസ്ട്രാ, ലളിതഗാനം, കമ്പോസിങ്, കണ്ടക്ടിങ്, ശബ്ദക്രമീകരണം, മൈക്ക് സെൻസ്, ടൈമിങ് എന്നിവയിൽ എ. ഐ. ആർ. എനിക്ക് വളരെയധികം പ്രയോജനം ചെയ്തു. ഒരു പാട്ടുകാരന് ഇതൊക്കെയും ഒഴിച്ചുകൂടാൻ വയ്യാത്ത പരിശീലനങ്ങളാണ്. അതുകൊണ്ട് ഇന്നെനിക്ക് എ. ഐ. ആറിനെക്കുറിച്ച് പരാതികളുണ്ടെങ്കിലും ഞാൻ അതിനെ ഒരു മാതൃസ്ഥാപനമായി കരുതി ആദരിക്കുന്നു. മദ്രാസ്, വിജയവാഡ, ഹൈദരബാദ് എന്നിവിടങ്ങളിൽ ഞാൻ പ്രൊഡ്യൂസറായി സേവനമനുഷ്ഠിക്കുമ്പോഴാണ് പുലർകാലെ ഭക്തിഗാനങ്ങളും ലളിതഗാനങ്ങളും പ്രക്ഷേപണം ചെയ്യുന്ന പതിവിനു തുടക്കമിട്ടത്. എ. ഐ. ആറിൽ ആദ്യമായി, പ്രഭാതത്തിൽ ഭക്തിഗാനങ്ങൾ പ്രക്ഷേപണംചെയ്യുന്ന ഭക്തിരഞ്ജിനി എന്ന പരിപാടി തുടങ്ങിയത് വിജയവാഡയിലായിരുന്നു. രാജ്യമൊട്ടാകെ അതിനു നല്ല വരവേല്പു ലഭിച്ചു. മുൻരാഷ്ട്രപതി ഡോക്ടർ രാധാകൃഷ്ണൻ പതിവായി ആ പരിപാടി ശ്രവിക്കുമായിരുന്നു. മാത്രമല്ല, അദ്ദേഹം ഞങ്ങളിൽ നിന്ന് അവയുടെ ടേപ്പുകളും വാങ്ങിയിരുന്നു.

നാം ആന്ധ്രപ്രദേശിലായിരുന്നപ്പോൾ വിജയവാഡയിൽ ഒരു മ്യൂസിക് കോളേജ് തുടങ്ങിയതും താങ്കളെ ആദ്യത്തെ പ്രിൻസിപ്പൽ ആക്കിയതും ഓർക്കുന്നുണ്ടോ?

ഉവ്വ്. 1960-ൽ ഞാൻ എ. ഐ. ആറിൽ സ്വസ്ഥമായി ജോലിനോക്കുന്ന കാലം. വിജയവാഡയിൽ ഒരു മ്യൂസിക് കോളേജ് തുടങ്ങാൻ ആന്ധ്രാ ഗവൺമെന്റ് തീരുമാനിച്ചു. ആദ്യത്തെ പ്രിൻസിപ്പലാവാൻ എന്നെ ക്ഷണിച്ചു. എനിക്കതിൽ താല്പര്യമുണ്ടായിരുന്നില്ലെങ്കിലും പലരുടെയും നിർബ്ബന്ധം മൂലം ഞാൻ ആ ജോലി ഏറ്റെടുത്തു. മൂന്നുകൊല്ലം ഞാൻ പ്രിൻസിപ്പലായി തുടർന്നു. ആ കാലയളവിനുള്ളിൽ പല നല്ലകാര്യങ്ങളും ചെയ്യാനായി എന്നു ഞാൻ അഭിമാനിക്കുന്നു. പക്ഷേ, അസൂയയും രാഷ്ട്രീയവും തലപൊക്കാൻ ഇതേ നേട്ടങ്ങൾ കാരണമായി. അതോടെ ഞാൻ പുറത്തുപോന്നു. സ്വതന്ത്രമായി സംഗീതഗവേഷണം ചെയ്യാനും സാമാന്യജനങ്ങളിൽ സംഗീതാഭിരുചി വളർത്താനും എന്റെ സമയം ചെലവഴിക്കാൻ തുടങ്ങി. അതു നന്നായി എന്നിപ്പോൾ തോന്നുന്നു.

ഉദ്യോഗങ്ങൾ വച്ചൊഴിഞ്ഞതിനുശേഷം പലേടത്തും കച്ചേരികൾ നടത്തിയല്ലോ. ഏതെല്ലാം വിദേശരാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്? അവിടങ്ങളിൽ കർണ്ണാടക സംഗീതത്തോടുള്ള പ്രതികരണം എന്തായിരുന്നു?

അമേരിക്ക, കാനഡ, ഇററലി, ഇംഗ്ലണ്ട്, സിംഗപ്പൂർ, മലേഷ്യ, ശ്രീലങ്ക എന്നിവിടങ്ങളിലെല്ലാം ഞാൻ കച്ചേരി നടത്തി. അവിടെയെല്ലാം നമ്മുടെ സംഗീതത്തോട് ശ്രോതാക്കൾക്ക് ഏറെ ആഭിമുഖ്യമുണ്ടെന്നു കണ്ടു. തുറന്ന മനസ്സോടെ നമ്മുടെ സംഗീതശാസ്ത്രം പഠിക്കാനായി അവർ കച്ചേരി കേട്ടിരുന്നു. നമ്മുടെ നാട്ടിൽ ചിലേടങ്ങളിൽ കാണാറുള്ളതിനേക്കാൾ മെച്ചമായിരുന്നു വിദേശങ്ങളിലെ സദസ്സ്. വിദേശങ്ങളിൽ സംഗീതമേളകൾ നടത്താൻ ഗവൺമെന്റ് മുൻകൈ എടുക്കണം. അതോടൊപ്പം അവിടേക്ക് അയയ്ക്കുന്ന കലാകാരന്മാരെ, രാഷ്ട്രീയ-പ്രാദേശിക പരിഗണനകൾ മറന്ന് കഴിവിന്റെ അടിസ്ഥാനത്തിൽ തിരഞ്ഞെടുക്കാൻ ശ്രദ്ധിക്കുകയും വേണം. എങ്കിലേ നമ്മുടെ സംഗീതത്തിന്റെ മഹത്വം പുറംനാടുകളിൽ എത്തിക്കാനാവൂ.

ഞാൻ പുതിയ രാഗങ്ങൾ പലതും സൃഷ്ടിച്ചിട്ടുണ്ട്. ഒരു പുതിയ താളസമ്പ്രദായം ചിട്ടപ്പെടുത്തുകയാണിപ്പോൾ. സംഗീതത്തിൽ ഞാൻ ഗവേഷണം തുടരുകതന്നെ ചെയ്യും. യാഥാസ്ഥിതികരെന്ന് അവകാശപ്പെടുന്നവരിൽ നിന്നുതിരുന്ന കൂരമ്പുകൾക്കൊന്നും എന്നെ പിന്തിരിപ്പിക്കാനാവില്ല. ആര് എന്താണെന്ന് ഭാവി തലമുറ നിശ്ചയിക്കട്ടെ.

# മനുഷ്യന്റെ ക്രൂരത മൃഗങ്ങളുടെ നേർക്ക്

**വിപിൻദാസ്**

സുപ്രസിദ്ധ ഗ്രീക്ക് തത്വശാസ്ത്രജ്ഞരായ താലസിന്റേയും അരിസ്റ്റോട്ടിലിന്റേയും കാലം മുതൽക്കുതന്നെ, മനുഷ്യൻ എങ്ങനെ ഇന്നത്തെ ജൈവാവസ്ഥയിലേക്ക് പരിണമിച്ചു എന്നു കണ്ടെത്താനുള്ള അടങ്ങാത്ത ദാഹം മനുഷ്യരാശിയെ അസ്വസ്ഥരാക്കിയിരുന്നു. ഒരു നൂററാണ്ടിനുമുൻപ് ചാൾസ് ഡാർവിൻ 'ഓറിജിൻ ഒഫ് സ്പീഷീസ്' എന്ന പഠന ഗ്രന്ഥത്തിൽ ഈ ചോദ്യത്തിനുത്തരം സ്ഥാപിക്കുന്നതുവരെ ഈ ആകാംക്ഷ നിലനിന്നിരുന്നു. മനുഷ്യൻ പരിണാമങ്ങളിലൂടെ ഇന്നത്തെ നിലയിലെത്തി.

പക്ഷേ, ഇന്നും പരിണമിച്ചുകൊണ്ടിരിക്കുയുമാണ്. മനുഷ്യവർഗ്ഗത്തിലെ പൂർവ്വികരുടെ നാശം ഗൗരവമുള്ള ഒരു പഠന വിഷയമാണ്. മനുഷ്യന്റെ പൂർവ്വികരെന്നു കരുതപ്പെടുന്ന അനേകം വർഗ്ഗങ്ങൾ നശിച്ചുപോയിട്ടുണ്ട്. ഇന്ന് നാശോന്മുഖവുമാണ്. ആകെക്കൂടി അയ്യായിരം തരത്തിലുള്ള സ്ഥലജല ജീവികളുണ്ട്. ആറായിരം വിധത്തിൽപ്പെട്ട ഇഴജീവികൾ, 8,600 ഇനത്തിലുള്ള പക്ഷികൾ, 20,000 തരം മത്സ്യങ്ങൾ, 232,000 വിധം നട്ടെല്ലുള്ള ജീവികൾ, 70,000 രീതിയിലുള്ള ചെറുപ്രാണികൾ, ം,770 തരം എലികൾ, 60 വിധത്തിലുള്ള മുയലുകൾ, 8 തരം വവ്വാലുകൾ എന്നിവ ലോകത്തുള്ളതായി കണക്കുകൾ തെളിയിക്കുന്നു. പക്ഷേ, എണ്ണത്തിൽ മനുഷ്യൻ ഇരട്ടിക്കുകയാണ്.

മററു വർഗ്ഗങ്ങൾ ഓരോന്നോരോന്നായി അപ്രത്യക്ഷമാകുകയും. ഈ നാശത്തിന്റെ ഉത്തരവാദിത്വം മനുഷ്യനുതന്നെയുള്ളതാണ്. വന്യജീവികളെ അവയുടെ നാശത്തിന്റേതായ അന്തരീക്ഷത്തിൽനിന്നും കാത്തുരക്ഷിക്കേണ്ടത് നമ്മൾ ഓരോരുത്തരുടേയും കടമയാണ്. എന്തിനേയും അതിജീവിക്കാൻ മനുഷ്യന് ആവേശമുണ്ട്. ബുദ്ധികുറവായ മററു ജീവവർഗ്ഗങ്ങളുടെ നിലനില്പ് ഉറപ്പുവരുത്തേണ്ട കടമയും മനുഷ്യനുണ്ട്.

ടൈറാനോസറസ്, സ്റ്റിറാകോസറസ്, ട്രൈസെറാടോപ്സ്, സ്റ്റിഗോസാമറസ്, ബ്രാക്കിയോസറസ് എന്നീ ചരിത്രാതീതകാലത്തെ മൃഗങ്ങൾ വളരെ പണ്ടുതന്നെ നശിച്ചുപോയിരിക്കുന്നു. ഡാർവിന്റെ അഭിപ്രായത്തിൽ അവ മറെറാരു രൂപം പ്രാപിച്ചതോ അല്ലെങ്കിൽ ശത്രുക്കളാൽ കൊല്ലപ്പെട്ടതോ ആകാം. ട്രൈസെറാടോപ്സിന്റെ പൗത്രന്റെ പൗത്രനായിരിക്കണം കാണ്ടാമൃഗം എന്ന നിഗമനം മാത്രമാണ് ഈ ആശയത്തിനു നിദാനം. 1914 സെപ്ററംബർ മാസത്തിൽ ഒന്നാം തീയതി രാത്രി ഒരു മണിക്ക് ചത്തുപോയ ഒരു പക്ഷി മാർത്ത എന്ന വർഗ്ഗത്തിൽ അവസാനത്തേതായിരുന്നു. സിൻസിനാട്ടി മൃഗശാലയിൽ 'സ്റ്റഫ്' ചെയ്തു സൂക്ഷിച്ചു വച്ച അതിന്റെ ശരീരം മാത്രം ഇപ്പോൾ അവശേഷിക്കുന്നുവെന്ന് ലൈഫ് നേയ്ച്ചർ ലൈബ്രറിയുടെ പ്രസിദ്ധീകരണങ്ങളിൽ ഒന്നിൽ വായിച്ചതോർക്കുന്നു. വന്യജീവികളുടെ പ്രധാനശത്രു മനുഷ്യനാണ്. നിരോധനമില്ലായിരുന്നെങ്കിൽ അനേകം ജീവിവംശം കുററിയററുപോയേനേ. പുതിയ തലമുറയ്ക്ക്, ടൈറാനോസറസ്, ട്രൈസെറാടോപ്സ് എന്നിവ ഒരു വന്യമൃഗചിത്രത്തിനു നൽ

ചരിത്രാതീത കാല ജീവികൾ



കിയ പേരായി അവശേഷിക്കുമായിരുന്നു.

ചിത്രശലഭം, ആനത്തുമ്പി എന്നിങ്ങനെ നിരുപദ്രവികളായ വർഗ്ഗങ്ങളെ നശിപ്പിക്കുന്നതിൽ ആധുനിക ശാസ്ത്രവും പങ്കാളികളാണ്. കൃഷിക്കും എസ്റ്റേററുകൾക്കും വമ്പിച്ച നാശം വരുത്തുന്ന ജീവികൾക്കെതിരായി പ്രയോഗിക്കപ്പെടുന്ന കീടനാശിനികളാണ് ഒരു ഉദാഹരണം. കൈകൊണ്ട് പമ്പുചെയ്തോ, വായുമാർഗ്ഗമായോ ഇവ സ്പ്രേ ചെയ്യുന്നു. വായുമാർഗ്ഗം സ്പ്രേ ചെയ്യുമ്പോൾ അവശ്യംവേണ്ട സ്ഥലത്തു മാത്രമല്ല മരുന്ന് എത്തുന്നത്. നിർദ്ദോഷികളായ അനേകം ചിത്രശലഭങ്ങളേയും ഭംഗിയുള്ള തുമ്പികളേയും ഈ വിഷം കൊന്നൊടുക്കുന്നു.

ഇന്ത്യയിലെ പല കാട്ടുമൃഗങ്ങളും ഇന്ന് നാമാവശേഷമായിക്കൊണ്ടിരിക്കുകയാണ്. സിംഹം, നരി, ഇന്ത്യൻ കാണ്ടാമൃഗം, മയിൽ, കാട്ടാട്, കരിങ്കുരങ്ങ്, മുതല, കലമാൻ എന്നീ വർഗ്ഗങ്ങൾ കാലക്രമത്തിൽ അപ്രത്യക്ഷമാകും.

വന്യമൃഗസമ്പത്തിന്റെ കാര്യത്തിൽ ഇന്ത്യ എന്നും അഭിമാനംകൊണ്ടിട്ടുണ്ട്; പ്രത്യേകിച്ചും സിംഹം, കടുവ എന്നിവയെപ്പററി. ഇവ രണ്ടും പൂച്ചവർഗ്ഗത്തിൽപ്പെട്ടവയും പല കാര്യങ്ങളിലും അന്യോന്യം ബന്ധപ്പെട്ടവയുമാണ്. ഇവ തമ്മിൽ ബീജസങ്കലനം നടത്തുവാനും കഴിയുന്നു. ഇന്ത്യൻ കടുവകൾ, മൃഗരാജാവായ സിംഹത്തേക്കാൾ വീര്യത്തിൽ പുറകിലല്ല. ഇവയുടെ ഉദ്ഭവത്തെപ്പററി ഇന്നും ഒന്നും വ്യക്തമല്ല. സൈബീരിയ, മഞ്ചൂറിയ എന്നീ മഞ്ഞുകേന്ദ്രങ്ങൾ


കാട്ടുകളിൽ സ്വൈര ജീവിതം നയിക്കുന്ന ഒരു സിംഹ കുടുംബം

മററു സ്ഥലങ്ങളെ അതിലംഘിച്ച കാലങ്ങളിൽ ഇവ താഴെ ഇറങ്ങിവന്നതായിരിക്കാം. ഏഷ്യാമൈനറിൽ നിന്ന്—അവിടമാണ് ഈ മൃഗങ്ങളുടെ കേന്ദ്രമായി വിശ്വസിക്കപ്പെട്ടിരുന്നത്—അവ തെക്കുകിഴക്കൻ പ്രദേശങ്ങളിലൂടെ സഞ്ചരിച്ച് ഇന്ത്യയിലെത്തിച്ചേർന്നതായിരിക്കണം.

വംശനാശം നേരിടുന്ന കടുവ



## ദൈവത്തിന്റെ അംഗീകാരം

സിന്ധുനദീതടസംസ്കാരകാലംമുതൽക്കുതന്നെ, സിംഹം, കടുവ, കാള, പോത്ത്, കലമാൻ, കുതിര എന്നിവയ്ക്ക് ഒരു ദൈവിക പരിവേഷം നൽകാൻ മനുഷ്യൻ ഉത്സുകനായിരുന്നു. പക്ഷികൾ, വൃക്ഷങ്ങൾ, ചെടികൾ എന്നിവയും ഇതിൽനിന്ന് ഒഴിവായിരുന്നില്ല. ഉദാഹരണമായി സിംഹം–ദുർഗ്ഗ, പുലി–അയ്യപ്പൻ, കാള, പാമ്പ്–ശിവൻ, പോത്ത്–യമൻ, ആന–ഗണപതി, എലി–ഗണപതി എന്നിവ അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നതായി പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. പക്ഷികളിൽ മയിൽ സുബ്രഹ്മണ്യന്റെ വാഹനമാണ്. (മയിലിന്റെ കൂടെ കാൽച്ചുവട്ടിൽ ഒരു പാമ്പിനെക്കൂടി കാണിച്ചിരിക്കുന്നത് ശിവന്റെ മകനായതുകൊണ്ടാകും. മയിലും പാമ്പും ബദ്ധശത്രുക്കളാണല്ലോ.) കാക്ക ശനിയുടേയും അരയന്നം സരസ്വതിയുടേയും മൂങ്ങ ലക്ഷ്മിയുടേയും ഗരുഡൻ വിഷ്ണുവിന്റേയും വാഹനങ്ങളാണെന്ന് ഇതിഹാസകഥകൾ പറയുന്നു. അരയാൽ കൃഷ്ണനുമായും കൂവളം ശിവനുമായും ബ്രഹ്മി ലക്ഷ്മിയും സരസ്വതിയുമായും ബന്ധപ്പെട്ടിരിക്കുന്നു. അനേകം വൃക്ഷങ്ങളും മൃഗങ്ങളും ഹൈന്ദവപുരാണങ്ങളിൽ ദൈവവുമായി ബന്ധപ്പെടുത്തപ്പെട്ടിരിക്കുന്നു. ഇന്നും ഈ മതവിശ്വാസങ്ങൾ സംരക്ഷിക്കപ്പെടുന്നുണ്ട്. ദൈവവുമായി ബന്ധപ്പെട്ടിരിക്കുന്നതുകൊണ്ട് അവ പൂർണ്ണമായും സംരക്ഷിക്കപ്പെടും എന്ന ചിന്തയാണിതിനു പിന്നിലുള്ളത്.

രാജാക്കന്മാരുടെ ഇരിപ്പിടം 'സിംഹാസനം' എന്ന പേരിലറിയപ്പെടുന്നത് സിംഹത്തിനു നൽകിയിരുന്ന മഹനീയാംഗീകാരത്തെയാണ് കാണിക്കുന്നത്. രാജാക്കന്മാരുടെ ഇരിപ്പിടം നീതിയുടെ വേദിയായിരിക്കണം. സിംഹത്തിന്റെ പെരുമാററങ്ങളിലെ നീക്കുപോക്കില്ലായ്മയായിരിക്കണം ഈ പേരിന്റെ പിന്നിലെ കാരണം. സിംഹാസനം ഒരു പ്രതീകമായിത്തീർന്നതും ഈ സ്വഭാവ സവിശേഷതകൊണ്ടാകണം.

## നീതിബോധവും സൗന്ദര്യബോധവും

വിക്രമാദിത്യന്റെ സിംഹാസനത്തിൽ ഒരു മയിൽക്കുടിയുണ്ട്. സിംഹം, മയിൽ എന്നിങ്ങനെ മൃഗവും പക്ഷിയും ചേർന്ന ഒരു സങ്കല്പം ആണ് മയൂരസിംഹാസനത്തിന്റേത്. മൃഗങ്ങളേയും പക്ഷികളേയും ആ രാജാവ് ബഹുമാനിച്ചിരുന്നു എന്നാണ് ഇതു വ്യക്തമാക്കുന്നത്. അദ്ദേഹം വന്യമൃഗസംരക്ഷണത്തിൽ തല്പരനുമായിരുന്നു. ഇന്ന് മയിൽ നമ്മുടെ ദേശീയ പക്ഷിയാണ്. അശോക ചക്രത്തിലെ മൂന്നു സിംഹശിരസ്സുകൾ നമ്മുടെ ദേശീയചിഹ്നവുമാണ്. താമരയാണ് ദേശീയപുഷ്പം. അശോകൻ സിംഹങ്ങളെ ബഹുമാനിച്ചിരുന്നു എന്ന് അശോകസ്തംഭം വ്യക്തമാക്കുന്നു. താമര ലക്ഷ്മിയുടെ ഇരിപ്പിടമാണ്. താമരവളയം തിന്നാൻ കൊള്ളാവുന്നതാണെന്നറിഞ്ഞതോടെ അതു നശിപ്പിക്കുവാനായി പിന്നീടുള്ള ശ്രമം. മയിലെണ്ണ മുറിഞ്ഞ എല്ലുകൾക്ക് ഒരു നല്ല ഔഷധമായതിനാൽ മയിലിനും കഷ്ടകാലമായി.

കടുവകളേക്കാൾ മുൻപുതന്നെ സിംഹങ്ങൾ ഉണ്ടായിരുന്നതായി തെളിവുകൾ സൂചിപ്പിക്കുന്നു. അറേബ്യ, പേർഷ്യ മുതലായ രാജ്യങ്ങളിൽനിന്ന് സിംഹങ്ങൾ കയററി അയയ്ക്കപ്പെട്ടിരുന്നതായി പറയപ്പെടുന്നു. ഇന്ത്യയ്ക്ക് ഈ രാജ്യങ്ങളുമായി ബന്ധമുണ്ടായിരുന്നു. തങ്ങളുടെ ശക്തി അംഗീകരിച്ചു കിട്ടാൻ

യോദ്ധാക്കളെ സിംഹവുമായി ഒരു യുദ്ധത്തിലേർപ്പെടേണ്ടിയിരുന്നതായി റോമൻ ചരിത്രം ഉദ്ഘോഷിക്കുന്നു. യുദ്ധത്തിൽ പിടിക്കപ്പെട്ട തടവുകാരെയും ക്രൂരരായ അടിമകളേയും കൊല്ലാനായി സിംഹത്തെ ഉപയോഗിച്ചിരുന്നു. തന്റെ കാൽപ്പത്തിയിൽ നിന്ന് ഒരു മുള്ളെടുത്തുതന്നതിനു പകരമായി അൻറോക്ലീസ് എന്ന അടിമയുടെ ജീവൻ രക്ഷിച്ച സിംഹത്തിന്റെ കഥ നമുക്കറിയാം. ക്ലിയോപാട്ര ഒരു സിംഹത്തിന്റെകൂടെ നിൽക്കുന്നതായ ചിത്രവും നാം കണ്ടിട്ടുണ്ട്. അനേകം പാശ്ചാത്യകഥകൾ സിംഹങ്ങളെപ്പററിയുണ്ട്. ഏഷ്യൻരാജ്യങ്ങളിലാണ് ഈ വർഗ്ഗത്തിലുള്ള മൃഗങ്ങൾ ധാരാളമായി കാണപ്പെടുന്നത്. സുമാട്ര, ജാവ, ബാലി, ഇൻഡോ–ചൈന എന്നിവിടങ്ങളിൽ കടുവകളിലെ താരതമ്യേന ചെറിയ വംശത്തെയാണ് കാണാവുന്നത്. കടുവകളിലെ വലിപ്പമുള്ള ജാതികളെ മൺസൂൺ പ്രദേശമായ ഇന്ത്യയിലെ മദ്ധ്യപ്രദേശിലും ആസ്സാമിലും കാണാം. ഇപ്പോൾ അവശേഷിക്കുന്നവയെ കാത്തുരക്ഷിക്കാനായി ഇന്ത്യാഗവണ്മെന്റ് "സേവ്-ടൈഗർ പ്രോജക്ട്" എന്ന ഒരു പുതിയ നയം കൊണ്ടുവന്നിട്ടുണ്ട്. കടുവകൾക്ക് ഒരു തരത്തിലുള്ള ഉപദ്രവങ്ങളുമില്ലാത്ത വിഹാരകേന്ദ്രങ്ങൾ തുറന്നുകൊടുത്തിട്ടുണ്ട്. മൈസൂറിലെ ബന്ദിപൂർ, ആസ്സാമിലെ മാനസ്, ബീഹാറിലെ പലാമവ്, രാജസ്ഥാനിലെ രത്തൻബോർ, മഹാരാഷ്ട്രയിലെ മെൽഗാട്ട്, കേരളത്തിലെ തേക്കടി, മദ്ധ്യപ്രദേശിലെ കൻഹ എന്നീ വനങ്ങളാണ് ഇതിനുവേണ്ടി തിരഞ്ഞെടുത്തിട്ടുള്ളത്. ഇന്ത്യയിൽ മാത്രമാണ് സിംഹവും കടുവയും ഒന്നിച്ചു വസിക്കുന്നത്. വടക്കൻ പർവ്വതനിരകൾ, വിന്ധ്യൻ സത്പുര എന്നീ പർവ്വതനിരകൾ എന്നിവിടങ്ങളിൽനിന്നു തുടങ്ങി നർമ്മദാനദിവരെയുള്ള കാടുകളാണ് സിംഹങ്ങൾക്കു പ്രിയം. സിംഹങ്ങൾ ഈ ലോകത്തിൽനിന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണ്. ഇന്ന് ഇന്ത്യയിലേയും ആഫ്രിക്കയിലേയും കാടുകളിൽ മാത്രമാണ് അവ കാണപ്പെടുന്നത്. വെറും ഉല്ലാസത്തിനുവേണ്ടി ഒരു വിനോദമെന്ന നിലയിലാണ് അവയെ മനുഷ്യൻ കൊന്നൊടുക്കിയിരുന്നത്. ബ്രിട്ടീഷുകാരുടെ ഭരണകാലത്ത് സിംഹത്തിന്റേയും കടുവ

(ശേഷം 44-ാം പേജിൽ)

## കൊച്ചുശില്പിയുടെ സംഗീതം

പക്ഷികളിലെ ഒരു കൊച്ചു ശില്പിയാണ് തുന്നാരൻ. അടയ്ക്കാപ്പക്ഷി, പാണക്കുരുവി എന്നീ പേരുകളിലെല്ലാം അറിയപ്പെടുന്ന തുന്നാരനെ ഇംഗ്ലീഷിൽ ടെയ്‌ലർ ബേർഡ് എന്നാണു വിളിക്കുന്നത്. ഏകദേശം ഒരടയ്ക്കയുടെ വലിപ്പമുണ്ട്. അതുകൊണ്ടാണ് ചിലർ അടയ്ക്കാപ്പക്ഷി എന്നു വിളിക്കുന്നത്. നമ്മുടെ നാട്ടിൽ സർവ്വസാധാരണമായി കണ്ടുവരുന്ന ഒരു പക്ഷിയാണിത്.

'റ്റ്യൂവീ... ച്യുവീ ... റ്റ്യുവീ...ച്യുവീ...' എന്നു മനോഹരമായി പാടുന്ന തുന്നാരന്റെ പാട്ട് ആരേയും ആനന്ദഭരിതരാക്കും. പല പ്രത്യേകതകളുമുള്ള ഈ പക്ഷിക്ക് മനുഷ്യരുടെ ശ്രദ്ധ പിടിച്ചുപററുവാനുള്ള കഴിവ് അനിതരസാധാരണമാണ്. ശരീരസൗന്ദര്യത്തിൽ ഇവരേക്കാൾ കേമന്മാർ വിരളമാണ്. ഇവയുടെ ശരീരത്തിന്റെ മേൽഭാഗത്തിനും ചിറകുകൾക്കും വാലിനും തവിട്ടുനിറം കലർന്ന ഇളം പച്ചനിറമാണ്. തലയ്ക്ക് ഇളം ചുവപ്പും ശരീരത്തിന്റെ അടിഭാഗത്തിന് വെള്ളനിറവുമാണ്. കഴുത്തിന്റെ ഭാഗത്ത് ഒരു കറുത്ത വര സർവ്വസാധാരണമാണെന്നു പറയാം. പലപ്പോഴും സൂക്ഷിച്ചുനോക്കിയാൽ മാത്രമേ ഇവ വ്യക്തമാവൂ. ഇവ സംഗീതമാലപിക്കുമ്പോഴാണ് ഈ കറുത്ത വര വ്യക്തമായിക്കാണുന്നത്.

ഇവയുടെ കൊക്ക് നീളമുള്ളതും അററം സൂചിമുനപോലെ കൂർത്തതുമാണ്. വാലിന് ശരീരത്തോളം തന്നെ നീളമുണ്ടായിരിക്കും. വാൽ എപ്പോഴും മേല്പോട്ടു പൊക്കിപ്പിടിച്ച നിലയിലാണു കാണപ്പെടുന്നത്. ഇണചേരുന്ന കാലത്ത് പൂവന്റെ വാലിൽ നീണ്ടു വീതികുറഞ്ഞ രണ്ടു തൂവലുകൾ വളർന്നുവരും.

പക്ഷികളിലെ ഒരു കൊച്ചു ശില്പിയാണ് തുന്നാരൻ എന്നു പറഞ്ഞുവല്ലോ. എന്താണിവയുടെ ശില്പകൗശലമെന്നു പറഞ്ഞില്ലല്ലോ. തുന്നാരന്റെ കൂടു കണ്ടിട്ടുണ്ടോ? ഇലയുടെ രണ്ടു ഭാഗങ്ങളും കൂട്ടിത്തുന്നിയുണ്ടാക്കുന്ന ഒരറയാണിവയുടെ കൂട്. കൂടു തുന്നിയുണ്ടാക്കുന്നതിലാണിവയുടെ ശില്പനൈപുണ്യം സ്ഥിതിചെയ്യുന്നത്. അതുകൊണ്ടുതന്നെയാണിവയ്ക്ക് തുന്നാരൻ എന്നു പേരു കിട്ടിയതു്.

തേക്കിലപോലെയുള്ള വലിപ്പമേറിയ ഇലകളാണ് കൂടു നിർമ്മാണത്തിനു തിരഞ്ഞെടുക്കുന്നത്. ഇല കണ്ടുപിടിച്ചാൽ ഇലയുടെ രണ്ടുവശത്തും കുറെ ദ്വാരങ്ങളുണ്ടാക്കും. സൂചിമുനപോലെ കൂർത്ത കൊക്കുകളുള്ളതിനാൽ ദ്വാരങ്ങളുണ്ടാക്കാൻ യാതൊരു പ്രയാസവുമുണ്ടാവില്ല. ഇലയിൽ ദ്വാരങ്ങളുണ്ടാക്കിയാൽ അടുത്ത പണി, ഇലയുടെ രണ്ടുഭാഗത്തുമുള്ള ദ്വാരങ്ങളും ചേർത്തു തുന്നുകയെന്നതാണ്. ചകിരിനാരുകൾ, പരുത്തി, അപ്പൂപ്പൻതാടി, വള്ളികൾ തുടങ്ങിയവ ഉപയോഗിച്ചാണ് തുന്നുന്നത്. കൊക്കുകളും കാലുകളുമുപയോഗിച്ച് ഇലകളിലെ ദ്വാരങ്ങളിലൂടെ നാരുകൾ കടത്തി വിദഗ്ദ്ധമായ രീതിയിൽ കൂടുകൾ തുന്നിയുണ്ടാക്കും. വൈഷമ്യമേറിയ ഈ പ്രവൃത്തി വളരെ സന്തോഷത്തോടെ ചെയ്യാൻ തുന്നാരൻ സമർത്ഥനാണ്. ആ കൂടിന്റെ ശില്പചാതുര്യം ഒന്നു കാണേണ്ടതുതന്നെയാണ്. കൂടു തുന്നിയുണ്ടാക്കിയശേഷം പരുത്തിപോലുള്ള വസ്തുക്കൾ കൂട്ടിനകത്തു നിരത്തും. പിന്നീടാണ് അതിൽ മുട്ടയിടുക.



സാധാരണയായി പെൺപക്ഷികളാണ് കൂടുണ്ടാക്കുന്നത്. പൂവൻ ചെറിയ ചില സഹായങ്ങൾ ചെയ്യാൻ മടിക്കാറില്ല. പിടയാണ് മുട്ടയിൽ അടയിരിക്കുന്നത്. ഇവയുടെ മുട്ടകൾ ചുവപ്പുനിറമുള്ള ചെറുതുള്ളികൾ നിറഞ്ഞവയുമാണ്.

കൊതുക്, ശലഭങ്ങൾ, കീടങ്ങൾ തുടങ്ങിയവയാണ് ആഹാരം. ക്ഷുദ്രകീടങ്ങളെ തിന്നു നശിപ്പിക്കുന്ന ഈ കൊച്ചു ശില്പി, ഒരു മനുഷ്യസഹായി ആണ്.

കാവുമ്പായി ജനാർദ്ദനൻ

**ആശാന്റെ ചിന്താവിഷ്ടയായ സീത നിരൂപകർ കുറ്റപ്പെടുത്തുംപോലെ കാവ്യഗുണം കുറഞ്ഞ കൃതിയാണോ? അല്ലെന്നാണ് ശ്രീമതി ലീലാവതി കരുതുന്നത്. തന്റെ വാദം സ്ഥാപിക്കുകയാണ്, അവർ ഈ ലേഖനത്തിൽ.**

# ചിന്താവിഷ്ടയായ സീതയും ശുദ്ധവായാടികളും

## എം. ലീലാവതി

### ഒന്ന്

കുമാരനാശാന്റെ 'ചിന്താവിഷ്ടയായ സീത' നിരൂപണം ചെയ്യുമ്പോൾ പ്രഖ്യാത നിരൂപകനായ പി.കെ. ബാലകൃഷ്ണൻ ചോദിക്കുന്നു: "ഇതൊക്കെ സീതാദേവിയുടെ സംസ്കാര നിരതമായ മഹൽഭാഷണമായി നീക്കിവച്ചുകൊടുത്താൽ പിന്നെ നാട്ടിലെ ശുദ്ധ വായാടികൾക്കു ശുണ്ഠിവരുമ്പോൾ പറയാനുള്ള ഭാഷണങ്ങൾ വേറേതു്" (കാവ്യകല കുമാരനാശാനിലൂടെ—പേജ് 220–മൂന്നാം പതിപ്പിൽ). നാട്ടിലെ ശുദ്ധവായാടികൾ ശുണ്ഠിവരുമ്പോൾ എങ്ങനെ ഭാഷണം ചെയ്യുന്നുവോ (ഭാഷണം പറയുക എന്ന പൗനരുക്ത്യം ഒഴിവാക്കുന്നതാണ് നല്ലതു്) അങ്ങനെയായിത്തീർന്നു സീതാദേവിയുടെ ഭാഷണം എന്നാണല്ലോ ഇതിന്നർത്ഥം. (ഭാഷണമെന്ന പദവും ഒഴിവാക്കുകയാണ് വേണ്ടതു്. എന്തെന്നാൽ സീതാദേവി ചിന്തിക്കുകയാണ് ഭാഷിക്കുകയല്ല. തന്നോടുതന്നെയുള്ള ഭാഷണം എന്ന് ആത്മഗതത്തെ വിവരിക്കാമെന്ന നിലയ്ക്കുമാത്രമേ ആ പദത്തിന് കുറച്ചെങ്കിലും പ്രസക്തിവരുന്നുള്ളൂ. പക്ഷേ, തുലനം ചെയ്യുന്നതു് "ശുദ്ധവായാടികൾ ശുണ്ഠിവരുമ്പോൾ ചെയ്യുന്ന ഭാഷണ"ത്തോടായതുകൊണ്ട്, ഇവിടെ ഭാഷണമെന്ന പദത്തിന്റെ പ്രസക്തി നഷ്ടപ്പെടുന്നു.)

"ഇതൊക്കെ" എന്നു പറഞ്ഞാൽ "ഏതൊക്കെ" എന്നറിഞ്ഞിട്ടുവേണം ഈ നിരീക്ഷണത്തിന്റെ സാധുതയെപ്പറ്റി ഒരു തീരുമാനത്തിലെത്താൻ. രണ്ടു ശ്ലോകങ്ങളിലെ ആശയങ്ങളെയാണ് ഇവിടെ പ്രധാനമായി പരാമർശിക്കുന്നതു്.

> തെളിയിച്ചു വിരക്തിയെന്നില-
> ന്നൊളിവായ് ലങ്കയിൽവച്ചു പിന്നെ
> വെളിയിൽ പദമൂന്നിയെന്തിനോ [യും
> വെളിവായിക്കഴകുന്ന രാഘവൻ –86.
>
> നെടനാം വിപിനത്തിൽ വാഴവാ-
> നിടയായ് ഞങ്ങളതെന്റെ കുറ്റമോ?
> പട രാക്ഷസ ചക്രവർത്തിയെ-
> ന്നടൽ മോഹിച്ചതു ഞാൻ
> പിഴച്ചതോ? 91

ഇവയാണ് ആ നിന്ദിതശ്ലോകങ്ങൾ. സീതാദേവിയുടെ മനസ്സിലേക്കു കടന്നുവരാൻ പാടില്ലാത്ത അത്രനികൃഷ്ടവും നിന്ദ്യവും അസഭ്യവുമായ ആശയങ്ങൾ ഈ ശ്ലോകങ്ങളിലുണ്ടോ/ ഉണ്ടെന്നദ്ദേഹം പറയുന്നു. ഇല്ലെന്നാണ് എന്റെ പക്ഷം. "രണ്ടു സീതമാരുള്ള ഒരു സീതാകാവ്യമാണ് ചിന്താവിഷ്ടയായ സീത. കവിപ്രതിഭയുടെ മഹത്തായ സവിശേഷതകളെ—മേന്മകളേയും പരാധീനതകളേയും—സ്പഷ്ടമായുദാഹരിക്കുന്ന ഒരു കാവ്യപരാജയമാണതു്" എന്നാണ് അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുള്ളതു്. (കാവ്യകല കുമാരനാശാനിലൂടെ—പേജ് 239.) പെട്ടെന്ന് അർത്ഥം മനസ്സിലാക്കാൻ വിഷമമുള്ള ഒരു വാക്യമാണ് രണ്ടാമത്തേതു്. ഒരു കാവ്യപരാജയം കവിപ്രതിഭയുടെ പരാധീനതകളെ സ്പഷ്ടമായുദാഹരിച്ചേക്കും. എന്നാൽ കാവ്യ പരാജയം എപ്രകാരമാണ് കവിപ്രതിഭയുടെ മേന്മകളെ ഉദാഹരിക്കുക? ഇവിടെ നിരൂപകന്റെ വിവക്ഷ, രണ്ടു സീതമാരിൽ ഒരുവളുടെ ചിത്രം വിജയവും അപരയുടേതു് പരാജയവുമാണെന്നായിരിക്കണമെന്നു ഞാൻ കരുതുന്നു. അങ്ങനെയാണെങ്കിൽ എനിക്കു് അതിനോടു് എതിർപ്പുണ്ടാകുന്നതു് ആ ആശയം അവ്യക്തമായിപ്പോയി എന്നതുകൊണ്ടല്ല, ആ ആശയം സ്വീകാര്യമായിത്തോന്നുന്നില്ലെന്നതുകൊണ്ടാണ്. സീതയുടെ ചേതനയ്ക്കു് രണ്ടു മുഖങ്ങളുണ്ടു്: രണ്ടിന്റേയും ചിത്രണം ഒരുപോലെ വിജയിച്ചിരിക്കുന്നു എന്നാണെനിക്കനുഭവപ്പെട്ടിട്ടുള്ളതു്.

'ശുദ്ധവായാടി'യെന്ന് കുമാരനാശാന്റെ രണ്ടു സീതമാരിലൊരുവളെ വിവരിക്കുകയെന്ന അഹേതുകമായ അതിസാഹസികതയ്ക്കു് പ്രേരകമായ കവിവാക്യങ്ങളിൽ ചിലതെന്ന നിലയിലുദ്ധരിക്കപ്പെട്ടിട്ടുള്ള ആ രണ്ടു ശ്ലോകങ്ങൾ നോക്കുക. എന്തു നികൃഷ്ടതയാണ് അവയിലെ ആശയങ്ങൾക്കുള്ളതു്? എന്റെ വീക്ഷണത്തിൽ അവ ഉൽകൃഷ്ടങ്ങളും സയുക്തികങ്ങളും ഹൃദയസ്പർശികളും മർമ്മപ്രാധാന്യമുള്ളവയുമാണ്. വ്യക്തമാക്കാം.

'വിരക്തി' പ്രയോഗത്തെത്തുടർന്ന് ആകെക്കൂടി ധ്വനിക്കുന്ന സ്വരവും അതുന്നയിക്കുന്ന പ്രതിരൂപചിത്രങ്ങളും ആരെന്തൊക്കെപ്പറഞ്ഞാലും അത്ര സുരഭിലമോ സഭ്യമോ അല്ല" (കാവ്യകല...പേജ് 219) എന്നതാണ് ബാലകൃഷ്ണന്റെ വാക്യം. ഇതിലെ ധ്വനിക്കുള്ള സുഖകരമല്ലാത്ത ഗന്ധമെന്തെന്നും അസഭ്യതയെന്തെന്നും എനിക്കു മനസ്സിലാകുന്നില്ല. രഘുവംശത്തിൽ

> ഉപസ്ഥിതാം പൂർവ്വമപാസ്യലക്ഷ്മീം
> വനം മയാ സാർദ്ധമസി പ്രപന്നഃ
> ത്വയ്യാസ്പദം പ്രാപ്യ തയാതിരോ-
> ഷാത്
> സോഢാസ്മി ന തദ്ഭവനേ വസന്തീ
> (14–62.)

[പണ്ട് അടുത്തണഞ്ഞ ലക്ഷ്മിയെ തള്ളിമാറ്റി എന്നോടുകൂടെ അങ്ങ് കാട്ടിലേക്കു പോന്നു. അവൾക്ക് അങ്ങയിൽ പ്രതിഷ്ഠ കൈവന്നപ്പോൾ കടുത്ത കോപംമൂലം ഞാൻ അങ്ങയുടെ ഗൃഹത്തിൽ പാർക്കുന്നതു പൊറുക്കവയ്യെന്നായി—എന്ന് കുട്ടിക്കൃഷ്ണമാരാരുടെ വിവർത്തനം. "അങ്ങ് ഇന്ന് അവൾക്കധീനനായിരിക്കുന്നു" എന്നാണ് വ്യഞ്ജിക്കുന്നതെന്ന് അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ടു്.]

എന്ന ശ്ലോകത്തിൽ, രാജലക്ഷ്മിയോടുള്ള അനുരാഗം മൂർച്ഛിച്ചതോടെ രാജാവു് തന്നിൽ വിരക്തനായി എന്നു സീത കരുതുന്നതായിട്ടാണ് കാളിദാസൻ ധ്വനിപ്പിക്കുന്നതു്. കാളിദാസന്റെ സീതയ്ക്കു് ഇങ്ങനെ രാമന്റെ വിരക്തിയെ വ്യഞ്ജിപ്പിക്കാമെങ്കിൽ, ആ സീതയുടെ വാക്കുകൾക്ക് സൗരഭ്യവും സഭ്യതയും നഷ്ടപ്പെടുകയില്ലെങ്കിൽ, ആശാന്റെ സീതയുടെ കാര്യത്തിലും അതു് അങ്ങനെയാവാം. കാളിദാസ സീത പരിത്യാഗത്തിന്റെ ആഘാതമേറ്റ സന്ദർഭത്തിലാണതു പറയുന്നതു്; ആശാന്റെ സീത പിന്നീട് ഏറെ കൊല്ലങ്ങളോളം അനുഷ്ഠിച്ചുപോന്ന തപസ്സിനുശേഷമാണിങ്ങനെ ചിന്തിക്കുന്നതു് എന്ന വ്യത്യാസം ഞാൻ ഒട്ടും വിസ്മരിച്ചിട്ടില്ല. എന്നിട്ടും രണ്ടാമത്തേതിൽ യാതൊരു അനൗചിത്യവും കാണാൻ എനിക്കുകഴിയുന്നില്ല. എന്തുകൊണ്ടെന്നു വിശദമാക്കാം. കാളിദാസന്റെ സീത ലക്ഷ്മണനോടു പറയുകയാണ്; ആശാന്റെ സീത ഏകാന്തതയിലിരുന്നു ചിന്തിക്കുകയാണ് എന്ന വ്യത്യാസവുംകൂടി നാം കണക്കിലെടുത്തേ മതിയാവൂ. പരിത്യാഗസന്ദർഭത്തിലുളവായ ദുഃഖപാരമ്യത്തിൽപ്പോലും ആത്മനിയന്ത്രണം വിട്ടില്ലെങ്കിലും, രാജൈശ്വര്യത്തോടുള്ള അനുരാഗംകൊണ്ടാണ് രാമൻ തന്നെ തള്ളിക്കളഞ്ഞതെന്നു സീത ലക്ഷ്മണനോടു് തുറന്നു പറഞ്ഞു. ഏറെ കൊല്ലങ്ങളോളം തപസ്സനുഷ്ഠിച്ചും രുജയനുഭവിച്ചും "പരിപക്വസത്വ" യായിക്കഴിഞ്ഞ സീത ആരോടെങ്കിലും (ലക്ഷ്മണനോടായാൽപ്പോലും) ഇപ്രകാരം പറഞ്ഞിരുന്നെങ്കിൽ അതു് ഉചിതമാകുമായിരുന്നില്ല. എന്നാൽ, ആശാന്റെ സീത ചിന്തിക്കുകയാണ്. ഇവിടെ ഒരു ശ്രോതാവില്ല. സ്വന്തം അന്തരാത്മാവിന്റെ അഗാധതയിൽനിന്ന് ആ ചിന്ത പൊങ്ങിവരുന്നു. ഒരു ചിന്ത മാത്രമെന്ന നിലയ്ക്കു് അതിൽ ഒരുവക അസ്വാഭാവികതയുമില്ല. പരിത്യാഗാവസരത്തിൽ മനസ്സിലുയർന്നുവന്ന ഈ ചിന്ത പിൽക്കാലത്തു് മനസ്സിനെ പലപ്പോഴും പീഡിപ്പിച്ചിരിക്കും. അപ്പോഴൊക്കെ ആ ചിന്തയെ അടിച്ചമർത്തുകയും "നര ജീവിതമായ വേദനയ്ക്കു് ഔഷധങ്ങളായ" അർഭകരെ കുറിച്ചുള്ള ചിന്തയിലും, തപസ്വിനിമാരുടേയും മഹർഷിവര്യന്റേയും ആർദ്ര സ്നേഹത്തിലും തപശ്ചര്യകളിലും അഭയം തേടി പീഡകമായ ചിന്തയിൽനിന്നു മോചനം നേടാൻ ശ്രമിക്കുകയും ചെയ്തിരിക്കും. അതിനർത്ഥം ആ ചിന്ത മനസ്സിൽനിന്ന് എന്നേക്കുമായി മാഞ്ഞുപോയി എന്നല്ല, അതു് ക്രമേണ മനസ്സിന്റെ ഉള്ളറകളിലേക്കു താഴ്ന്നു എന്നു മാത്രമാണ്. പക്ഷേ, ഒരനുകൂലസന്ദർഭംവന്നപ്പോൾ ആ ചിന്തകൾ ചിറകുവച്ച് പറന്നുവന്ന്, പെട്ടിയുടെ മൂടിതുറന്ന പാൻഡോരയെ പീഡിപ്പിച്ച ദുർവികാരങ്ങളെപ്പോലെ, സീതയെ കുത്തിനോവിക്കുന്നു. ഇതിൽ തീരെ അസംഭവ്യതയില്ല. സംയമനശീലംകൊണ്ടു് ഒരു ചിന്തയെ ശാശ്വതമായി കൊന്നുകുഴിച്ചുമൂടാം എന്നതു് മനോവിജ്ഞർ വിലകല്പിക്കാത്ത ഒരു വ്യാമോഹം മാത്രമാണ്. അങ്ങനെ കുഴിച്ചുമൂടാൻ പറ്റില്ല. അഥവാ കുഴിച്ചുമൂടിയാലും ചിന്തയുടെ പ്രേതം ചില ദുർബ്ബല മുഹൂർത്തങ്ങളിൽ കല്ലറ തുറന്നു പുറത്തുകടക്കും. "ജന്തുവിന്നു തുടരുന്ന വാസനാ ബന്ധമിങ്ങുടലു വീഴവോളവും" എന്ന് ആശാൻ വാസനാബന്ധങ്ങളെപ്പറ്റിപ്പറഞ്ഞ സത്യം ചിന്തയ്ക്കും പ്രസക്തമാണ്. ഇവിടെ, ഒരു സവിശേഷമുഹൂർത്തം ആഗതമായിരിക്കുന്നു. അയോദ്ധ്യയിലെ സിംഹാസനം പണ്ട് തന്റെ ഭർത്താവിനെ അപഹരിച്ചു. ഇപ്പോഴിതാ, തന്റെ എല്ലാമെല്ലാമായ മക്കളേയും അപഹരിക്കാൻ പോകുന്നു.

> (മുനി ചെയ്ത മനോജ്ഞകാവ്യ മ-
> ന്മനുവംശാധിപനിന്നു കേട്ടുടൻ
> അനുതാപമിയന്നിരിക്കണം!
> തനയന്മാരെയറിഞ്ഞിരിക്കണം—18)

മക്കൾ തന്നിൽനിന്നു വേർപെടാൻ പോകുന്നു എന്ന ചിന്ത ഒരു നൂതനാഘാതമാണ്. ഈ ആഘാതത്തിന്റെ മറ്റൊരു സവിശേഷത വേർപാട് ഒഴിവാക്കണമെന്ന് സീതയ്ക്കുപോലും ആഗ്രഹമില്ലെന്നതാണതാനും. തന്റെ മക്കൾ അവർക്കവകാശപ്പെട്ട സിംഹാസനത്തെ അധിരോഹണം ചെയ്യേണ്ട എന്നോ രാജാധികാരം മുൾക്കിരീടമായതുകൊണ്ട് തന്റെ മക്കൾ അതു ധരിക്കേണ്ട എന്നോ, പകരം ജടാവല്ക്കല ധാരികളായി അവർ കാട്ടിൽ സ്വൈരമായി കഴിഞ്ഞുകൂടിക്കൊള്ളട്ടെ എന്നോ സീത അഭിലഷിക്കുന്നില്ല.



നിഹതാരികളും ഭൂമിഭരിക്കാൻ കഴിവുള്ളവരുമായ സഹജന്മാരെ രാജ്യഭരണമേല്പിച്ച് അന്ന് രാമന് തന്റെ കൂടെ കാട്ടിലേക്കു പോരാമായിരുന്നില്ലേ എന്നു സീത ചിന്തിച്ചുപോകും (130–ാം ശ്ലോകം). എന്നാൽ മക്കൾ അയോദ്ധ്യയിലേക്കു പോകാതെ തന്റെ കൂടെ കാട്ടിൽത്തന്നെ കഴിയണമെന്ന് ആ അമ്മ ചിന്തിക്കുകയില്ല. മക്കളെ മഹാരാജാവും അയോദ്ധ്യയിലെ പ്രജാസഞ്ചയവും അംഗീകരിച്ചു മാനിക്കണമെന്നുതന്നെ സീത ആഗ്രഹിക്കുന്നു. അതേ സമയം മക്കളിൽനിന്നുള്ള വേർപാട് സഹ്യമല്ല താനും. ഈ പ്രതിസന്ധിയിലാണ് സീത എത്തിപ്പെട്ടിരിക്കുന്നതു്. ഒരു രൂക്ഷമായ വൈകാരിക സംഘർഷമാണിതു്. മനസ്സിന്റെ അന്തരാളങ്ങളിലേയ്ക്കടിച്ചമർത്തപ്പെട്ടിരുന്ന പഴയചിന്തകൾ ഈ തീവ്രാഘാതത്തിന്റെ ഫലമായി ഉളവാകുന്ന വിള്ളലിലൂടെ പുറത്തേക്കു കുതിച്ചൊഴുകുന്നു. കുഴിച്ചുമൂടിയ ചിന്തകൾ ഉയിർത്തെഴുന്നേറ്റ് കല്ലറ തുറന്നു പുറത്തു വരുന്നു. ഈ ഉയിർത്തെഴുന്നേൽപ്പ് അനിവാര്യമാണ്. ബോധമനസ്സിന് അതിനെ തടയുക സാദ്ധ്യമല്ല. (സുകുമാർ അഴീക്കോടിന്റെ സീതാകാവ്യ സമീപനവും ഇതാണ്. ഇതിൽ ലജ്ജാവഹമായി ഒന്നും തന്നെ ഇല്ലെന്നുകൂടിഅംഗീകരിച്ചേ മതിയാവൂ എന്നുമാത്രം) ഉയിർത്തെഴുന്നേല്ക്കുന്ന ചിന്തയെ നിരോധിക്കാവതല്ല. ഭാഷണത്തെ തടയാം. എന്തെന്നാൽ, അതു് ബോധമനസ്സിന്റെ സഹകരണത്തോടെയും ഉച്ചാരണാവയവങ്ങളുടെ മനസ്സറിഞ്ഞുകൊണ്ടുള്ള ഉദ്യമത്തോടെയും സംഭവിക്കുന്നു. സംയമനം ശീലിച്ചിട്ടില്ലാത്ത സാധാരണർക്കു് ഭാഷണത്തെപ്പോലും നിരോധിക്കാൻ കഴിയാറില്ല. എന്നാൽ ജിതേന്ദ്രിയയ്ക്ക് ഭാഷണം നിയന്ത്രിക്കാൻ കഴിഞ്ഞേക്കും. ചിന്തയുടെ ഉയിർത്തെഴുന്നേല്പു് അങ്ങനെ നിയന്ത്രണാധീനമല്ല. തപസ്സുകൊണ്ട് പരിപക്വ സത്വയായ സീതയ്ക്കുപോലും തന്റെ ഭാഷണത്തെയേ തടയാൻ കഴിയൂ; ചിത്തവൃത്തിനിരോധം ക്ഷിപ്രസാദ്ധ്യമല്ല എന്ന വസ്തുതയെത്തന്നെയാണ് ചിത്തവൃത്തിനിരോധം ചിരകാലം പരിശീലിച്ചറിഞ്ഞ കവിക്കു സ്ഥാപിക്കാനുള്ളതു്. ഇത്രയും വമ്പിച്ച ഒരു മനോരഹസ്യമാണ് കാളിദാസന്റെ സീതാചിത്രണം നന്നായി പഠിച്ചുവച്ചിട്ടുള്ള കുമാരനാശാൻ മുൻപറഞ്ഞ ശ്ലോകത്തിലൂടെ ആവിഷ്കരിക്കുന്നതു്.

കാളിദാസ സീത പരിത്യാഗഘട്ടത്തിൽ തെളിച്ചു പറഞ്ഞകാര്യം തപോവിശുദ്ധയായ സ്വസീത ചിന്തിക്കുകയേയുള്ളൂ എന്നതാണ് ആശാന്റെ ഹൃദയം. ഇതു മനസ്സിലാക്കുന്നവർക്കു് വിരക്തിയെന്ന ആ പദത്തിൽ യാതൊരു ധ്വനിവൈകൃതവും കാണാൻ കഴിയുകയില്ല. അതിൽ "ആഭാസധ്വനി"യോ, അതുന്നയിക്കുന്ന പ്രതിരൂപചിത്രങ്ങളിൽ സഭ്യതയ്ക്കെതിരായ എന്തെങ്കിലുമോ ഉണ്ടെന്ന് അവർക്കുതോന്നുകയേയില്ല. "പ്രതിരൂപ ചിത്രങ്ങൾ" എന്നതുകൊണ്ട് പി.കെ. ബാലകൃഷ്ണൻ ഉദ്ദേശിക്കുന്നതു് രതികേളിസങ്കല്പങ്ങളാണെങ്കിൽ രാമായണത്തിലും രഘുവംശത്തിലും ഉള്ള വ്യത്യസ്ത സങ്കല്പങ്ങളോടുള്ള സമ്പർക്കം അത്തരം ചിത്രങ്ങളെ ആശാന്റെ ശ്ലോകത്തിലേക്കു പ്രക്ഷേപിക്കുന്നതിൽനിന്ന് അദ്ദേഹത്തെ തടയേണ്ടതായിരുന്നു. ആശാൻ വിരക്തിയെന്ന പദം പ്രയോഗിക്കുമ്പോൾ കാളിദാസന്റെ മുമ്പറഞ്ഞ ആശയത്തിന്റെ പ്രേരണാശക്തിമാത്രമല്ല പ്രവർത്തിച്ചിട്ടുള്ളതു്. രാവണവധത്തിനുശേഷം ലങ്കയിൽനിന്ന് സീത ആനീതയായ സന്ദർഭത്തിൽ രാമനുണ്ടായ പ്രതികരണം രാമായണത്തിൽ വർണ്ണിച്ചിട്ടുണ്ടല്ലോ. "നേത്രരോഗിക്കുദീപംപോലെ"യുള്ള അസഹ്യതയാണ് സീതാദർശനത്തിൽ രാമനനുഭവപ്പെട്ടതത്രേ. അത്രിപത്നിയായ അനസൂയയുടെ പണ്ടത്തെ അനുഗ്രഹംമൂലം സർവ്വാഭരണ വിഭൂഷിതയായും സ്വന്തം ചാരിത്രശക്തിയാൽ ആത്മീയ പ്രകാശപൂർണ്ണയായും ദീപംപോലെ ജ്വലിച്ചുനിന്ന സീതയുടെ നേരേ നോക്കാൻ പോലുമിഷ്ടമില്ലായിരുന്നു രാമന്. ആ പ്രതികരണത്തെക്കുറിച്ച് ഉപന്യസിക്കുമ്പോൾ ഉപമയുടെ ധ്വനിയെന്തെന്ന് കുട്ടിക്കൃഷ്ണമാരാർ നല്ലപോലെ വിശദീകരിച്ചിട്ടുണ്ട്. (രാജാങ്കണം) രോഗം സീതയെന്ന ദീപ്തിക്കല്ല. രാമന്റെ കണ്ണിനാണ്. സ്നേഹലോപവും വിശ്വാസലോപവുമാണ് ആ രോഗം. ഇതുപോലൊരു സൗന്ദര്യധാമത്തെ കണ്ടിട്ട് രാവണൻ അടങ്ങിയിരുന്നിട്ടുണ്ടാവില്ല എന്ന ആശങ്കയിൽ നിന്നുളവായ വിശ്വാസലോപവും സ്നേഹ ലോപവുമാണ് രാമനിലുളവായ വിരക്തിക്കു ഹേതുക്കൾ. ആ വിരക്തി അന്ന് സീതയുടെ ആത്മാവിൽ

ആഴമേറിയ മുറിവേല്പിച്ചു—അത്ര എളുപ്പത്തിലൊന്നും ഉണങ്ങാത്ത മുറിവ്. പിന്നീട് അഗ്നിപരീക്ഷണവും മററും കഴിഞ്ഞ് വിശ്വാസം വീണ്ടെടുത്ത രാമൻ സഹസ്രാസ്യമായ അപവാദത്തിന്റെ ദംഷ്ട്രകൾക്കുള്ളിൽ നന്ദിനിയെപ്പോലെ വിശുദ്ധയായ സീത പെട്ടുപോയപ്പോൾ വീണ്ടും ചഞ്ചലചിത്തനായി. തന്നാൽ സംരക്ഷ്യയായ നന്ദിനിപ്പശുവിനെ രക്ഷിക്കാൻവേണ്ടി ജഗൽപ്രഭുത്വവും ജീവിതവും, നിറഞ്ഞ യൗവനകാലത്ത് ഉപേക്ഷിക്കാൻ സന്നദ്ധനായ ദിലീപന്റെ പരമ്പരയിൽ പിറന്ന രാമൻ ഈ ഘട്ടത്തിൽ രാജൈശ്വര്യം ഉപേക്ഷിക്കുന്നത് കൃത്യവിലോപമായും യശോഹാനിഹേതുകമായും കാണുന്നു. പഴയ വിശ്വാസലോപവും സ്നേഹലോപവും വീണ്ടും തലപൊക്കിയിരിക്കാമെന്നതിന്റെ സൂചനകൂടി ഇതിലുണ്ട്. അതോടെ, സീതയുടെ ആത്മാവിൽ ഒട്ടുണങ്ങിക്കഴിഞ്ഞിരുന്ന മുറിവ് വീണ്ടും പിളർന്നു രക്തമൊഴുകുകയും ചെയ്തു. ഇപ്പോൾ പുതിയ വൈകാരിക സംഘർഷത്തിന്റെ ഘട്ടത്തിൽ പഴയ സ്മരണ ഉണരുകയും അതിന്റെ മൂർച്ചകൊണ്ട് സീതയുടെ ആത്മാവിലെ മുറിവ് ഒരു തവണകൂടി പിളരുകയും ചെയ്യുന്നു. അങ്ങനെ വിരക്തിയെന്ന പദത്തിന്റെ പ്രയോഗം ഈ സന്ദർഭത്തിൽ ഏററവും ധ്വന്യാത്മകമായിരിക്കുന്നു. രാമായണ രഘുവംശാദി കൃതികളുടെ പാരായണം കൊണ്ടു സഞ്ചിതമായ സംസ്കാരത്തിൽ പ്രഭാവിതമായ മനസ്സുകൾക്കേ ഇവിടെ ആ പദം അനാവരണം ചെയ്യുന്ന അനുഭൂതിപ്രപഞ്ചത്തിന്റെ വ്യാപ്തി വേണ്ടുംവണ്ണം ഉൾക്കൊള്ളാനാവൂ. ഇവിടെ വിരക്തിയെന്ന പദത്തിനു ഭോഗത്തിലുള്ള അനാസ്ഥ എന്നോ മറേറാ അർത്ഥം കല്പിച്ചു സഭ്യേതരത്വം ദർശിക്കാൻ അവർക്കൊട്ടു സാധിക്കയുമില്ല. അങ്ങനെ ആർക്കെങ്കിലും സാധിക്കുന്നുണ്ടെങ്കിൽ അതു കവിതയുടെ ധ്വനിവൈകൃതം കൊണ്ടല്ല. സ്വന്തം വീക്ഷണവൈകൃതം കൊണ്ടാകാനേ ന്യായമുള്ളൂ. അപ്പോൾ "നേത്രരോഗിക്കു ദീപംപോലെ" എന്ന ഉപമ അവരും കവിതയും തമ്മിലുള്ള ബന്ധത്തിനും ചേരും. 88-ാം ശ്ലോകത്തിലെ 'ശങ്ക' എന്ന പദത്തേയും രാമന്റെ മനസ്സിനുള്ള സ്നേഹലോപ-വിശ്വാസലോപാദിനിഷ്ഠമായ ചഞ്ചലതയിലേക്കുള്ള സൂചകമായിട്ടാണ് വ്യാഖ്യാനിക്കേണ്ടത്. ഇതിനെപ്പററി സീതയ്ക്കുള്ള ആത്മീയവ്യഥയാകട്ടെ, ('ശങ്ക'യെ ഗൃഹവ്രതബന്ധുക്കളെ ജീവനോടെ എരിക്കുന്ന ചിത എന്നാണ് സീത വിശേഷിപ്പിക്കുന്നത്) പത്തുപതിനഞ്ചു കൊല്ലത്തെ തപസ്സുകൊണ്ട് പരിപൂർണ്ണമായി ശമിക്കുമെന്നോ നശിക്കുമെന്നോ കരുതാൻ മനുഷ്യഹൃദയത്തെക്കുറിച്ചു സാമാന്യമായും സ്ത്രീഹൃദയത്തെക്കുറിച്ചു വിശേഷമായും ഉള്ള അജ്ഞത വേണം താനും. "അപ്പോൾ, ഒരു വെറും സ്ത്രീ മാത്രമോ സീത" എന്നു ചോദിച്ചാൽ, "അല്ല. അതുകൊണ്ടാണ് തപസ്സിൽ മുഴുകാനും, ഈ സന്ദർഭവിശേഷത്തിൽ ചിന്തിച്ചു ചിന്തിച്ച് രാമനോടു കനിവും അലിവും പൂണ്ട്, രാമന്റെ എല്ലാ കൃത്യങ്ങളേയും നീതിമത്കരിക്കാനുള്ള യുക്തികളും പോംവഴികളും കണ്ടെത്താനും ശക്തയായത്" എന്നത്രേ മറുപടി. അതൊന്നും നാട്ടിലെ "ശുദ്ധവായാടി"കൾക്കു വിധിച്ചിട്ടുള്ളതും അവർ കൊതിച്ചേക്കാവുന്നതുമല്ലല്ലോ.



## രണ്ട്

ഇനി രണ്ടാമത്തെ ശ്ലോകത്തിലേക്കു കടക്കാം. "പടുരാക്ഷസ ചക്രവർത്തി"യെന്ന പ്രയോഗത്തിലെ 'പടു'വിന്റെ വ്യാഖ്യാനത്തെപ്പററി ഒരു ദശകത്തിനപ്പുറം തലശ്ശേരി സാഹിത്യസമിതിയുടെ സമ്മേളനത്തിലവതരിപ്പിച്ച ഒരു പ്രബന്ധത്തിൽ എന്റെ വീക്ഷണം വ്യക്തമാക്കിയിരുന്നു. ആ അഭിപ്രായം മററു ചിലർക്കുമുണ്ടെന്ന് പിന്നീടുവന്ന ചില ഗ്രന്ഥങ്ങളിൽനിന്നു മനസ്സിലായിട്ടുണ്ട്. ദ്വിതീയാക്ഷര പ്രാസനിഷ്കർഷയാണ് ആ പദപ്രയോഗത്തിന്റെ ഒരു ഹേതു. പക്ഷേ, കൊടുരാക്ഷസചക്രവർത്തിയെന്നു പ്രയോഗിച്ചാലും പ്രാസം ശരിപ്പെടുമെന്നുള്ളതിനാൽ, പടുവിനു മററു നീതിമൽകരണമുണ്ടാകുന്നതുകൊള്ളാം. ഇവിടെ അതുണ്ട്: ദുസ്സാമർത്ഥ്യക്കാരനെന്ന അർത്ഥവും പടുകള്ളനെന്ന പ്രചുരപ്രചാരമായ പ്രയോഗത്തിലെ അർത്ഥവും ഇവിടെ ഇണങ്ങും. പിന്നെ, "ഭർത്താവിനെ മുൻനിറുത്തിന്യായം ചോദിക്കുന്നതു നമ്മുടെ സഹോദരിയാണെങ്കിൽ നമുക്കെങ്ങനെ തോന്നും?" എന്ന ബാലകൃഷ്ണന്റെ ചോദ്യം (കാവ്യകല, പേജ് 220) ഒട്ടുംതന്നെ സന്ദർഭഗൗരവത്തിനു നിരക്കുന്നില്ല. ഒന്നാമത് 'നമ്മുടെ സോദരി' നമ്മോടു 'ചോദിക്കു'ന്നതിനെ "സീത ചിന്തിക്കു"ന്നതുമായി ബന്ധപ്പെടുത്തിക്കൂടാ. സീത ഇപ്രകാരം ആരോടെങ്കിലും 'ചോദിച്ചി'രുന്നെങ്കിൽ തുലനത്തിനു വല്ല പ്രസക്തിയുമുണ്ടായേനേ. "നാട്ടിലെ ശുദ്ധവായാടികൾ" ചിന്തിക്കുന്നതു മുഴുവൻ ഭാഷണത്തിലേക്കൊഴുകും. വായിൽ തോന്നിയതു കോതയ്ക്കു പാട്ടാവും; സീതയ്ക്കാവില്ല എന്നതാണ് വ്യത്യാസം.

ഇനി മറെറാരു സുപ്രധാന ശ്ലോകത്തിന്റെ വ്യാഖ്യാനം കൂടിപരിഗണിക്കേണ്ടതുണ്ട്.

ജനമെന്നെ വരിച്ചു മുമ്പുതാ-
നനുമോദത്തൊടു സാർവ്വഭൗമിയായ്
പുനരെങ്ങനെ നിന്ദ്യയായി ഞാൻ
മനുവംശാങ്കുര ഗർഭമാർന്നനാൾ? (96)

"താൻ വന്ധ്യയായിരിക്കാമെന്ന് അന്തഃപുരത്തിലെ ഇതര രാജ്ഞിമാർ കരുതിയെന്നും താൻ ഗർഭിണിയായപ്പോൾ തന്റെ പ്രജയ്ക്കാണ് കിരീടാവകാശമെന്നു കണ്ട അവർ (ഇവിടെ ഈ അവർ സൂക്ഷ്മമായി ചിന്തിച്ചാൽ ലക്ഷ്മണ ഭരത ശത്രുഘ്നന്മാരുടെ ഭാര്യമാരാവണം) ഈ ദൂഷണം പറഞ്ഞു പരത്തിയതാണെന്നു വന്നുകൂടയോ എന്നും സീത ചിന്തിക്കുന്നു." എന്നാണ് പി. കെ. ബാലകൃഷ്ണന്റെ വ്യാഖ്യാനം. (കാവ്യകല... പേജ് 221) ഇവിടെ 'ഇതര രാജ്ഞിമാർ' എന്ന ആശയവും 'ലക്ഷ്മണ ഭരത ശത്രുഘ്നന്മാരുടെ ഭാര്യമാർ' എന്ന ആശയവും ബാലകൃഷ്ണന്റെ സങ്കല്പസൃഷ്ടി മാത്രമാണ്. ഒന്നാന്തരം 'കുട്ടിവായിക്കൽ' തന്നെ. അപ്രകാരം ഊഹിക്കാൻ വേണ്ടുന്ന യാതൊരു വക സൂചനയും കാവ്യത്തിലില്ല. തങ്ങളെപ്പററി അടിസ്ഥാനരഹിതമായ അപവാദം പറഞ്ഞുപരത്തി എന്നും അതു തങ്ങൾക്കു ദുര്യശസ്സിനു കാരണമായി എന്നും കാണിച്ച് ബാലകൃഷ്ണന്റെ പേരിലും ആശാൻ അതു നിഷേധിക്കാത്തപക്ഷം ആശാന്റെ പേരിലും രാമായണത്തിലെ ആ മൂക കഥാപാത്രങ്ങൾക്കു മാനനഷ്ടക്കേസ് ഫയലാക്കാവുന്ന ഒരാരോപണമാണിത്. കഥാപാത്രങ്ങൾ കേസ്സുകൊടുക്കുകയില്ലെന്നും കവി മരിച്ചുപോയെന്നും ഉള്ള ഉറപ്പിന്മേൽ മാത്രമേ ഒരു വ്യാഖ്യാതാവിനു ഒരു കവിവാക്യത്തെ ഇപ്രകാരം ദുർവ്യാഖ്യാനം ചെയ്യാൻ ധൈര്യം വരൂ. കാര്യം ഇങ്ങനെയൊക്കെയാണെങ്കിലും, അവരെയല്ലെങ്കിൽ പിന്നെ ആരെയാണ് ഇവിടെ സൂചിപ്പിക്കുന്നത് എന്ന ചോദ്യത്തിനു യുക്തിയുക്തമായ ഉത്തരമില്ലെങ്കിൽ ഊഹത്തിനു ബലം കിട്ടും എന്നു പറയാതെവയ്യ. എന്നാൽ യുക്തിയുക്തമായ ഉത്തരമുണ്ട്. രാമായണകഥ അറിയുന്നവരിലാർക്കും, അവർ വക്രചിന്താഗതിക്കാരല്ലെങ്കിൽ, ഇങ്ങനൊരു ചിന്ത മനസ്സിലുദിക്കുകയില്ല. മററു ചിലരെപ്പററിയുള്ള ഓർമ്മ ഉള്ളിലുണരുകയും ചെയ്യും. പണ്ട് രാമപട്ടാഭിഷേകം തടഞ്ഞതിനും രാമനെ കാട്ടിലയച്ചതിനും പിന്നിലുണ്ടായിരുന്ന തന്ത്രങ്ങൾ ആവിഷ്കരിച്ചതു രാമന്റെ സഹോദരപത്നിമാരായിരുന്നില്ല. കേകയത്തിൽനിന്നു വന്നവളും കൈകേയീപുത്രനു രാജ്യശുല്ക്ക വാഗ്ദാനമനുസരിച്ച് രാജ്യം കിട്ടണമെന്നു വിശ്വസിക്കുന്നവളും കുട്ടിക്കൃഷ്ണമാരാർ സൂചിപ്പിച്ചിട്ടുള്ളതുപോലെ, കേകയാധിപന്റെ ആജ്ഞാനുവർത്തിനിയായിരിക്കാനിടയുള്ളവളും ഒരിക്കൽക്കൂടി കൈകേയിയെ പറഞ്ഞിളക്കി ചാട്ടിന്മേൽ കയററിയതുകൊണ്ട് കാര്യം കാണാൻ പററില്ലെന്നു മനസ്സിലാക്കി മറെറാരു കുതന്ത്രം വളരെ കൗശലത്തോടെ ആസൂത്രണം ചെയ്യാൻ വേണ്ടുന്ന പ്രാഗല്ഭ്യമുള്ളവളും ആയ മന്ഥരയെപ്പോലുള്ളവരെപ്പററിയാണിവിടെ സൂചനകളുള്ളതെന്നു മാത്രമേ രാമായണകഥയറിയുന്നവർക്കു തോന്നുകയുള്ളൂ. മന്ഥരയ്ക്കും കേകയത്തിൽനിന്നു വന്ന മററു വളരെ പരിജനങ്ങൾക്കും വനവാസം കഴിഞ്ഞു തിരിച്ചെത്തിയ ചേട്ടനു, സൂക്ഷിക്കാനേല്പിച്ച ധനം തിരിച്ചേല്പിക്കുംപോലെ, രാജ്യം തിരികെയേല്പിച്ചുകൊടുത്ത അനിയന്റെ കൃത്യം ഒട്ടും സന്തോഷമുണ്ടാക്കിയിരിക്കയില്ല. അത്തരം അരമന രഹസ്യങ്ങളും ഉപജാപവൃത്തികളും ബുദ്ധിശാലിനിയായ മഹാരാജ്ഞി മനസ്സിലാക്കിയിരിക്കും എന്നാവണം സീതയുടേതായി ഈ ചിന്താശകലം ആവിഷ്കരിക്കുമ്പോൾ കവി കരുതിയിരിക്കുക. അല്ലാതെ ലക്ഷ്മണ ഭരതശത്രുഘ്നന്മാരുടെ ഭാര്യമാർ എന്ന ചിന്ത കവിസൃഷ്ടിയായ കഥാപാത്രത്തിന്റെ മനസ്സിൽ കവി നട്ടു എന്നു കരുതാനൊരു കാരണവുമില്ല—അങ്ങനെ ഒരു നേരിയ സംശയം അനുവാചകനു ഉളവാകത്തക്കവണ്ണം യാതൊന്നും കവിതയിലില്ല. (ലക്ഷ്മണ ഭരത ശത്രുഘ്നന്മാർ എന്ന ക്രമം പോലും, ഇത്തരം വമ്പിച്ച പ്രത്യാഘാതങ്ങളുളവാക്കാവുന്ന ഒരു ആരോപണം ഉന്നയിക്കുമ്പോൾ ആപൽക്കരമാണ്. അവരുടെ സീനിയോറിററിക്രമത്തിൽ ഭരത ലക്ഷ്മണശത്രുഘ്നന്മാർ എന്നു പറയാനെങ്കിലും ആരോപണമുന്നയിക്കുന്നവർ ശ്രദ്ധിക്കണം) ഇനി, ആരാണ് ഈ "ലക്ഷ്മണ ഭരതശത്രുഘ്നന്മാരുടെ ഭാര്യമാർ" എന്നു പരത്തിപ്പറയപ്പെട്ടവർ എന്നുംകൂടി ഒന്ന് ആലോചിക്കണമല്ലോ. ആ സ്ത്രീകൾ തനിക്കാരാണ് എന്ന കാര്യം വ്യാഖ്യാതാവ് മറന്നാലും കഥാപാത്രമായ സീത മറക്കുകയില്ലെന്ന് കുമാരനാശാനു അറിയാതെവരില്ല. വ്യാഖ്യാതാവ് അതു തൽകാലത്തേക്കു മറന്നിരുന്നില്ലെങ്കിൽ സീതയുടെ അനുജത്തിമാർ എന്നു പറയാനും, അനുജത്തിമാരെന്ന ബന്ധവും മററും കിരീടാവകാശത്തിന്റെയും അധികാരത്തിന്റേയും കാര്യം വരുമ്പോൾ നിസ്സാരമായിപ്പോകും എന്നും കൂടി ചൂണ്ടിക്കാണിക്കാനും വിട്ടുപോകുമായിരുന്നില്ല. പക്ഷേ, നാമിവിടെ ആലോചിക്കേണ്ടത്, ഈ മൂന്ന് അനുജത്തിമാരും ഒററക്കെട്ടായിനിന്ന് സീതയെ പുറന്തള്ളുമെന്ന് സാമാന്യബുദ്ധിയുള്ള ഒരു കവി വിഭാവനം ചെയ്യുമോ എന്നാണ്. ശ്രുതകീർത്തിക്കും ഊർമ്മിളയ്ക്കും സീതച്ചേച്ചിയെ പുറന്തള്ളി മാണ്ഡവിച്ചേച്ചിയെ മഹാരാജ്ഞിയാക്കാം എന്നു തോന്നാനെന്തു കാര്യം? അപ്പോൾ, ഉപജാപത്തിന്റെ ഉത്തരവാദിത്തം മാണ്ഡവിയുടെ മാത്രം തലയിൽവച്ചു കെട്ടണം. എഴുതാപ്പുറം വായിക്കുന്ന വ്യാഖ്യാതാവിനുകൂടി അങ്ങനെ തോന്നിയതുമില്ല. രാമായണത്തിൽ ഒരു രംഗത്തും ഒരിക്കലും ഒരു തന്റേടക്കാരിയായി തലനീട്ടിയിട്ടില്ലാത്ത ആ പാവം അനിയത്തിയെപ്പററി സീത ഇങ്ങനെ കരുതുമെന്ന് ഒരു പത്താംതരം കവിപോലും വിഭാവനം ചെയ്യുകയില്ല. തന്റെ പരാതി കവി അങ്ങനെ വിഭാവനംചെയ്തുവെന്നല്ല, ആ 96-ാം ശ്ലോകത്തിന് അർത്ഥമില്ലാതെ പോയി എന്നാണ് എന്ന് നിരൂപകൻ പറയുന്നുവെന്നിരിക്കട്ടെ. അതിനുള്ള മറുപടി, അർത്ഥമില്ലാതെ പോയിട്ടില്ല എന്നും ശക്തവും യുക്തിയുക്തവുമായ ധ്വനി ഉണ്ട് എന്നുമാണ്. മന്ഥരയെപ്പോലുള്ള ഉപജാപവിദഗ്ദ്ധരെയാണ് വിവക്ഷിക്കുന്നതെന്ന് സാമാന്യ നിരീക്ഷകർക്കാർക്കും വേദ്യമാവും. ഇല്ലാപ്പുറം വായിക്കാൻവേണ്ടി ചുഴിഞ്ഞിറങ്ങുന്നവർക്കു മാത്രമേ ബോദ്ധ്യപ്പെടാതിരിക്കൂ. കവി വിവക്ഷിതം മന്ഥരാ തുല്യരാണെങ്കിലും കഥാപാത്രത്തിന്റെ ചിന്തയുടെ ഗതിയിൽനിന്ന് മററു ചിലരെക്കുറിച്ചുള്ള സൂചന ഊർന്നു വീഴുന്നുണ്ടെങ്കിൽ അതൊരു പരിഹരിക്കാനാവാത്ത അഭവ്യതയോഗം തന്നെയാവുമായിരുന്നു. പക്ഷേ, ഇവിടെ അതുണ്ടായിട്ടില്ല. ദുർവ്യാഖ്യാനമെന്ന വഴിപിഴപ്പിന് ഒരു മികച്ച ഉദാഹരണമാവും സീത സ്വന്തം അനിയത്തിമാരെ പ്രതിക്കൂട്ടിൽ നിറുത്തുന്നു എന്നു പറയുന്നത്. വ്യംഗ്യങ്ങൾ ഒരിക്കലും ശൂന്യതയിൽനിന്നു വാർന്നു വീഴുകയില്ല. വ്യഞ്ജനാനിയാമകങ്ങളെക്കൊണ്ടേ വ്യംഗ്യം നിശ്ചയിക്കാനാവൂ. അനുവാചകന്റെ ഉള്ളിലുള്ളതൊക്കെ കഥാപാത്രത്തിന്റെ വാക്കുകളുടെ ധ്വനികളായി തിരുകിക്കയററാനും സാദ്ധ്യമല്ല. ഇവിടെ എന്തൊക്കെയാണ് വ്യഞ്ജനാനിയാമകങ്ങൾ? രാമായണകഥയിലെ പൂർവ്വകാലസംഭവങ്ങൾ, വക്തൃസ്വഭാവം, സന്ദർഭസവിശേഷത, ഭവിഷ്യത്സംഭവങ്ങളെക്കുറിച്ചുള്ള അഭ്യൂഹങ്ങൾ—ഇത്യാദി. ഏതിനെ മുൻനിർത്തി പരിശോധിച്ചാലും അനിയത്തിമാരെ അസൂയാകലുഷകളും അപവാദശസ്ത്രമെയ്യുന്നവരും ആയിക്കാണാൻ കുമാരനാശാൻ ചിത്രണം ചെയ്ത സീതയ്ക്കു കഴിയുമെന്നു വ്യാഖ്യാനിക്കണമെങ്കിൽ ചെറിയതോതിലുള്ള വക്രതയൊന്നും പോരാ. പൗരിമാരെ അടച്ചാക്ഷേപിച്ചുവെന്നതാണ് വലിയൊരു കുററപത്രം. കാമക്രോധലോഭമോഹ മദമാത്സര്യങ്ങളിൽ മുഴുകിക്കഴിയുന്ന നഗര സംസ്കാരത്തിന്റെ ചിത്രവും സ്നേഹാർദ്രസുന്ദരമായ അരണ്യസംസ്കാരത്തിന്റെ ചിത്രവും തുലനം ചെയ്യുമ്പോൾ പൗരിമാരെപ്പററി അപ്രകാരം ചിന്തിച്ചുവെന്നതു ശരിതന്നെ. എന്നാൽ അതിൽപോലും അവരങ്ങനെ അധഃപതിക്കുന്നതിൽ അനുകമ്പയാണ്, അവരോടു വെറുപ്പല്ല വ്യഞ്ജിച്ചിട്ടുള്ളത്. ഏതു തരത്തിൽ സമീപിച്ചാലും, അനിയത്തിമാരുടെ ആത്മാർത്ഥതയെക്കുറിച്ചുള്ള ശങ്ക സീതാ ചിന്തയിൽ വ്യഞ്ജിക്കുന്നുണ്ടെന്നു തോന്നുകയില്ല. സീത നിനച്ചതു അതാണെന്നു കവി വിവക്ഷിച്ചാൽ പോലും മുൻപറഞ്ഞ വ്യഞ്ജനാനിയാമകങ്ങളുടെ ശക്തിയാൽ വ്യംഗ്യം മറെറാന്നാവുകയേയുള്ളൂ. കവിയെ അപവദിക്കുന്നതിനുവേണ്ടി മാത്രം കവി അപ്രകാരം വിവക്ഷിച്ചിട്ടുണ്ടെന്നു ശഠിക്കാൻ മററാർക്കും അധികാരവുമില്ല. ശഠിക്കാൻ അധികാരമുണ്ടോ എന്നതിനേക്കാൾ പ്രധാനമാണ് ശഠിക്കുന്നതു വിശ്വസനീയമാക്കിത്തീർക്കാൻ കഴിയുന്നുണ്ടോ എന്നകാര്യം. ഇവിടെ അതു കഴിഞ്ഞിട്ടില്ലെന്നു മാത്രമല്ല, അയോദ്ധ്യയിലെ ഉപജാപവിദഗ്ദ്ധരെപ്പോലും കടത്തിവെട്ടിക്കൊണ്ട് അവർക്കുപോലും സീതയെപ്പററി മെനഞ്ഞെടുക്കാൻ കഴിഞ്ഞിട്ടില്ലാത്ത മറെറാരപവാദം അക്കാര്യം നിനച്ചിട്ടേയില്ലാത്ത കവിയുടെ മേൽവിലാസത്തിൽ, സൃഷ്ടിക്കാൻ മാത്രമാണ് ഈ വ്യാഖ്യാനം പ്രയോജനപ്പെട്ടത്.



"ശുദ്ധവായാടിത്തം" എന്ന്, ഒരു പക്ഷേ, ഇതിനെയല്ലേ ഭാവിതലമുറകളിലെ ബുദ്ധിമാന്മാരായ അനുവാചകർ വിളിച്ചുപോവുക?

"ചിന്താവിഷ്ടയായ സീത കവിപ്രതിഭയുടെ മഹത്തായ സവിശേഷതകളെ സ്പഷ്ടമായുദാഹരിക്കുന്ന ഒരു കാവ്യപരാജയമാണെന്നും" (കാവ്യകല... പേജ് 239) "ഒരു കാവ്യമെന്ന നിലയിൽ ദുരവസ്ഥ ദയനീയമായി പരാജയപ്പെടുന്നു" വെന്നും (പേജ് 110) ബാലകൃഷ്ണൻ എഴുതിയപ്പോൾ ഒരിലപോലും അനങ്ങിയില്ലെന്നു പറഞ്ഞുകൂടെങ്കിലും കൊടുങ്കാററുകളൊന്നും വീശിയില്ല. ദുരവസ്ഥ ശരാശരിയിൽ താഴെയാണെന്ന് ഞാൻ പറഞ്ഞപ്പോൾ, ബാലകൃഷ്ണൻ പണ്ടേ അതിനപ്പുറം പറഞ്ഞുകഴിഞ്ഞിട്ടുണ്ടെന്നും അതിനാൽ പൗനരുക്ത്യാ വ്യഥാവേലയാണെന്നും ചിലർ ദാക്ഷിണ്യത്തോടെ ചൂണ്ടിക്കാട്ടുകയുണ്ടായെങ്കിലും, മററു ചിലർ അത്ര ദാക്ഷിണ്യമൊന്നും പ്രകടിപ്പിക്കാതെ കൊടുങ്കാററുകൾ അഴിച്ചുവിടുകയുണ്ടായി. 'ചിന്താവിഷ്ടയായ സീത'യെന്ന കാവ്യത്തിലെ രണ്ടു സീതകളും ഒരുപോലെ ഉദാത്തവും മഹത്തുമായ കവിസൃഷ്ടികളാണെന്ന അഭിപ്രായം പണ്ട് പലപാട് ചെയ്തിട്ടുള്ളതുപോലെ ഇപ്പോഴും ഞാൻ പ്രകടിപ്പിക്കുമ്പോൾ "ഇല്ലെന്നുപറയാൻതറവാട്ടു കാരണവർക്കേ അധികാരമുള്ളൂ," എന്ന പഴയസിദ്ധാന്തത്തിനു തുല്യമായി "ഉണ്ടെന്നുപറയാനും തറവാട്ടുകാരണവർക്കേ അധികാരമുള്ളൂ" എന്ന യുക്തി ഉന്നീതമാകുമോ എന്നറിഞ്ഞുകൂടാ. അതിനെപ്പററി വേവലാതിപ്പെടുന്നില്ല. മറെറാരു മുരട്ടുവാദവും കിട്ടാതെ, 'പ്രായശ്ചിത്താനുഷ്ഠാനം' എന്നു ലഘൂകരിക്കുന്നവരെ ചിന്താവിഷ്ടയായ സീതയെപ്പററി ഞാൻ മുമ്പെഴുതിയതെല്ലാം വായിക്കാൻ ക്ഷണിക്കുക മാത്രം ചെയ്യുന്നു.

രാമോപാലംഭത്തെ നീതിമത്കരിക്കാനാവാത്ത ജല്പനമെന്ന്, വൈകാരിക പ്രതികരണത്തിനുള്ള കഴിവുകൾ വരണ്ടുകഴിഞ്ഞിട്ടില്ലാത്തവർക്കു് വിവരിക്കാൻ സാദ്ധ്യമല്ല. തന്നോടപരാധം ചെയ്ത ഭർത്താവിന്റെ ചെയ്തികളിൽ ഭാര്യയെ സംരക്ഷിക്കേണ്ട ഉത്തരവാദിത്തം മുഴുവൻ നിർവ്വഹിക്കാത്ത ഒരു പുരുഷന്റെ തെററു കുററങ്ങളല്ല, ലക്ഷക്കണക്കിനു മനുഷ്യരെ നയിക്കേണ്ടുന്ന ബാദ്ധ്യതയേറെറടുത്ത ഒരു മഹാത്മാവിന്റെ പാരതന്ത്ര്യങ്ങളെയാണ് കാണേണ്ടതെന്ന ഉപദർശനവും കാഞ്ചനസീതയെവച്ച് യജ്ഞമനുഷ്ഠിക്കുന്ന മഹാരാജാവിന്റെ ഏകപത്നീവ്രതത്തിന്റെ വ്യംഗ്യങ്ങളായ സ്നേഹവിശ്വാസങ്ങളെക്കുറിച്ചുള്ള നൂതനാവബോധവും രാമോന്മുഖമായ ആർദ്രസ്നേഹം അണമുറിഞ്ഞൊഴുകാൻ കാരണമാകുന്നു. ആ ആർദ്രതയുടെ ഊക്കും ഒഴുക്കും ആഴവും പരപ്പും അറിയണമെങ്കിൽ അതിനെ തടഞ്ഞു നിറുത്തിയിരുന്ന പീഡിതത്വ ബോധം എത്ര വലിയൊരു ഉപരോധമാണ് ഏർപ്പെടുത്തിയിരുന്നതെന്നും കൂടി അറിയണം. രാമോപാലംഭം ആ ഉപരോധത്തിന്റെ ശക്തിയും വ്യാപ്തിയും അടിയുറപ്പും വ്യക്തമാക്കുന്നു. ആർദ്രതാപ്രവാഹം ആത്മോന്മാഥിയായിത്തീരുന്നത് ഉപാലംഭത്തിന്റെ ഉപരോധക്കരുത്തു മുഴുവൻ തകർക്കാനതിനുകഴിഞ്ഞതുകൊണ്ടാണ്.

(ശേഷം 44-ാം പേജിൽ)

## യാത്രാവിവരണം

ആ ആഹ്ളാദത്തോടു പ്രതികരിക്കാനുള്ള എൻെറ ദുർബ്ബലമായ യത്നത്തിനു കാക്കാതെ വലിയ ശരീരവും തുള്ളിച്ചുകൊണ്ടു് അവർ കവലയിലേക്കു കുതിച്ചു. നിശ്ശബ്ദമായിരുന്ന കെട്ടിടങ്ങളും വീഥികളും അവിചാരിതമായ ഒരു സ്ഫോടനത്താലെന്നോണം പെട്ടെന്നു മുഖരിതമായി. തെരുവുകളിലും മുകളിൽ ജാലകങ്ങളിലും പൊട്ടുന്നനവെ സകല നിയന്ത്രണവും അററ ഒരു ജനത. വേൾഡ് കപ്പ് സോക്കർ മൽസരത്തിൽ ഇററലി, ബ്രസീലിനെതിരെ ഒരു ഗോൾ നേടി മുന്നിട്ടുതായിരുന്നു കാര്യം. പിന്നീടു് മൽസരത്തിൻെറ ബാക്കി കണ്ടുകൊണ്ടു് അടുത്ത കവലയിൽ ഒരു ബാറിലെ ടെലിവിഷനു മുന്നിലിരിക്കുമ്പോൾ നഗരം സാവധാനം ഉൽക്കടമായ ഒരു സംഘർഷത്തിലേക്കു മുതിരുന്നതു് മനസ്സിലാവുമായിരുന്നു. ശബ്ദത്തിൻെറ ചെറിയ സ്ഫോടനങ്ങൾ ഒന്നിനൊന്നു് തീവ്രമായി അനി

ശബ്ദവും ചലനവും വിഹ്വലമാക്കിയ മനസ്സുമായി മുറിയിലേക്കു മടങ്ങുമ്പോഴും വിജയയാത്രകൾക്കു് വളരെ നേരം ഞങ്ങൾ വഴിമാറി നിന്നുകൊടുക്കേണ്ടിവന്നു.

പഴയ കൊട്ടാരത്തിനു തൊട്ടു് ഉഫീജി കോർട്ടു് എന്നറിയുന്ന വിശാലമായ ഒരു നടുമുററമുണ്ടു്. പിക്ചർ പോസ്ററ് കാർഡുകളും സോവനീറുകളും വിൽക്കുന്ന ഒരുകൂട്ടം സ്ററാളുകളുള്ള ഈ തുറസ്സായ പ്രദേശം ടൂറിസ്ററുകളുടെ പ്രിയങ്കരമായ ഒരു വിശ്രമ സങ്കേതമാണ്. കൊട്ടാരത്തിൻെറ പാർശ്വത്തിലെ അങ്കണത്തിലേക്കു് തുറന്നുകിടക്കുന്ന ഒരിടനാഴിയുടെ പുറം തൂണുകൾക്കിടയിൽ ഫ്ളോറൻസിലെ പ്രശസ്തവ്യക്തികളുടെ ഒരുകൂട്ടം പോട്രെയ്ററ് പ്രതിമകൾ. ദാന്തേ, മൈക്കലാഞ്ജലോ, മാക്കിവെല്ലി, ഡാവിൻചി എന്നിവരുടെ പ്രതിച്ഛായാശില്പങ്ങൾ അവക്കിടയിൽക്കാണാം. പിൽക്കാലത്തെ അവിദഗ്ധരായ ശില്പികൾ പണിതവയാണ് അവ മിക്കതുമെന്നു തോന്നി. ഈ അറിനയുടെ ഒരററത്തു് ഫ്ളോറൻസിലെ പുതിയ പോട്രെയ്ററ് ചിത്രകാരന്മാർ

ല്ല. പക്ഷേ, ഇവർ രചിക്കുന്ന 'ഇൻസ്ററൻറ് പോട്രെയ്ററുകൾ' വെറും ഛായാലേഖനങ്ങളെങ്കിലും നല്ല കൈവഴക്കം പ്രകടിപ്പിക്കുന്നവയാണ്. പെൻസിൽ സ്ട്രോക്കുകൾകൊണ്ടും ടോണുകളുടെ നിയന്ത്രണംകൊണ്ടും അവർ സൃഷ്ടിക്കുന്ന ഒന്നാംതരം സാദൃശ്യങ്ങളിൽ ചിലപ്പോൾ മുഖങ്ങളുടെ അന്തർഭാവങ്ങളും തെളിയുന്നു.

മൈക്കലാഞ്ജലോയുടെ പേരിൽ ഒരു പ്യാസയുണ്ടു് ഫ്ളോറൻസിൽ. നഗരം താരതമ്യേന സാന്ദ്രമല്ലാത്ത നദിയുടെ മറുകരയിൽ ശില്പിയുടെ പേരിൽത്തന്നെ അറിയുന്ന ഒരു വീഥി, മലകൾ കയറി ഈ കവലയിൽ വന്നുചേരുന്നു. വിശാലമായ ഈ സംഗമസ്ഥാനത്തു് ഡേവിഡിൻെറ മറെറാരു റിപ്രൊഡക്ഷൻ. ഇവിടെനിന്നു് ഫ്ളോറൻസിൻെറ വിശാലവും ഏതാണ്ടു് പൂർണ്ണവുമായ ഒരു ദൃശ്യം സാദ്ധ്യമാണ്. നഗരത്തിനു കുറുകേ ഒഴുകുന്ന ആർണോ നദിയും അതിനു മുകളിൽ ആകർഷകമായ കുറേ ചെറിയ പാലങ്ങളും. ഓടുമേഞ്ഞ കെട്ടിടങ്ങൾക്കിടയിൽ സാൻറാമാരിയാ കത്തീഡ്രലിൻേറയും പഴയ കൊട്ടാരത്തിൻേറയും ഗോപുരപ്രഭാവം എഴുന്നുനിൽക്കുന്നു. ഫ്ളോറൻസ് ഒരു ചെറിയ നഗരമാ

# ഫ്ലോറൻസ്

ത്ഭുതമായ ഒരു മഹാക്ഷോഭമായി പെരുകിക്കൊണ്ടിരുന്നു. അസാധാരണമായ മെയ്‌വഴക്കവും ലാളിത്യവും പ്രദർശിപ്പിച്ച ലാററിനമേരിക്കൻ കളിക്കാരെ ഒരു ക്ഷണാവേശംകൊണ്ടെന്നപോലെ ഒടുവിൽ ഇററലി കീഴ്പ്പെടുത്തിയപ്പോൾ ഫ്ളോറൻസിനു് പൂർണ്ണമായും ഭ്രാന്തുപിടിച്ചു. ജനം ഒന്നായി തെരുവിലിറങ്ങി. ധരിച്ച വസ്ത്രങ്ങൾ ഉരിഞ്ഞു വീശിക്കൊണ്ടും നാനാ ഉപകരണങ്ങളിലൂടെ ശബ്ദം പെരുപ്പിച്ചുകൊണ്ടും അവർ പ്യാസകളിൽനിന്നു് പ്യാസകളിലേക്കു തിരിച്ചു. അമ്മൂമ്മമാർപോലും വഴികളിൽ കൂടിനിന്നു് വലിയ ബഹളമുണ്ടാക്കി. അപകടകരമായി ജനം കയറിയ വാഹനങ്ങൾ ഹോണുകൾ തുറന്നിട്ടു് ദുസ്സഹമായ ശബ്ദം സൃഷ്ടിച്ചുകൊണ്ടു അശ്രദ്ധമായ വേഗത്തിൽ തെരുവുകളിൽ വന്നു നിറഞ്ഞുകൊണ്ടിരുന്നു.

പ്യാസാ സിഞ്ഞോറിയയിലെ ഒരു കഫേയിൽ ജനക്കൂട്ടം ഏതാനും മണിക്കൂറുകൾക്കകം തളരുമെന്നും ഈ ഭ്രാന്തു് ശമിക്കുമെന്നും പ്രതീക്ഷിച്ചു് ഞങ്ങൾ ഇരുന്നു. വളരെ കാത്തിരുന്നിട്ടും അതുണ്ടായില്ല. ഒരു പ്രക്ഷുബ്ധാവസ്ഥയെ ഒരേ തീവ്രമാത്രയിൽ ദിവസങ്ങളോളം നിലനിറുത്താനാവുന്ന ആരോഗ്യവും നാഡീവീര്യവും ഉള്ള ഒരു ജനക്കൂട്ടമായിരുന്നു അതു്.

സഞ്ചാരികൾക്കു് പ്രതിച്ഛായകൾ വരച്ചു വിൽക്കുന്നു. അവർ നാല്പതോളം പേരുണ്ടു്. ഒരു പോട്രെയ്ററിനു് ഇരുപത്തയ്യായിരം ലിറയാണ് അവർ വാങ്ങിക്കുന്നതു്. അതു താരതമ്യേന തുച്ഛമാണ്. ഒരു പോട്രെയ്ററ് ചെയ്യുവാൻ ഒരുമണിക്കൂറിലധികമെടുക്കുന്നില്ല. അമേരിക്കൻ പെൺകുട്ടികൾക്കാണത്രേ ഈ ഛായാരചനകളിൽ ഭ്രമം. എല്ലാ ദിവസവും എല്ലാ ചിത്രകാരന്മാർക്കും ആവശ്യക്കാരുണ്ടായെന്നുവരില്ല. അതുകൊണ്ടു് ഇതു് സുഗമമായ ഒരു ഉപജീവനമാർഗ്ഗമാകുന്നില്ല. ചിത്രകാരന്മാർക്കിടയിലെ ഒരു കർദിഷ് വിപ്ളവകാരിയുമായി ഞാൻ സംസാരിച്ചു. അയാൾ ഒരു രാഷ്ട്രീയാഭയാർത്ഥിയാണ്. തിരിച്ചുപോവാൻ നിർവ്വാഹമില്ല. നഗരത്തിൽനിന്നു് ഇരുപതു കിലോമീററർ അകലെ ഗ്രാമത്തിൽ അയാൾക്കു് ഒരു ഇററാലിയൻ ഭാര്യയും സ്ററുഡിയോയുമുണ്ടു്. ഒരു ഒഴിവുദിവസം സ്റ്റുഡിയോ കാണാൻ ചെല്ലണമെന്നു് അയാൾ ക്ഷണിച്ചു. പോട്രെയ്ററുകൾ ജീവിതമാർഗ്ഗമെന്നതിൽക്കവിഞ്ഞു് ഗൗരവമായ ഒരു കലാപ്രവർത്തനമായി അയാൾ കരുതുന്നി

ണ്. ഇരുണ്ട മദ്ധ്യകാല ശതകങ്ങളുടെ നിദ്രയിൽനിന്നു് പടിഞ്ഞാറിൻെറ മിഴികൾ ആദ്യം തുറന്നതു് ഇവിടെയാണെന്നതാണ് നഗരത്തിൻെറ ചരിത്രപ്രസക്തി.

നവോത്ഥാനത്തിൻെറ വാസ്തുശില്പവിസ്മയങ്ങൾക്കു് കാലസ്ഥായിയായ മൂല്യങ്ങളേയുള്ളൂ. സാൻറാമാരിയാ കത്തീഡ്രലിൻേറയും സിഞ്ഞോറിയാ കൊട്ടാരത്തിൻേറയും കാലത്തിനു മുമ്പു് ഇതര സംസ്കാരങ്ങൾ അവയെക്കാളും ഉന്നതമായ ശില്പവൈദഗ്ധ്യം പ്രകടിപ്പിച്ചിട്ടുണ്ടു്. ഹിന്ദു ക്ഷേത്രങ്ങളുടേയും പുരാതന ബുദ്ധവിഹാരങ്ങളുടേയും പാരമ്പര്യമുള്ള കിഴക്കിൻെറ ചരിത്രം കുറേക്കൂടി നൂററാണ്ടുകൾ പഴയതാണ്. വിശാലമായ ഒരു ചരിത്ര, കാലനിബദ്ധത്തിൽ ഫ്ളോറൻസിൻെറ വാസ്തുശില്പവേല നിസ്സാരമായ മാർബിൾ ചമയങ്ങൾ മാത്രമാവും. അമിതമായ കീർത്തി താങ്ങുന്ന ഈ പള്ളിക്കെട്ടിടങ്ങളുടേയും പ്രഭുഗൃഹങ്ങളുടേയും അത്തരം ഒരില്ലായ്മയ്ക്കു

രവീന്ദ്രൻ

ടസ്സു്, പക്ഷേ, വലിയ ഒരു പാരമ്പര്യത്തിൻെറ ഒററപ്പെട്ട പ്രകാശം തിരിച്ചറിയുന്ന ഒരു പേരിൽ വിവരിച്ചാൽ അതു് മൈക്കലാഞ്ജലോ ബുനാറൊത്തിയാണ്.

തൻെറ രചനയിലൂടെ സാമൂഹ്യവ്യവസ്ഥകളോടു് തീക്ഷ്ണമായ പ്രതിഷേധം രേഖപ്പെടുത്തിയ ആദ്യത്തെ മഹാനായ കലാകാരൻ ഒരുപക്ഷേ മൈക്കലാഞ്ജലോ ആവും. ഫ്ളോറൻസിലെ ചിത്രകാരന്മാർക്കും പ്രതിമാശില്പികൾക്കും ഇടയിൽ നിലനിന്നിരുന്ന രാഷ്ട്രീയമായ അലംഭാവം മൈക്കലാഞ്ജലോയ്ക്കുണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ രചനാബോധം ഒരു അന്തഃചരിത്രത്തിൻെറ സഹിഷ്ണത വഹിച്ചിരുന്നു എന്നു വ്യക്തമാണ്. രൂപപരമായ കാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ച സമ്പ്രദായ രചനകളുടെ എല്ലാ പാരമ്പര്യങ്ങളിൽനിന്നും മൈക്കലാഞ്ജലോ രചനകൾ മാറി നിൽക്കുന്നതും, മറെറാരു തുടക്കമാവുന്നതും ഇതു

**ഫ്ളോറൻസുമായി ഇഴുകിച്ചേർന്നതാണ് മൈക്കലാഞ്ജലോയുടെ നാമം. വിശ്രുതനായ ആ ശില്പിയുടെ പേരിൽ ഒരു പ്യാസയുണ്ട് ഫ്ളോറൻസിൽ.**

ഫ്ളോറൻസിലെ പ്രാചീനമായ ക്രിസ്ത്യൻ ദേവാലയം



കൊണ്ടാണ്. നവോത്ഥാനകാല ചിത്രകാരന്മാരിൽ വെനീഷ്യൻ ചിത്രകാരനായ ടിൻതോറോത്തോ മാത്രമാവും ഇക്കാര്യത്തിൽ മൈക്കലാഞ്ജലോയുടെ സഹവർത്തി. രാഷ്ട്രീയ വിഹ്വലതകളാൽ സ്വഭാവവൽക്കരിക്കപ്പെട്ട ഈ രണ്ടു കലാകാരന്മാരുടെയും രചനാരീതി പില്ക്കാല ചിത്രകലാഭാഷയുടെ രൂപീകരണത്തിൽ അടിസ്ഥാനപരമായ പങ്കു വഹിച്ചു.

ഫ്ളോറൻസും മെഡിചി കുടുംബവുമായുള്ള മൈക്കലാഞ്ജലോയുടെ ബന്ധം അസ്വാരസ്യം നിറഞ്ഞതായിരുന്നു. കലാസംരക്ഷകരെ സംബന്ധിച്ചു് അദ്ദേഹത്തിനു് എല്ലാക്കാലവും ഗാഢമായ സംശയങ്ങൾ ഉണ്ടായിരുന്നു. സിസ്റ്റൈൻ ചാപ്പലിലെ രചനാ കാലങ്ങളിൽ മാർപ്പാപ്പയോടു് മൈക്കലാഞ്ജലോ പ്രകടിപ്പിച്ച പക പ്രസിദ്ധമാണ്. ഫ്ളോറൻസിലെ പല നവോത്ഥാന കാലസൌധങ്ങളും മൈക്കലാഞ്ജലോ നിർവ്വഹിക്കാൻ നിശ്ചയിക്കപ്പെട്ടവയായിരുന്നു. ഡാവിൻചിയും മൈക്കലാഞ്ജലോയും ഏറെറടുത്ത പല കരാറുകളും അവർ പൂർത്തിയാക്കിയിട്ടില്ല. പലതും മൈക്കലാഞ്ജലോ പാതിവഴിക്കു് വിട്ടുപോയി. അദ്ദേഹത്തെ കാത്തുകിടക്കുന്ന ചില ഫസാഡുകൾ പിന്നീടൊരിക്കലും മുഴമിക്കപ്പെടാതെ കിടക്കുന്നു. അനേകം അപൂർണ്ണമായ സൃഷ്ടികളുടെ പേരിലാവും നഗരം മൈക്കലാഞ്ജലോയെ ഓർക്കുന്നതു്. ഫ്ളോറൻസിലെ പൂർണ്ണവും അപൂർണ്ണവുമായ മൈക്കലാഞ്ജലോ കൃതികൾ അക്കാദമി ഗാലറിയിലും മെഡിചി ചാപ്പലിലും സൂക്ഷിച്ചിരിക്കുന്നു. അക്കാദമിയിലെ പ്രധാന ഗാലറിയിലാണ് ജൂലിയററ് രണ്ടാമൻെറ ശവക്കല്ലറയ്ക്കുവേണ്ടി തുടങ്ങിയ ആറു് 'അടിമ'കളിൽ നാലെണ്ണം പ്രദർശിപ്പിച്ചിട്ടുള്ളതു്. (രണ്ടെണ്ണം പാരീസിലെ ലൂറിലാണ്.) ആ പ്രതിമകളുടെ അപൂർണ്ണാവസ്ഥകൾപോലും അവയെ സംബന്ധിച്ച അഭിലാഷത്തിൻെറ വൈപുല്യം വെളിപ്പെടുത്തുന്നുണ്ടു്. ഈ ഗാലറിയിൽത്തന്നെയാണ് പ്രസിദ്ധമായ ഡേവിഡിൻെറ ശില്പവും. ഒരു മുൻകാല ശില്പി ഉപേക്ഷിച്ചുപോയ മാർബിൾ ഖണ്ഡത്താൽ നിർവ്വഹിച്ച ഏതാണ്ടു് പതിനാലടി ഉയരമുള്ള ഈ മഹാശില്പം വെറും അവയവ പ്രദർശനമാണെന്നു് ധരിച്ചവരുണ്ടു്. മനുഷ്യഗാത്രത്തിൻെറ ഒരൊന്നാന്തരം പഠനമാണ് ഡേവിഡ് എന്നു തീർച്ച. അതിനപ്പുറമേ ഒരു സാമൂഹ്യഭീഷണിയെ ചെറുക്കാൻ സന്നദ്ധമായ റിപ്പബ്ലിയൻ മനോദാർഢ്യവുമാണതു്. കല്ലു പിടിച്ചി

രിക്കുന്നു. ഞരമ്പുകൾ എഴുന്നുനിൽക്കുന്ന ആ പ്രസിദ്ധമായ കൈയും ദൃഢശരീരവും രഹസ്യമായ ഒരു അധീരതയെ സൂചിപ്പിക്കുന്നുണ്ട്. കണ്ണുകളുടെ ഉദ്ദേശ്യശക്തി വീര്യമാർന്നതെങ്കിലും മുഖവും അധരഭാവവും ദൗത്യത്തിന്റെ ദുസ്സാദ്ധ്യതയെകുറിച്ചുള്ള ഭീതി പ്രകടമാക്കുന്നു. ഒരു സാധാരണ മനുഷ്യന്റെ നിശ്ചയവും അന്തസ്സും. ഒരു നായകന്റെ ആത്മസ്ഥൈര്യവും പ്രാപ്തിയും അതിസ്വാഭാവികമെന്നോണം ഉദ്ഗ്രഥനം നേടിയിരിക്കുന്ന വിഗ്രഹമാണിതു്. വളരെ പ്രകടമായ രീതിയിൽ രാഷ്ട്രീയബോധമുൾക്കൊള്ളുന്ന ഒരു അസാമാന്യകൃതിയാണ് മൈക്കലാഞ്ജലോയുടെ ഡേവിഡ് എന്ന് എനിക്ക് തോന്നുന്നു. ഡേവിഡിന്റെ മിത്ത് അക്കാലത്തെ ഫ്ളോറൻസിന്റെ ചരിത്ര പശ്ചാത്തലത്തിൽ അപഗ്രഥിക്കുമ്പോൾ ഇതു വ്യക്തമാവും.

മെഡിചി കപ്പോളയിലെ രണ്ടു ജഡതല്പങ്ങളാണ് നഗരം സംരക്ഷിക്കുന്ന മൈക്കലാഞ്ജലോയുടെ മററു പ്രമുഖ രചനകൾ. ജൂലിയാനോ മെഡിചിയുടെ കല്ലറയ്ക്കുവേണ്ടി നിർമ്മിച്ച ശില്പസഞ്ചയത്തിൽ ജൂലിയാനോയെ പ്രവർത്തനോൽസുകനായ ഒരു ഭരണാധികാരിയായി സങ്കല്പിച്ചിരിക്കുന്നു. രാത്രി പകലുകളെ ഉദ്ദേശിക്കുന്ന പ്രതീകാത്മക ശില്പങ്ങളിൽ രാത്രിയുടെ രൂപം പ്രത്യേകം ശ്രദ്ധേയമാണ്. സൂക്ഷ്മമായി കൊത്തിയെടുത്ത, ചുമലിനു പിന്നിൽനിന്ന് എത്തിനോക്കുന്നതു പോലെ കാണുന്ന രാത്രിയുടെ പുരുഷമുഖം മൃതിയുടെ നിഗൂഢതയെ സൂചിപ്പിക്കാനായി മൈക്കലാഞ്ജലോ ഉദ്ദേശ്യപൂർവ്വം അപൂർണ്ണമായി വിട്ടതാണത്രേ. ലോറൻസോ മെഡിചിയെ ഒരു ചിന്തകനായാണ് വിഭാവനം ചെയ്തിരിക്കുന്നതു്. അദ്ദേഹത്തിന്റെ കല്ലറയിലെ രാത്രി–പകൽ പ്രതീകങ്ങൾ വിഷാദ കലുഷമായ ശ്രാന്തിയോടെ അലസ ശയനംചെയ്യുന്ന പുരുഷ–സ്ത്രീ രൂപങ്ങളാണ്. ഭരണാധികാരികളുടെ വ്യത്യസ്ത മനോവൃത്തികൾ രാത്രി–പകൽ പ്രതീകങ്ങൾ കൊണ്ടുള്ള പരഭാഗ വിവരണത്തിലൂടെ സമർത്ഥമായി വിശദീകരിക്കപ്പെടുന്നു.

ഫ്ളോറൻസ് അതിരാവിലെ ഉണരുന്ന നഗരമാണ്. പുലർച്ചെ വളരെ നേരത്തേ തെരുവുകൾ കഴുകിത്തുടങ്ങുന്ന മോട്ടോർ വാഹനങ്ങളുടെ സീൽക്കാരം കേൾക്കാം. പിന്നെ വളരെ വേഗം വീഥികൾ നിറയുന്നു. ഒരു പ്രഭാതത്തിൽ താഴെ നിരത്തിൽ ഒരു ട്രക്ക് ഡ്രൈവറും മറെറാരു മനുഷ്യനുമായി നടന്ന വഴക്കുകേട്ടാണ് ഉണർന്നതു്. ഒന്നുരണ്ടു ആക്രോശങ്ങൾ. പിന്നെ പരസ്പരം ഇടിയായി. രാവിലെ ഷോപ്പിങ്ങിനിറങ്ങിയ ഒരു ഗൃഹസ്ഥയും അവളുടെ നായയും കയറി ഇടപെട്ടു. ട്രക്ക് ഡ്രൈവർ അവളെ തള്ളിമാററാൻ ശ്രമിക്കുമ്പോൾ ആപത്കരമായി അവളുടെ നായ ശരീരത്തിലേക്കു കുതിച്ചുചാടുന്നു. നായയേയും അക്രമാസക്തരായ പുരുഷന്മാരേയും പിടിച്ചുമാററാനുള്ള അവളുടെ ശ്രമം കൂടുതൽ വ്യഗ്രമായി. ഡ്രൈവർ വണ്ടിയിൽനിന്ന് ഒരു ഇരുമ്പ് ഉപകരണവുമായി വന്നു. മറേറ ആൾക്കും എവിടെനിന്നോ ഒരു ഇരുമ്പുദണ്ഡു കിട്ടിയിട്ടുണ്ട്. ചുററും കാണികൾ കൂടിയിരിക്കുന്നെങ്കിലും അവർക്കിടയിൽ ബദ്ധപ്പെടുന്നതു് ആ സ്ത്രീ മാത്രം. അവൾ പെട്ടെന്ന് ചുററും കൂടിയവർക്കു നേരേ തിരിഞ്ഞു് ആക്ഷേപിക്കാൻ തുടങ്ങി. കാഴ്ചക്കാരെപ്പോലെ നിൽക്കുന്ന ജനം അവളെ ക്രുദ്ധയാക്കിയിരിക്കുന്നു. എന്തോ, ട്രക്ക് ഡ്രൈവർ സ്വയം പിൻമടങ്ങി. അയാൾ വണ്ടിയിൽക്കയറി വേഗം ഓടിച്ചുപോയി. യൂറോപ്പിലെ തെരുവുകളിൽ ഞാൻ കാണുന്ന ആദ്യത്തെ ശണ്ഠയായിരുന്നു ഇതു്. കലയിലും പഴമയിലുമെന്നപോലെ ഇററാലിയൻ സ്വഭാവത്തിന് സഹജമെന്നു പറയാറുള്ള വൈകാരിക ക്ഷോഭങ്ങളിലും ഫ്ളോറൻസ് അല്പവും പിന്നിലല്ലെന്നു തോന്നുന്നു.

രണ്ടുദിവസം മുൻപ് ഏതോ കൂട്ടുകാർക്കൊപ്പം മൈക്ക് ഇരുപതു നാഴിക അകലെ കാടുകൾക്കിടയിലുള്ള വെല്ലാംബ്രോസാ മൊണാസ്ട്രി അന്വേഷിച്ചു പോയതാണ്. ഞങ്ങൾ ഫ്ളോറൻസ് വിടുന്നതുവരെ അയാൾ തിരിച്ചെത്തിയില്ല.

(അവസാനിച്ചു)

## നമ്പൂരിഫലിതം

# ഏററവും വലിയ സുഖം

നമ്പൂരിക്കു് അങ്ങേയററം സുഖായിട്ട്ള്ളതെന്താ.

അതോ, ഇരിഞ്ഞാലക്കൊട ഉത്സവത്തിനങ്ങട് പൂവ്ാ!

അതാവല്ല്യേ സുഖം?

പൂവ്വാ മാത്രല്ല, പോയിട്ട് പകല് പകലും ഒരുനേരോം വീടാണ്ട് ഇതൊക്ക്യങ്ങട് കണ്ട്, എല്ലാം കഴിഞ്ഞു് പിറേറന്ന് വെളിച്ചാമ്പൊ ഇല്ല്യത്തേക്കങ്ങട് മടങ്ങ്ാ. ന്നട്ട് തലനെറച്ചെണ്ണതേച്ച് കുളിക്കാ. ന്ന്ട്ട് സന്ധ്യാവന്ദനം കഴിച്ചൂന്ന് വര്ത്തി പുളിച്ച മോരും കൂട്ടി വയറ് നറച്ചങ്ങടുണ്ണ്ാ.

ആയായേന്റെ നമ്പൂരീ, രാവിലെ ത്തന്നെ പുളിച്ച മോരുകൂട്ടി ഉണ്ണുണതെങ്ങന്യാ സുഖാവ്ാ?

പിന്നെന്താ നമ്പൂരിക്ക് സുഖാവണ കാര്യം.

അങ്ങനങ്ങട് കെടന്നൊറങ്ങ്മ്പൊ മൂത്രം മൂത്താൻ ചുട്ടം. നാലെണീക്കില്ല്യ. കാക്കൂട്ടില് കൈയും തിരിക്യങ്ങട് കെടക്കും.

അപ്പൊ മൂത്രം മുട്ട്യൂണ്ട്ള്ള കെടപ്പാല്ലേ സുഖം എല്ലാർക്കും ത്സുഖാ.

എനിക്കും സുഖാ. അതോണ്ട് തീരെ നിവൃത്തീല്ല്യാണ്ടായാ, പ്പൊപ്പൂവ്വും മുഴേ്മനും എഴുന്നള്ളത്തും ഓട്ടന്തുള്ളലും കൊറത്ത്യാട്ടോം ഞാണ്മ്മക്കളീം ചാക്യാര് കൂത്തും ഒക്ക്യങ്ങട് കാണ്ാ...

അതു് നല്ല രസാണേ!

രസാ, പക്ഷേങ്കില് അതോണ്ടൊന്നും സുഖം മുഴേ്മനാവില്യ.

സുഖം മുഴേ്മനാവാൻ പിന്നെന്താ ചെയ്യ്ാ.

രാത്രി മുഴേ്മന്ര്ന്ന് വിസ്തരിച്ചങ്ങട് കഥകളി കാണ്ാ...

അതു് വല്യ സുഖം തന്ന്യാണേയ്.

അല്ല. ന്നാലും വല്യ സുഖാവില്യ. ങ്ങനെ ഉത്സവക്കാലം മുഴേ്മൻ രാത്രീം ഉണ്ണുണതല്ല സുഖം. ഊണ് കഴിഞ്ഞട്ട് ഒരു കെടത്തങ്ങട് കെടക്ക്ാ. ന്നട്ടങ്ങടൊറങ്ങ്ാ.

പ്പൊ മനസ്സിലായി. നമ്പൂരിക്ക് ഒറങ്ങ്ാ ഏററവും വല്യ സുഖം, ല്ലേ?

അല്ല, ഉച്ചയ്ക്ക് ഉണ്ണാറായീന്നമ്മവന്ന് വിളിച്ചാ നേര്യങ്ങട് ചെന്ന്ര്ന്ന് കണ്ണുമിഴിക്കാണ്ടങ്ങട് ഉണ്ണ്ാ...ന്നട്ട് കയ്യ്കഴ്കീന്ന്വര്ത്തീട്ട് വേംചെന്ന് കെടന്ന് ഒന്നുകൂട്യങ്ങടൊറങ്ങ്ാ.

ന്ന്ട്ടെന്താ നമ്പൂരി ഒറക്കല്ലാ സുഖംന്ന് പറഞ്ഞേ.

ഒറക്കല്ല സുഖംന്ന്ള്ളോണ്ട്ന്നെ. കെടക്കണോടത്ത്ന്നായാല്, ണീറേറാടി ഓവകത്തു് ചെന്ന്, ഓവിലേ്രിക്കാൻകൂടി നേരല്ല്യാണ്ട്, നിന്നട്ടന്ന്യങ്ങട് ശറോന്ന് മൂത്രം മൂത്ത്ാ...അപ്പൊണ്ടലോ ഒര്സുഖം! ആ സുഖംപോലൊരു സുഖം! ഹായ്, അതൊന്നനുഭവിച്ചറ്യേണ്ടതന്ന്യാ!

—കുഞ്ഞുണ്ണി

കഥ

# വില്പന





**അ**യാൾ ഒരു ഉപദേഷ്ടാവിന്റെ ഭാഗത്തേക്കു മാറി പറഞ്ഞു: "പലതും ചെയ്യാമല്ലോ."

"സാമൂഹ്യപ്രവർത്തനം, അല്ലെങ്കിൽ നിങ്ങൾക്കും ജോലിയെടുക്കാമല്ലോ."

അപ്പോൾ വാതിൽ മണി വീണ്ടും ശബ്ദിച്ചു.

"ഞാൻ നോക്കാം," അവർ എഴുന്നേററു പോകുമ്പോൾ പറഞ്ഞു: "എനിക്കൊരു ഡ്രിങ്കുകൂടി ഒഴിക്കൂ. ഇപ്പോൾ നിങ്ങൾക്കും ഒന്നാവാം, ഇല്ലേ?"

അയാൾ എഴുന്നേററു. എങ്കിലും സ്വയം ഉപചരിക്കാൻ തയ്യാറായില്ല.

കഴുത്തിൽ വലിയ മുഴയുള്ള വളഞ്ഞു കൂനിയ ഒരു വൃദ്ധയും ഒരു ചെറിയ പെൺകുട്ടിയുമാണ് ഇപ്പോൾ കടന്നുവന്നത്.

മിസിസ് പരേഖ് ഹിന്ദിയിൽ സംസാരിക്കാൻ തുടങ്ങിയപ്പോൾ വൃദ്ധ ഇംഗ്ലീഷിൽ പറഞ്ഞു: "ഞാൻ മിസിസ് കാമത്ത്. ഇതെന്റെ പേരക്കുട്ടിയാണ്."

അവർക്കു വേണ്ടതു് സോഫാസെററാണ്. വൃദ്ധ സോഫാസെററിന്റെ ചുററും നടന്ന് ശ്രദ്ധാപൂർവ്വം പരിശോധിച്ചു. ജീവിതം ഒരുപാട് കണ്ടതാണ് ആ വൃദ്ധയെന്ന് സുനീലിനു് ബോദ്ധ്യമായി. അവരുടെ നടത്തത്തിൽ, നോട്ടത്തിൽ, സംസാരത്തിൽ എല്ലാം തികഞ്ഞ ആത്മവിശ്വാസമുണ്ട്.

അവർ വിദേശത്തായിരുന്നു. മൂന്നു് മക്കളും വിദേശത്താണ്. അവരുടെ കൂടെ മാറി മാറിത്താമസിച്ചു. ഇപ്പോൾ തിരിച്ച് ബോംബെയിൽ എത്തിയിരിക്കുകയാണ്. പഴയ തറവാട്ടുവീടിന്റെ പകുതിയിൽ വാടകക്കാരാണ്. ബാക്കി പകുതിയിൽ അവർ താമസിക്കാൻ തുടങ്ങുന്നു.

മിസിസ് പരേഖ് പറഞ്ഞു: "എന്റെ ഭർത്താവ് വിലയിട്ടതു് നാലായിരമാണ്. നാലായിരം വേണ്ട, മൂവായിരത്തഞ്ഞൂറിനെടുത്തോളൂ."

വൃദ്ധയുടെ ചിരി മനോഹരമായിരുന്നു. ഒരു പല്ലിനും കേടു പററിയിട്ടില്ല.

"അതും കൂടുതലല്ലേ?"

വൃദ്ധ ചോദിച്ചതു് അയാളോടാണ്.

മിസിസ് പരേഖ് ചിരിച്ചു:

"ആൺടീ, ആൺടിയുടെ ബഡ്ജററിൽ എത്രയാണ് സോഫയ്ക്കു്?"

അവരുടെ ഭാവമാററം പ്രകടമായിരുന്നു.

"അങ്ങനെ ബഡ്ജററൊന്നു മില്ല. വാടകക്കാർ തരുന്ന കുറച്ചു പണം. പിന്നെ ഭർത്താവിന്റെ പെൻഷൻ കുറച്ച് ഇപ്പോഴും കിട്ടും."

"എന്നാലും മനസ്സിലൊരു ബഡ്ജററിട്ടിട്ടുണ്ടാവുമല്ലോ."

"അങ്ങനെയൊന്നുമില്ല."

വൃദ്ധ സോഫയിൽ ഇരുന്നു. മിസിസ് പരേഖ് അവരുടെ സമീപം ഇരുന്ന് പേരക്കുട്ടിയെ അപ്പുറം കൈപിടിച്ചിരുത്തി. വൃദ്ധയുടെ ചുമലിൽ കൈവച്ച് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: "ആൺടീ, അതാണ് തെററ്. നമ്മൾ സ്ത്രീകളുടെ തെററ്. ഒന്നിനും ബഡ്ജററില്ല. കണക്കില്ല. അതുകൊണ്ടാണ് നമ്മുടെ ആണുങ്ങൾ കഷ്ടപ്പെടുന്നതു്."

ശരിയല്ലേ എന്ന ഭാവത്തിൽ അവർ സുനീൽറോയിയെ നോക്കി. അയാൾ അവരുടെ മനസ്സിൽ അപ്പോൾ എന്തു വികാരമാണെന്ന് അറിയാൻ കഴിയാതെ കുഴങ്ങി.

മിസിസ് പരേഖ് വൃദ്ധയോടും പേരക്കുട്ടിയോടുമായി തുടർന്നു: "ആണുങ്ങൾക്ക് ബിസിനസ്സിൽ വലിയ നഷ്ടങ്ങൾ വരും. കാർഡ്സ് ടേബിളിൽ നഷ്ടം വരും. ചന്തമുള്ള സെക്രട്ടറിമാരെക്കൊണ്ട് നഷ്ടം വരും. അതൊന്നും അവരുടെ വീര്യം കെടുത്തില്ല. പക്ഷേ, നമ്മൾ വീട്ടുബഡ്ജററ് പാലിച്ചില്ലെങ്കിൽ നമ്മുടെ ആണുങ്ങൾ തകരും."

വൃദ്ധയുടെ മുഖത്തു് സഹതാപം കലന്ന ഒരു ചിരിമാത്രം തങ്ങിനിന്നു. മിസിസ് പരേഖ് പേരക്കുട്ടിയുടെ കൈപിടിച്ചു ലാളിച്ചു പറഞ്ഞു: "വലുതാവുമ്പോൾ ഇതു പഠിച്ചോളൂ. മറക്കരുതു്."

സുനീൽറോയി തീരുമാനിച്ചു കഴിഞ്ഞു. നഷ്ടപ്പെട്ട—എവിടെ നഷ്ടം?—മണിക്കൂറുകൾക്കു പകരം ഒരു ഡ്രിങ്ക് സ്വയം സൽക്കരിച്ച് സ്ഥലം വിടുക. അയാൾ മദ്യം ശേഖരിച്ചുവച്ച അലമാരയുടെ അടുത്തേക്കു് ഒഴിഞ്ഞ ഗ്ലാസ്സെടുത്തു നടന്നു.

അപ്പോൾ പെട്ടെന്ന് സ്വരം താഴ്ത്തി മിസിസ് പരേഖ് വൃദ്ധയോടു സംസാരിക്കുകയായിരുന്നു. വൃദ്ധ ഇടയ്ക്കിടെ പ്രതിഷേധിക്കുന്നുണ്ട്. അവസാനം വൃദ്ധയുടെ കൈ പിടിച്ചു കെഞ്ചുന്നപോലെ എന്തോ പറഞ്ഞ് എഴുന്നേററു. വൃദ്ധ ഒരു സ്വപ്നത്തിലെന്നപോലെ പറയുന്നതു് അയാൾ കേട്ടു: "താങ്ക്യൂ ഡിയർ. താങ്ക്യൂ ഡിയർ."

പിന്നെ പേരക്കുട്ടിയുടെ കൈപിടിച്ച് അവർ പുറത്തേക്കുപോയി.

ജിംലെററുണ്ടാക്കുന്ന ജോലിയിൽ ഏർപ്പെട്ട അയാളുടെ അടുത്തേക്കു് മിസിസ് പരേഖ് ഉല്ലാസത്തോടെ വന്നു. "വിററു. നല്ല കിഴവി. സുഖമായിരിക്കട്ടെ. അതിഥികളെ സ്വീകരിക്കട്ടെ."

അവർ കോർഡിയൽ പകരുമ്പോൾ ആംഗ്യംകൊണ്ടു വിലക്കി. സ്വയം വെള്ളം പകർന്ന് ഗ്ലാസ്സെടുത്ത് അവർ അയാളെ നോക്കാതെ ഒരാചാരംപോലെ പറഞ്ഞു: "ചിയേഴ്സ്!"

"എത്രയ്ക്കാണ് സോഫ വിററതു്?"

"അതു ചോദിക്കണ്ട. വിററു: നമ്മൾ ആ ഡോക്ടർമാരെ മടക്കിഅയച്ചതു് നന്നായില്ല. എവിടെ ആ കാർഡ്?"

അവർ ടീപ്പോയികളിൽ എന്തിലോ വച്ച വിസിററിങ് കാർഡ് തിരയാൻ തുടങ്ങി. അയാൾ ഗ്ലാസ് തുളുമ്പിപ്പോകാതിരിക്കാൻ ഒരു കവിൾ കുടിച്ച് കൂടെ വന്ന് ജാലകത്തിനു സമീപം കടലിലേക്കു് നോക്കിക്കൊണ്ടു നിന്നു. അർത്ഥശൂന്യമായിത്തീരുന്ന മറെറാരു ദിവസം തന്റെ മുമ്പിലൂടെ ഇഴഞ്ഞുപോകുന്നു...ആരോടെങ്കിലും കുറച്ച് സംസാരിക്കണമെന്നു തോന്നി. കഴിഞ്ഞ മൂന്നു മാസങ്ങളിൽ പററിയ ഒരു ചങ്ങാതിയേയും കണ്ടെത്തിയില്ല. അപ്പോൾ അയാൾ കണ്ടു. ക്യൂരിയോസ് വച്ച ഷെൽഫിനു മുകളിൽ തുറന്നുകിടക്കുന്ന വനിതാമാസികയിലെ വലിയ പരസ്യപ്പേജ്. ഗൗരി മനോഹരമായി മന്ദഹസിച്ച് ഒരു സാരി പ്രദർശിപ്പിക്കുന്നു. സുനീൽ റോയി എന്ന സീനിയർ സബ് എഡിറററുടെ ഭാര്യ എന്ന തടങ്കലിൽ നിന്ന് രക്ഷപ്പെട്ട ഗൗരിയോട് അയാൾക്കു് വെറുപ്പില്ല...ഇത്ര മനോഹരമായിരുന്നോ ഗൗരിയുടെ പുഞ്ചിരി? മോഡലായപ്പോൾ ഗൗരി കൂടുതൽ സുന്ദരിയായിരിക്കുന്നു.

അയാൾ ഗ്ലാസ് പകുതി തീർത്തപ്പോഴാണ് തിരക്കിൽ എവിടെയോ വച്ചുപോയ കാർഡ് കണ്ടുകിട്ടിയ ആഹ്ലാദസ്വരം കേട്ടതു്. മിസിസ് പരേഖ് ഫോൺ ചെയ്യാൻ തുടങ്ങി: "ഡോക്ടർ ധരാധർ?"

"ദെൻ പുട്ട് മീ ഓൺ ടു മിസിസ് ധരാധർ പ്ലീസ്!"

മറുഭാഗത്തു് ആരോ വരുന്നു എന്ന സൂചനയോടെ മിസിസ് പരേഖ് കുട്ടികളെപ്പോലെ കണ്ണിറുക്കിക്കാട്ടി.



"ഞാൻ മിസിസ് പരേഖ്. നിങ്ങൾ കണ്ട ഡൈനിങ് ടേബിൾ. എന്തു വിലയ്ക്കെടുക്കും? പറഞ്ഞോളൂ...മടിക്കണ്ട."

അല്പസമയത്തെ ചിന്തയ്ക്കുശേഷമാവണം മറുഭാഗത്തുനിന്ന് മറുപടി വന്നതു്.

"കബൂൽ. വന്ന് സാധനം എടുത്തു് പൊയ്ക്കോളൂ.. യൂ ആർ വെൽക്കം."

അവർ ഫോൺ താഴെവച്ചു പറഞ്ഞു:

"ഗ്രാൻഡ്! സിംപ്ലി ഗ്രാൻഡ്. വിററു കഴിഞ്ഞു. ഡോക്ടർക്ക് സന്തോഷമായി."

അയാൾ ഇരുന്ന് പോക്കററിൽ ഞെളങ്ങിക്കിടന്ന സിഗരററ് പായ്ക്കററിന്റെ കാര്യം ഓർമ്മവന്ന് അതു പുറത്തെടുത്തു. ഭാഗ്യം, ഒരു സിഗരററുണ്ട്. അതു കത്തിച്ച് ജിന്നിന്റെ എരിവു കലർന്ന മാധുര്യം ആസ്വദിച്ച് കടലിലേക്കു് നോക്കി.

മിസിസ് പരേഖ് വീണ്ടും മുന്നിൽ വന്നിരുന്നപ്പോൾ സിരകളിൽ പടർന്ന നേരിയ ഉണർവ്വോടെ, അവരെ നോക്കി.

അയാൾ ഗൗരിയെപ്പററി പറഞ്ഞാലോ എന്നു സംശയിച്ചു. ഗൗരി തെററു ചെയ്തു എന്ന് ആരും സമർത്ഥിച്ചുതരേണ്ടതില്ല. താനും തെററുകാരനല്ല എന്നു മാത്രം ആരെങ്കിലും ഒന്നു പറഞ്ഞാൽ മതി. താല്പര്യങ്ങളൊന്നുമില്ലാത്ത ഒരു മൂന്നാംകക്ഷി.

മിസിസ് പരേഖ് പറഞ്ഞു:

"നിങ്ങൾ വീണ്ടും വരണം. അഹമ്മദാബാദിലായാലും വരണം. ജേർണലിസ്റ്റല്ലേ, നിങ്ങൾക്ക് സമയത്തിനു പ്രതിഫലം കിട്ടും. മിസ്റ്റർ പരേഖിനെ ഇൻറർവ്യൂ ചെയ്ത് എഴുതാമല്ലോ. ഒരു വെറും സെയിൽസ്മാൻ കമ്പനി ഡയറക്ടറാവുന്നതു വലിയ കഥയല്ലേ?"

"എല്ലാ വിജയങ്ങളും അദ്ഭുതകഥകളാണ്."

"ഇനിയെന്താണ് വില്ക്കാൻ ബാക്കി? നിങ്ങൾ എല്ലാം ഒഴിച്ചുകൊണ്ടുപോകുന്നതുവരെ ദയവായി നിൽക്കൂ...ഞാൻ തനിച്ചല്ലേ? ഈശ്വരൻ അയച്ചതാണ് നിങ്ങളെ."

"ഈ വില്പന... പണക്കാരുടെ വിനോദങ്ങളിലൊന്നാണോ ഇതും?"

അയാളുടെ ശബ്ദത്തിൽ അല്പം ഗൗരവം കലർന്നിരുന്നു.

"എല്ലാം വിററുതീർന്ന് ഫ്ളാററ് ഒഴിയണം." അയാളെ ശ്രദ്ധിക്കാതെ മിസിസ് പരേഖ് പറഞ്ഞു. പിന്നെ അയാളെ തെല്ലിട ശ്രദ്ധിച്ചു നോക്കി പറഞ്ഞു: "ഒരുപക്ഷേ, നിങ്ങൾ ബുദ്ധിമുട്ടി

(ശേഷം 44-ാം പേജിൽ)

എം. ടി. വാസുദേവൻ നായർ

# കഥ

# ക്രോധപൂർവ്വം

"വെളുക്കുംമുൻപുണരേണം,
ഉണർന്നാലോ കുളിക്കേണം"

എന്നു് ഏതോ റൂറൽ കവിയും,

"ബ്രാഹ്മേ മുഹൂർത്ത ഉത്തിഷ്ഠേത്" എന്നു് സ്മൃതികാരനും പറഞ്ഞ തത്വത്തിൽ കുഞ്ചുനായർ അടിയുറച്ചു വിശ്വസിച്ചിരുന്ന ഒരു കാലം ഉണ്ടായിരുന്നു. പക്ഷേ, അതു് ഇരുപത്തിമൂന്നു കൊല്ലം മുൻപു് കലാശാലയോടു വിടപറഞ്ഞതോടുകൂടി അവസാനിച്ചു—ബ്രാഹ്മമുഹൂർത്തത്തിൽ ഉറക്കമെഴുന്നേററിട്ടു് കാര്യമില്ലാഞ്ഞിട്ടല്ല. ഉറങ്ങാൻപോകുന്നതു് പലപ്പോഴും അർദ്ധരാത്രി കഴിഞ്ഞിട്ടാണ് എന്നുള്ളതുകൊണ്ടു്. പക്ഷേ, ചിലപ്പോഴം ബ്രാഹ്മത്തിലേക്കു മടങ്ങാതെ നിവൃത്തിയില്ലെന്നു വരും. ഉദാഹരണത്തിനു്, നിയമസഭാസമ്മേളനം നടന്നുപോരുന്ന സമയത്തു് കൃത്യം ഉദയാത്പരം അഞ്ചു നാഴികയ്ക്കു് സഭയിൽ കടലാസുകളുമായി ഹാജരാകാതെ പററില്ല.

കർക്കിടകമാസത്തിൽ രാമായണം വായിക്കുക എന്ന ശീലം ബാല്യംമുതലേ ഉള്ളതാണു്. അമ്മ പഠിപ്പിച്ചതു്. എത്ര തിരക്കുണ്ടെങ്കിലും രാവിലെ അതിനു് അല്പം സമയം കണ്ടെത്താറുണ്ടു്. പക്ഷേ, ഇന്നു് അതും തരപ്പെടും എന്നു തോന്നുന്നില്ല. കഷ്ടിച്ചു ശ്രമിച്ചാൽ ആറോ ഏഴോ വരി വായിക്കാൻ കഴിഞ്ഞേക്കും. കുഞ്ചുനായർ ഗ്രന്ഥം നിവർത്തി വായന ആരംഭിച്ചു.

"ക്രോധമൂലം മനസ്താപമുണ്ടായ്‌വരും
ക്രോധമൂലം നൃണാം സംസാരബന്ധനം
ക്രോധമല്ലോ നിജ ധർമ്മക്ഷയകരം
ക്രോധം പരിത്യജിക്കേണം ബുധജനം
ക്രോധമല്ലോ യമനായതു നിർണ്ണയം."

ഭഗവാൻ ശ്രീരാമചന്ദ്രൻ, ക്രോധാവിഷ്ടനായ സൗമിത്രിയെ ഉപദേശിക്കുന്നതാണു സന്ദർഭം.

ഒരു നിമിഷം ശാന്തനായിരുന്നു് കുഞ്ചുനായർ ആലോചിച്ചു. തനിക്കു് മുൻകോപം ഉണ്ടെന്നു കുടുംബാംഗങ്ങളും കീഴ്ജീവനക്കാരും സഹപ്രവർത്തകരും ഒക്കെ പരാതി പറയാറുണ്ടു്. "തൃക്കേട്ട നക്ഷത്രത്തിൽ ജനിക്കയാൽ കോപി ആയും കലഹപ്രിയനായും ഭവിക്കും" എന്നു് ജാതകത്തിൽ സൂചിപ്പിച്ചിട്ടുമുണ്ടു്, യശശ്ശരീരനായ തകഴി രാമവാരിയർ എന്ന മഹാജ്യോത്സ്യൻ.

കുഞ്ചുനായർ ഒരു ദൃഢനിശ്ചയമെടുത്തു. ഇന്നുമുതൽ യാതൊരു കാരണവശാലും കോപത്തിനു വഴിപ്പെടുന്നതല്ല. എത്ര പ്രകോപനകരമായ സാഹചര്യം ഉണ്ടായാലും. ഇതിനു സാക്ഷി, സാക്ഷാൽ തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻതന്നെ. ആമേൻ!

എഴുത്തച്ഛനെപ്പററി ഓർത്തപ്പോൾ തന്റെ ഔത്തരാഹനായ സ്നേഹിതനെ അറിയാതെ ഓർത്തുപോയി. "എഴുത്ത് = ലെററർ, അച്ഛൻ = ഫാദർ—എവിഡൻറ്ലി, എ ഗ്രേററ് ലെററർ റൈററർ!" എന്നു് പാവം തുഞ്ചത്താചാര്യനെ തികച്ചും ഗൗരവമായിത്തന്നെ വർണ്ണിച്ച ആ മഹാനുഭാവനു്, ഭാഗ്യവശാൽ വിദ്യാഭ്യാസവകുപ്പിന്റെയോ സാംസ്കാരികവകുപ്പിന്റെയോ ചുമതല ഇനിയും കിട്ടിയിട്ടില്ല; കിട്ടിക്കൂടാ എന്നും ഇല്ല. സർക്കാർ സർവീസ് എന്ന മായാലോകത്തു് എന്തും സംഭവിക്കാമല്ലോ?

മണി എട്ടടിക്കുന്നതു കേട്ടു് കുഞ്ചുനായർ ഞെട്ടി എഴുന്നേററു. അര മണിക്കൂറിനകം പ്രാതൽ കഴിച്ചു നിയമസഭാ മന്ദിരത്തിലേക്കു് ഓടേണ്ടിയിരിക്കുന്നു. മുണ്ടുരിഞ്ഞുകളഞ്ഞു് പാൻറ് വലിച്ചുകയററുമ്പോഴം ഫോൺ തുടർച്ചയായി മണിയടിച്ചുതുടങ്ങി. ജലദോഷം, വായുക്ഷോഭം തുടങ്ങിയ ചില്ലറരോഗങ്ങളെ അവഗണിക്കുന്നതുപോലെ കുറെനേരം മണിയടിയെ അവഗണിച്ചുനോക്കി. പക്ഷേ, അവൻ പൂർവ്വാധികംവാശിയോടുകൂടി തുടരുകയാണു്. അലക്സാണ്ടർ ഗ്രഹാംബെൽ എന്ന പഹയനെ ശപിച്ചുകൊണ്ടു ഫോൺ കൈയിലെടുത്തു.

65826 ആണോ?

അതെ. അതെ, കാര്യം പറഞ്ഞാട്ടെ.

ആരാ, കുഞ്ചുനായരാണോ സംസാരിക്കുന്നതു്?

അതെ, സാക്ഷാൽ കുഞ്ചുനായർതന്നെ.

അതുകൊള്ളാം! എന്നാൽ ശബ്ദം വച്ചോണ്ടു് ഞാൻ ആരാണെന്നു് ഒന്നു പറഞ്ഞാട്ടെ!

കുഞ്ചുനായർ പ്രതിജ്ഞ ഒരു നിമിഷനേരത്തേക്കു മറന്നു. അല്പം പരുഷമായിത്തന്നെ മറുപടി പറഞ്ഞു:

എന്താന്നുവച്ചാൽ വേഗം പറഞ്ഞാട്ടെ. എനിക്കു് ഉടനെ ഓഫീസിൽ എത്തണം. അല്പം ധൃതിയുണ്ടു്.

ഹേയ്, എനിക്കു് അങ്ങനെ യാതൊരു ധൃതിയും ഇല്ല. നാളെ രാവിലത്തെ വേണാടിനു് തിരിച്ചുപോയാൽ മതി. ഇന്നു് വിശേഷാൽ പണിയൊന്നും ഇല്ലതാനും. എപ്പോഴാ സൗകര്യമായിട്ടൊന്നു കാണുന്നതു്? മോന്റെ പനി മാറിയോ? മോനം എത്രാം ക്ലാസ്സിലായി? ആട്ടെ, ആളു മനസ്സിലായല്ലോ?

അയ്യോ, മനസ്സിലായില്ല. കാര്യം വേഗം പറഞ്ഞാട്ടെ.

രക്തസമ്മർദ്ദം വർദ്ധിക്കുന്നതായി കുഞ്ചുനായർക്കു് അനുഭവപ്പെട്ടു.

ഓ, എന്നാൽ പറഞ്ഞുതരാം. ആറേഴു മീനത്തിൽ മരിച്ചുപോയ ചുടുകാട്ടിൽ നാറാപിള്ള ക്ലാസിപ്പേരെ കേട്ടിട്ടുണ്ടോ?

കുഞ്ചുനായരുടെ ക്ഷമയററു. ചുടുകാട്ടിൽ ഭൂതപ്രേതാദികൾ ഉണ്ടെന്നല്ലാതെ ഇങ്ങനെ ഒരു ഘണ്ടാകർണ്ണൻ ഉള്ളതായി സത്യത്തിൽ കേട്ടിട്ടില്ല. എങ്കിലും സാമാന്യ മര്യാദ ഓർത്തു മറുപടി പറഞ്ഞു.

ഓർക്കുന്നുണ്ടു്...

എങ്ങനെ ഓർക്കാതിരിക്കും? കൊള്ളാം, ആളു് മോശക്കാരനായിരുന്നോ? മൂന്നായിരുന്നു സംബന്ധം! ഒന്നു് കൂട്ടംപേരൂർ, ഒന്നു് മരുത്തോർവട്ടത്തു്, പിന്നെ ഒന്നു്...ഓ, എനിക്കുതന്നെ നിശ്ചയമില്ല...

ചുടുകാട്ടിൽ ക്ലാസിപ്പേരുടെ വിശ്വവ്യാപിയായ ദാമ്പത്യബന്ധങ്ങളെപ്പററി വിശദമായ ഒരു ചർച്ചയ്ക്കു് കുഞ്ചുനായർക്കു് വലിയ താല്പര്യമില്ലായിരുന്നു. എഴുത്തച്ഛനേയും രാമായണത്തേയും വിസ്മരിച്ചു് അല്പം ക്ഷോഭത്തോടുകൂടി തന്നെ ചോദിച്ചു:

ഇതിനൊക്കെ എന്തോന്നാ പ്രസക്തി? കാര്യം എന്താണെന്നുവച്ചാൽ വേഗം പറഞ്ഞാട്ടെ.

അങ്ങനെ എളുപ്പത്തിൽ കഴിയുന്ന കാര്യമല്ല. നേരിട്ടു കണ്ടു വിസ്തരിച്ചു പറഞ്ഞാലേ ഒക്കൂ. അക്കപ്രമാണങ്ങളും ഒക്കെ കൊണ്ടുവന്നിട്ടുണ്ടു്. കൂടെ ആ പെൺകൊച്ചിനേയും. അല്ലേ, കൊച്ചമ്മിണിയെ ഇദ്യം ഓർക്കണമല്ലോ! പണ്ടു് ഞങ്ങടെ പഞ്ചായത്തിൽ അംഗനവാടി ഉദ്ഘാടനത്തിനു വന്നപ്പോൾ അവളല്യോ ഗണപതേ മാം പാലയ പാടിയതു്. അല്ല, അന്നു കൊച്ചുപെണ്ണായിരുന്നു. പാവാട ഉടുത്തോണ്ടു് ഓടിനടക്കുന്ന പ്രായം...

അക്കപ്രമാണങ്ങൾ പോരാഞ്ഞു് സാക്ഷിയെക്കൂടെ കൊണ്ടുവന്നിരിക്കുന്നു: കാര്യം എന്താണെന്നു മാത്രം പറഞ്ഞിട്ടില്ല! കോപത്തോടുകൂടിത്തന്നെ കുഞ്ചുനായർ അലറി:

ആരായാലും ശരി, ഇന്നു കാണാൻ ഒക്കുകയില്ല. ഫോണിൽ പറയാവുന്ന


സി. പി. നായർ

കാര്യമാണെങ്കിൽ പറഞ്ഞാട്ടെ. അതല്ലെങ്കിൽ രണ്ടോ മൂന്നോ ദിവസം കഴിഞ്ഞു സൗകര്യമായിട്ട് വന്നു കണ്ടാട്ടെ.

അങ്ങേ തലയ്ക്കൽ മുഖം കറുക്കുന്നത് കുഞ്ചുനായർക്ക് മനസ്സിലായി. പരിഭവം നിറഞ്ഞ സ്വരത്തിൽ ഒരു പരിദേവനം.

ഒ, നിങ്ങളൊക്കെ ചെറുപ്പക്കാർ, ഞങ്ങളെ ആരേം ഒട്ടറിയുകേം ഇല്ല. കൊല്ലിനും കൊലയ്ക്കുമുള്ള അധികാരവും പദവിയും ഒക്കെ കൈയിൽ എത്തിക്കഴിഞ്ഞ സ്ഥിതിക്ക്, അറിഞ്ഞാലും അറികേലെന്ന് നടിക്കും. പക്ഷേ, കുഞ്ഞിന്റെ അച്ഛനുണ്ടല്ലോ, മരിച്ചുപോയ ചെല്ലപ്പൻപിള്ള അദ്ദ്യം, അദ്യത്തിന് മരിക്കുന്നതുവരെ പപ്പക്കാരണവർ എന്നു വച്ചാൽ ജീവനായിരുന്നു. പപ്പച്ചേട്ടാ എന്നു മുഴുവൻ വിളിക്കത്തില്ല.

എനിക്കും ജീവനാണെന്നുതന്നെ വച്ചുകൊള്ളണം. അപ്പോഴം പിന്നീട് കാണാം.

കുഞ്ചുനായർ ഫോൺ താഴെ വച്ചു. തണുത്തു പാട മൂടിയ കാപ്പി,നിന്നുകൊണ്ടു കുടിച്ചു.

അച്ഛനെ കാണാൻ താഴെ രണ്ടുമൂന്നു പേർ വന്നിരിക്കുന്നു. മകരം ഗായത്രി വന്നറിയിച്ചു.

ഏതു് ദേവേന്ദ്രൻ ആണെങ്കിലും ഇപ്പോഴം കാണാൻ മനസ്സില്ലെന്നു് പറ! എട്ടര മണിക്ക് അസംബ്ലിയിൽ എത്തേണ്ടതാണ്. എം. എൽ. എ.യും മന്ത്രിയും ഒന്നും അല്ലെങ്കിലും, ആർക്കും ഏതു സമയത്തും വന്നു കയറാവുന്ന ഒരിടം! ഒരു ഡോക്ടറെ കാണണമെങ്കിൽ നേരത്തെ അപ്പോയിൻറ്മെൻറ് വാങ്ങണം. കൺസൾട്ടേഷൻഫീസ് കൊടുക്കണം. വക്കീലിനെ കാണണമെങ്കിലും തഥൈവ. നമ്മുടെ ഒക്കെ കുപ്പമാടത്തിൽ മാത്രം ആർക്കും എപ്പോഴം വന്നുകയറാം. കോപത്തോടെ കുഞ്ചുനായർ ഒരു ആത്മഗതം നടത്തി. അടുത്ത നിമിഷം ഓർത്തു—വേണ്ടാ. ഇപ്പോഴത്തേക്ക് മുൻകോപത്തെപിടിച്ചു നിറുത്തിക്കളയാം. നില്ലടേ ഇവിടെ!

അച്ഛൻ വരുന്നു എന്നു പറമോളെ. ശാന്തസ്വരത്തിൽ പറഞ്ഞു.

മകളെ പറഞ്ഞയച്ചിട്ട് വേഷവിധാനം പൂർത്തിയാക്കി ഒരു ഇസ്ലലിയുടെ പകുതി കടിച്ചുതിന്ന് കലുക്കുഴിയാതെ തന്നെ കുഞ്ചുനായർ താഴേക്കോടി.

സന്ദർശകസംഘത്തിൽ മൂന്നു പേർ ഉണ്ട്, ഒരു വൃദ്ധനും ഒരു യുവാവും ഒരു യുവതിയും. കണ്ടിട്ട് നവദമ്പതികളാണെന്നു തോന്നും. മെയ്ഡ് ഫോർ ഈച്ച് അദർ. ഏക് ദൂജേ കേലിയേ.

എന്നെയും അറിയത്തില്ല, ഇവരെയും അറിയത്തില്ല—അല്ലേ്യാ?

ജ്യോതിഷം അശേഷം പഠിച്ചിട്ടില്ല എന്നു മറുപടി പറയട്ടോ എന്ന്ഒരു നിമിഷം ആലോചിച്ചു. മുൻപു കണ്ടിട്ടില്ലാത്തവരാണ്. ആരാണെന്ന് ഊഹിച്ചു കൊള്ളണമത്രെ!

ആരെയും മനസ്സിലായില്ല. എനിക്ക് അല്പം തിരക്കുണ്ട്. വെട്ടിത്തുറന്നു പറയാതെ നിവൃത്തിയില്ല.

അങ്ഹാ! എന്നാൽ ഞങ്ങളേ, അങ്ങു് പല്ലാരിമംഗലത്തുനിന്നും വന്നതാ. എവൻ എന്റെ ഇളയമകൻ. ഷിലായിലാ ജോലി. കഴിഞ്ഞ 13-ാം തീയതി ആയിരുന്നു കല്യാണം. ക്ഷണക്കത്തയച്ചിരുന്നു. പിച്ചിമുററത്തു് കിട്ടപ്പണിക്കർ—അല്ല, ഓർക്കാൻ വഴിയില്ല. അപ്പൂപ്പൻ മാവേലിക്കര വക്കീൽ ആയിരിക്കുമ്പോഴം ഞാൻ മുറയ്ക്ക് അവിടെ വരാറുണ്ടായിരുന്നു. അന്ന് കുമ്പാള ഉടുക്കാത്തപ്രായം.

ജ്വലിച്ചുവന്ന കോപം കുഞ്ചുനായർ അടക്കി. ഞാൻ ഓഫീസിൽ പോകുകയാണ്. വേഗം കാര്യം പറഞ്ഞുതീർത്താട്ടെ.

ഒ, രത്നച്ചുരുക്കത്തിൽ കാര്യം പറഞ്ഞേക്കാം. ഇവർക്ക് രണ്ടുപേർക്കും ഷിലാ



യ്ക്ക് രണ്ടടിക്കററു് പ്ലൂർപ്പെടുത്തിക്കൊടുക്കണം. ഒഴികഴിവൊന്നും പറഞ്ഞാൽ പററുകേല. ചെറുക്കന് തിങ്കളാഴ്ച ജോലിക്കുപോയേപററൂ.

അതിന് ഇവിടെ റെയിൽവേയിൽ ഒരു മനുഷ്യരേയും എനിക്കു പരിചയമില്ല ചേട്ടാ. നോക്കട്ടെ, ഓഫീസിലേക്ക് ഒന്നുവന്നാൽ ശ്രമിച്ചുനോക്കാമായിരുന്നു.

അയ്യയ്യോ, അതു് തീരെ പററുകയില്ല. ഉടനെ കാര്യം സാധിച്ചാലേ ഒക്കൂ. ഇവക്കു രണ്ടുപേർക്കും ഇന്ന് ഓലകെട്ടിയമ്പലത്തു് ഇവളുടെ അമ്മാവന്റെ വീട്ടിൽ വിരുന്നുണാ. ചെന്നില്ലെങ്കിൽ മൂപ്പിലെ തൂങ്ങിച്ചാവും.

തൂങ്ങിച്ചത്താൽ അതൊരു പുണ്യമായിരിക്കും എന്നു പറയാൻ കഴിയുന്നതിനുമുൻപ് അടുത്ത സന്ദർശകസംഘം കടന്നുവന്നു. യുവതലമുറയാണ്.

കടമ്പാട്ടുകോടം കവബാത്താ സ്മാരക ആർട്സ് ആൻഡ് സ്പോർട്സ് ക്ലബ്ബിന്റെ പ്രസിഡൻറ് ഞാൻ, ഇദ്ദേഹം ജനറൽ സെക്രട്ടറി, മറേറതു് ട്രഷറർ.

എന്തോന്നാ കുഞ്ഞുങ്ങളേ വേണ്ടതു്? ഒന്നു വേഗം പറഞ്ഞാട്ടെ.

പൂർവ്വാധികം ഭംഗിയായി ഞങ്ങൾ ഓണാഘോഷം നടത്തുന്ന വിവരം അറിഞ്ഞുകാണുമല്ലോ.

അറിഞ്ഞു, അറിഞ്ഞു. എല്ലാ പത്രങ്ങളിലും ഉണ്ടായിരുന്നു. പി. ടി. ഐയും റായിട്ടരും പറഞ്ഞു. ഭംഗിയായിട്ട് തന്നെ നടത്തിയാട്ടെ, ഞാനൊന്ന് ഓഫീസിൽ പൊയ്ക്കൊള്ളട്ടെ.

അങ്ങനെ ഒഴിഞ്ഞുകളഞ്ഞാൽ ഞങ്ങൾ വന്നതു് വെറുതെയാകും. തിരുവോണദിവസം അത്തമിളക്കുന്നതു് മിനിസ്റ്ററാണ്. ഇളക്കാൻ മിനിസ്റ്ററെ ക്ഷണിക്കുന്നതു് പ്രസിഡൻറും. അതിനു തുമ്പ എടുത്തുകൊടുക്കുന്നതു് ജനറൽ സെക്രട്ടറിയുമാണ്. അതു കഴിഞ്ഞ് കവിയരങ്ങും ചൊൽക്കാഴ്ചയും. പ്രസിദ്ധ ആധുനികോത്തര കവികളായ ശിശുപാലൻ, കാലകേയൻ, യോഷാമേനോൻ, ഇലവുന്തിട്ട തുടങ്ങിയവർ പങ്കെടുക്കുന്നു. സാർ തദവസരത്തിൽ സകുടുംബം വന്നിരുന്ന് ഒരു ആശംസാ പ്രസംഗം നടത്തണം.

മഹാപാപികളെ! തിരുവോണം എന്ന പാവനസ്മരണയെ എങ്കിലും ഇങ്ങനെ അപമാനിക്കാതെ വിട്ടേക്കിനെടാ എന്നു പറയാനാണ് തോന്നിയതു്. പക്ഷേ, കോപം പരിത്യജിക്കേണ്ടിയിരിക്കുന്നു.

എനിക്ക് ഇതിനൊന്നും നേരമില്ല അനിയാ. ചെല്ലട്ടെ. ഉടനെ അസംബ്ലിയിൽ എത്തേണ്ടിയിരിക്കുന്നു.

എന്നാൽ വേണ്ട. ഉദാരമായ ധനസഹായം നൽകിയാൽ മതി.

പതഞ്ഞുയർന്നുവന്ന കോപം നിയന്ത്രിച്ചുകൊണ്ട് കുഞ്ചുനായർ പറഞ്ഞൊപ്പിച്ചു. അതും തല്ക്കാലം നിവൃത്തിയില്ല. ഞാൻ ഇതാ പോകുകയായി.

അകത്തുനിന്നും വീണ്ടും ഫോൺ ശബ്ദിച്ചു. മനസ്സില്ലാ മനസ്സോടെ കുഞ്ചുനായർ അകത്തേക്കോടി.

കുഞ്ചു ആണോ? അല്പം അധികാരത്തിൽ തന്നെയാണു ചോദ്യം.

അതെ.

സാധാരണഗതിയിൽ ആ മറുപടി കേട്ടാൽ സംഭാഷണം തുടരാൻ പിന്നെ ആരും ആഗ്രഹിക്കുകയില്ല. ശബ്ദം അത്ര രൂക്ഷമായിരുന്നു. പല്ലുകടിക്കുന്നതും മറുവശത്തു് കേട്ടുകാണും. പക്ഷേ, സമൃദ്ധമായ ഒരു പൊട്ടിച്ചിരിയാണ് പകരം ഉണ്ടായതു്.

ഹ! ഹ! ഹ!, ഞാൻ തട്ടാൻറയ്യത്തു കൊച്ചുഗോവിന്ദപ്പിള്ള, എക്സ് പഞ്ചായത്തു മെമ്പർ, കഴുതയുരുട്ടി എന്നു പറയും. ഒ, നമ്മുടെ ഒരു ചെറിയ കാര്യമുണ്ട്. തലസ്ഥാനത്തുനിന്നും പോകുന്നതിനു മുൻപ് അതൊന്നു പറഞ്ഞുതീർത്തേക്കാം എന്നുവച്ചു. നാട്ടുകാർ ഇരുത്തുന്നില്ലനിയാ, നൂറുകൂട്ടം പ്രാദേശികാടിയന്തിരാവശ്യങ്ങൾ. വയ്യാ എന്നു പറഞ്ഞൊഴിയാനൊക്കുമോ—

കാര്യം പറഞ്ഞാട്ടെ ചേട്ടാ. ഞാൻ അസംബ്ളിയിലേക്ക് ഓടുകയാ.

ദേണ്ടെ രണ്ടു മിനിട്ടുകൊണ്ട് ഡിമിൻ എന്നു പറഞ്ഞേക്കാം. ഒന്നു കുറിച്ചെടുത്താട്ടെ. നമ്മുടെ കയ്യാലയ്ക്കലെ വക്കീസാറിന്റെ മകനെ അറിയാമോ? കുഞ്ഞച്ചൻ? നിങ്ങൾ ഒന്നിച്ചു നാലാംക്ലാസിൽ





ഒരു ബഞ്ചേലിരുന്ന് പഠിച്ചതാണെന്നാ അവൻ പറഞ്ഞതു്. നീ ഓർക്കുന്നോ? പെരുംപുളിക്കൽ ദേവീവിലാസം എൽ. പി. സ്കൂളിൽ? നമ്മുടെ കടുവാ കുട്ടൻപിള്ളസ്സാറിന്റെ കാലത്തു്?

ഓർക്കുന്നില്ല ചേട്ടാ. പള്ളിക്കൂടം വിട്ടിട്ട് കൊല്ലം പത്തിരുപത്തെട്ടായില്ലേ. കടുവായേയും പുലിയേയും ഒക്കെ മറന്നു പോയി. കാര്യം പറഞ്ഞാട്ടെ.

ഒവ്വേ, വേഗം പറഞ്ഞേക്കാം. അവൻ ഇപ്പോഴം എക്സൈസിൽ പെററി ആപ്പീസറോ മറേറാ ആണ്. ഏതാണ്ട് അഞ്ചോ പത്തോ മറേറാ ഏതോ ഷാപ്പുകാരുടെ കൈയിൽനിന്നും വാങ്ങിച്ചു എന്നു പറഞ്ഞു് ഇപ്പോഴം സസ്പെൻഡ്ചെയ്തിരിക്കുവാ. കുഞ്ഞുതന്നെ പറഞ്ഞാട്ടെ, ഇപ്പോഴത്തെ കാലത്തു് ശമ്പളംകൊണ്ട് ജീവിക്കാൻ ഒക്കുമോ? അതല്ലെങ്കിൽ നിങ്ങളെപ്പോലെ ഉള്ള സെക്രട്ടറിമാരും കമ്മിഷ്ണർമാരും ഒക്കെ ആയിരിക്കണം.

അതിന് അയാളെ എന്തുചെയ്യണമെന്നാ പറയുന്നതു്?

ഹേയ്, ഒന്നും ഇല്ല. അവനെ മിനിസ്റ്ററോട് പറഞ്ഞു് ഉടനെ ഒന്നു തിരിച്ചെടുപ്പിക്കണം. മാത്രമല്ല, കായംകുളം റേഞ്ചിൽത്തന്നെ തിരിച്ചുപോസ്റ്റ് ചെയ്യുകയും വേണം. അവൻ പെണ്ണുകെട്ടിയിരിക്കുന്നതു് പത്തിയൂരുനിന്നാ.

അങ്ങനെ ആകട്ടെ എന്നു പറഞ്ഞു.

വീണ്ടും മറുഭാഗത്തുനിന്നും എന്തെങ്കിലും പറയാൻ സന്ദർഭം കൊടുക്കാതെ കുഞ്ചുനായർ ഫോൺ താഴെവച്ചു.

അപ്പോ ഞങ്ങടെ കാര്യം ഒന്നും പറഞ്ഞില്ല, പല്ലാരിമംഗലം അനുസ്മരിപ്പിച്ചു.

ഞാൻ പറഞ്ഞുതീർന്നല്ലോ. എനിക്ക് റെയിൽവേയിൽ ഒരു പിടിപാടും ഇല്ല.

ഒരു വൈരാഗ്യത്തോടെ എന്നവണ്ണം ടെലഫോൺമണി വീണ്ടും അടിച്ചു.

ലോകത്തെ മുഴുവൻ ശപിച്ചുകൊണ്ട് കുഞ്ചുനായർ ഫോൺ കൈയിലെടുത്തു. അങ്ങു വടക്ക് ഇന്ദ്രപ്രസ്ഥത്തിൽ നിന്നുമാണ് വിളി.

മിസ്റ്റർ നയ്യാർ ദയർ?

സ്ത്രീ ശബ്ദമാണ്. നയ്യാർഎന്നല്ല. നായർ എന്നാ കൊച്ചേ പറയേണ്ടതു്. വെറും നായരല്ല, നല്ല കിരിയത്തു്നായർ തന്നെ. മാതൃവഴിക്കും പിതൃവഴിക്കും കായംകുളം രാജാവിന്റെ ചാവേററു പടക്കാരുടെ അനന്തരാവകാശി! ' കുഞ്ചുനായർ പിറുപിറുത്തു. അവന്റെയൊക്കെ ഒരു നയ്യാർ!

പ്ളീസ് ഇസ്പീക് ടു മിസ്റ്റർ കട്പാലിയ, ജയിൻറ് സെക്രട്ടറി.

തുടർന്ന് കട്പാലിയായുടെ കഠോരമായ ശബ്ദം. അകാലി കേരളത്തിലേക്ക് എഴുന്നള്ളുന്നു. ഓണാഘോഷം വീക്ഷിക്കാനായി, തനിച്ചല്ല, സപരിവാരം ആണ് എഴുന്നള്ളത്തു്. ഭക്ഷണം, വാഹനം, താമസം ഇവ ഏർപ്പാടു ചെയ്യണം. പിന്നെ, ചെമ്മീൻപരിപ്പ്, കശുഅണ്ടി ഇത്യാദി കാഴ്ചദ്രവ്യങ്ങൾ സ്വീകരിപ്പാനും വിരോധമില്ല.

മഹാബലി കൂടുതൽ എന്തെങ്കിലും ആവശ്യപ്പെടുന്നതിനുമുമ്പ് കുഞ്ചുനായർ ഫോൺ താഴെ വച്ചു.

ഇവിടെ ആരും ഇല്ലേ? എന്ന് അത്യുച്ചത്തിലുള്ള ഒരു വിളി. ഞെട്ടിപ്പോയി. പണ്ട് ഒററപ്പാലത്തു് സബ്കളക്ടർ ആയിരുന്നപ്പോഴം പരിചയപ്പെട്ട ജ്ഞാനവൃദ്ധനാണ്. എ. കെ. ററി. കെ. പി. പോതായൻ നമ്പൂതിരിപ്പാട്. ഭാഷാപണ്ഡിതനും സംസ്കൃത പണ്ഡിതനും, കവി, സഹൃദയൻ, ദൈവജ്ഞൻ, വൈദ്യൻ, പക്ഷേ, ആ നിമിഷത്തിൽ സാക്ഷാൽ കാളിദാസനോ പാണിനിയോ വന്നാലും, സംസാരിക്കുവാനുള്ള ഒരു മൂഡിൽ ആയിരുന്നില്ല കുഞ്ചുനായർ. മണി ഒൻപതേകാൽആയി. മന്ത്രി തന്നെക്കുറിച്ച് എന്തുകരുതും എന്നു ചിന്തിക്കാൻ പോലും വയ്യാ. അദ്ദേഹത്തിന്റെ ചോദ്യോത്തരദിനമാണ്.

വന്നാട്ടെ തിരുമേനി, ഇരുന്നാട്ടെ. പകുതിമനസ്സോടെ സ്വാഗതമരുളി. അതിഥിദേവോ ഭവ.

ആഗതൻ വന്നു, ഇരുന്നു.

എന്താ ഒരു ക്ഷീണംപോലെ മുഖത്തു്? ജോലിക്കൂടുതൽ കൊണ്ടാവും അല്ലേ? രസായനം ഒന്നും കഴിക്കുന്നില്ലെന്നു വ്യക്തം—വിസ്തരിച്ച് കുശലപ്രശ്നം നടത്താനുള്ള ശ്രമമാണ്.

അതെ, അതെ, ത്യക്തവാന്തുണരക്കൗ എന്നു പറഞ്ഞമട്ടാണ് ഇപ്പോഴം!

ഹ, ഹ, ഗംഭീരായി, ഗംഭീരായി! ഇപ്പോഴം മണിപ്രവാളം വായിക്കാറുണ്ടെന്നർത്ഥം! ലീലാതിലകം നോക്കിയിട്ടുണ്ടോ?

ആററിൽക്കിടന്നു ചില കന്യകമാർ
കളിച്ചു
നീന്തിന്റ നേരമിഹ നീരജ-
ലോചനായാഃ

ശ്ലോകത്തിന്റെ കുപ്രസിദ്ധമായ ഉത്തരാർദ്ധമോർത്തു് കുഞ്ചുനായർ നടുങ്ങി.

കേട്ടിട്ടുണ്ട്. ഗംഭീരമായ ശ്ലോകം! ഇടയ്ക്കുകയറിപ്പറഞ്ഞു.

മാരലേഖാ മലർബാണ കേളീം തോന്നുന്നുണ്ടാവും, സംശല്യ—

ആ നിതംബ, മഴകോടഴിഞ്ഞലർ
ചൊരിഞ്ഞു ചാഞ്ഞ കബരീഭരം—

തേങ്ങാക്കുല! മാരലേഖയും മണ്ണാംകട്ടയും. ഒന്നു രക്ഷപ്പെട്ടു കിട്ടിയാൽമതി, ഈ ബോറന്റെ കൈയിൽനിന്ന്. മലർബാണകേളിക്കുപററിയ സമയം.

ഒരുവിധം കവിയെ യാത്രയാക്കി. പോകാൻവൈകി എന്ന അർത്ഥത്തിൽ ഡ്രൈവർ ചാക്കോ രണ്ടുമൂന്നു പ്രാവശ്യം അകത്തേക്ക് എത്തിനോക്കി. ഓഫീസിൽനിന്നും സ്റ്റെനോഗ്രാഫർ രത്നാകരൻ നായർ വീണ്ടും വിളിച്ച് ഓർമ്മിപ്പിച്ചു.

വാതിൽ വലിച്ചടച്ചു പുറത്തേക്കിറങ്ങിയ കുഞ്ചുനായർ കണ്ടതു് ഉഗ്രമായ മേൽമീശയും സമൃദ്ധമായ താടിയും, തടവിനിൽക്കുന്ന മറെറാരു യുവതലമുറയെ ആണ്.

എൻ. പി. കെ. വൈ. എഫ്. സംസ്ഥാന പ്രസിഡൻറ്—കേട്ടുകാണും. മിത്രമല മദനൻ.

കേട്ടിട്ടുണ്ട്, കേട്ടിട്ടുണ്ട്. എന്തോന്നാ കാര്യം? ഞാൻ ഇറങ്ങിക്കഴിഞ്ഞു.

(ശേഷം 43-ാം പേജിൽ)






# കഥ ഇതുവരെ

ലക്ഷപ്രഭുവായ സി.കെ.യുടെ ഏക മകൾ ലില്ലി മെഡിക്കൽ വിദ്യാർത്ഥിനിയാണ്. പരീക്ഷയ്ക്കു മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽനിന്നും വീട്ടിൽ കൊണ്ടുപോയതാണ്. മടങ്ങുന്ന വഴിയിൽ മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തു വിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അച്ചുതൻ നായർ ആകെ വിരണ്ടിട്ടാണ്. പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒറ്റയ്ക്കുള്ള യാത്ര.

വഴിയിൽ അച്ചുതൻ നായർ കാർ നിറുത്തി; ഒന്നു മറവിലിരിക്കാൻ. റെക്കേർഡ് പ്ലേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകിനീങ്ങി. മറ്റൊരു കാട്ടുകിളിയായി, കാട്ടു പൂവായി അവൾ മറഞ്ഞു...

ലില്ലി തലേദിവസം പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രനെ സന്ധിച്ചിരുന്നു. കൃഷ്ണചന്ദ്രൻ അവളെയും കൂട്ടി പുറത്തു ഡ്രൈവിനു പോയി. ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്ക്. അവിടെവച്ച് തനിക്ക് എല്ലാം നഷ്ടമാകുന്നത് മദ്യത്തിന്റെ മയക്കത്തിൽ ലില്ലി അറിഞ്ഞില്ല. വിലകൂടിയ വാച്ചു സമ്മാനിച്ച് കൃഷ്ണചന്ദ്രൻ പാതിരാവായപ്പോൾ അവളെ വീട്ടിലെത്തിച്ചു. പുലർച്ചയ്ക്ക് കാറിൽ കയറിയ ലില്ലി നേരേ പോയത് സത്യന്റെ വീട്ടിലേക്കായിരുന്നു. കോളേജിലെ സതീർത്ഥ്യനായിരുന്ന സത്യൻ.

സത്യനുമായി ലില്ലി കാറിൽ പുറത്തുപോയി. ജീവിതത്തിലെ എല്ലാ രഹസ്യങ്ങളും അവൾ സത്യനോട് തുറന്നുപറയാറുണ്ട്. അച്ഛൻ തനിക്ക് നടത്തിയ വിവാഹാലോചനയെപ്പറ്റിയും; കൃഷ്ണചന്ദ്രൻ തന്നെ മയക്കിയെടുത്ത രാത്രിയെക്കുറിച്ചും ലില്ലി സത്യനോടു പറഞ്ഞു. തനിക്കു കൃഷ്ണചന്ദ്രനെ ഇഷ്ടമല്ലെന്ന സത്യവും.

വീട്ടിൽ മടങ്ങിവരുമ്പോൾ അവൾ ചെന്നുപെട്ടത് അച്ഛന്റെ മുമ്പിലാണ്. അച്ഛനെ ധിക്കരിക്കുവാൻ തനിക്ക് ഒരിക്കലും കഴിയുകയില്ലെന്ന് അവൾക്കു മനസ്സിലായി. സത്യനുമായി ഇനി പുറത്തേക്കു പോകാൻ പാടില്ലെന്ന് അച്ഛൻ ലില്ലിയോടു കല്പിച്ചു. സത്യനുമായുള്ള കൂട്ടുകെട്ട് നാട്ടുകാർക്കു കെട്ടുകഥകൾ ചമയ്ക്കാനുള്ള അവസരം സൃഷ്ടിക്കുമോയെന്ന് അയാൾ ഭയപ്പെടുന്നു. ലില്ലിയുടെ തടസ്സം വകവയ്ക്കാതെ ഉടനേതന്നെ കോളേജിലേക്കു പോകാൻ സി. കെ. കല്പിച്ചു.

...അച്ചുതൻ നായരുടെ കണ്ണു വെട്ടിച്ചു കടന്ന ലില്ലി കാട്ടുപാതയിലൂടെ വർണ്ണപ്പകിട്ടുള്ള പാപ്പാത്തിയെപ്പോലെ പാറിനടന്നു. ഭാരമായിത്തോന്നിയ മെഡിക്കൽ പുസ്തകങ്ങൾ അവൾ വഴിയിൽ ഉപേക്ഷിച്ചു. അവളുടെ പരീക്ഷ, തുടങ്ങും മുമ്പ് അവസാനിച്ചിരിക്കുന്നു...

സി. കെ.യും മേജർ നമ്പ്യാരും അച്ചുതൻ നായരും സി.കെ.യുടെ ബോഡി ഗാർഡ് പീററും ലില്ലിയെത്തേടി കാട്ടിൽ അലഞ്ഞു. വഴിയിൽ ലില്ലി ഉപേക്ഷിച്ചുപോയ മെഡിക്കൽ പുസ്തകങ്ങൾ അവർ കണ്ടെത്തി. എങ്കിലും നടന്നു വശംകെട്ട സി. കെ. കാട് പരിചയമുള്ളവരെ സംഘടിപ്പിച്ചയയ്ക്കാൻ തീരുമാനിച്ചു മാമന്നൂരേക്കു മടങ്ങി.

തുടർന്നു വായിക്കുക.

## നോവൽ 11

കരിയൻ മകൻ കാളു കാട്ടിൽ ജനിച്ചു വളർന്നവനാണ്. കാട്ടിലെ ദാരിദ്ര്യം സഹിക്കാൻ കഴിയാതെയാണ് കുടുംബത്തോടൊന്നിച്ച് മാമന്നൂരിൽ വന്നു പാർപ്പു തുടങ്ങിയത്. ഇനിയും മുപ്പതു വയസ്സു തികഞ്ഞിട്ടില്ലെങ്കിലും കാളുവിന് മക്കൾ ആറുണ്ട്. എന്തു പണിയും ചെയ്യും. സാമിയുടെ പെട്രോൾപമ്പ് തൂത്തുവാരി വൃത്തിയാക്കുന്നത് കാളുവാണ്. ഇടയ്ക്കിടെ കാട്ടിൽച്ചെന്ന് മെരുകിനെ കെണിവച്ചു പിടിക്കും. ഇറച്ചി കള്ളിനു കൂട്ടും. തോല് എടയ്ക്കുണ്ടാക്കാൻ ഉപയോഗിക്കുകയും ചെയ്യും.

"എത്ര പൈസ വേണമെങ്കിലും തരാം. നിന്നേയും നിന്റെ കുടുംബത്തേയും ഇനിയുള്ള കാലം മുഴുവൻ ഞാൻ നോക്കിക്കോളാം. കാട്ടിൽച്ചെന്ന് എന്റെ മോളെ കണ്ടുപിടിച്ചു വാ."

കാടാകെ സ്വന്തം ഉള്ളംകൈപോലെ അറിയാവുന്ന കാളു സി. കെ. യെ താണു തൊഴുതു.

"ഉടനെ പുറപ്പെട്ടോളൂ."

"സാർ വിഷമിക്കരുത്. മകള് കാട്ടിലുണ്ടെങ്കില്, കാളു കണ്ടുപിടിച്ചുകൊണ്ടുവരും."

സാമി സമാധാനിപ്പിച്ചു.

കാളുവിന്റെ പേരു നിർദ്ദേശിച്ചത് സാമി തന്നെയാണ്. അയാൾക്ക് കാടാകെ പരിചയമുള്ളതുകൊണ്ടു മാത്രമല്ല. ഒരു ജോലി ഏല്പിച്ചാൽ കാളു അതു ചെയ്തിട്ടേ തിരിച്ചുവരുകയുള്ളു. സാമിക്കു വേണ്ടിയെന്നല്ല, മാമന്നൂർക്കാർക്കു വേണ്ടിത്തന്നെ അയാൾ എത്രയോ ഉപകാരങ്ങളും സഹായങ്ങളും ചെയ്തുകൊടുത്തിട്ടുണ്ട്.

"പീററേ, നീയുംകൂടെ പോയിക്കോ."

സി. കെയ്ക്ക് ഒട്ടും മനസ്സമാധാനമില്ല. വേഗം വെയിൽ മങ്ങും. സന്ധ്യയാകും. കാട്ടിൽ മറ്റൊരു രാവുകൂടി ലില്ലി എങ്ങനെ കഴിച്ചുകൂട്ടും? ഇതിനകം അവൾക്ക് എന്തുതന്നെ സംഭവിച്ചില്ലെന്ന് ആർക്കറിയാം? അതാലോചിക്കുമ്പോൾ സി. കെ. യുടെ നെഞ്ച് കത്തുന്നു. തന്റെ സമ്പത്തും ധനവും യശസ്സും എല്ലാം വ്യർത്ഥമാണെന്ന് അയാൾക്കു തോന്നി. തലശ്ശേരിയിലെ ഏററവും വലിയ വീടായ തന്റെ ബംഗ്ലാവ് ഊതിയാൽ പാറിവീഴുന്ന ഒരു വെറും ചീട്ടുകൊട്ടാരമാണെന്ന് അയാൾ അറിഞ്ഞു...

പീററർ കാറിന്റെ താക്കോൽ ചൂണ്ടുവിരലിലിട്ടു തിരിച്ചുകൊണ്ട് വണ്ടിയുടെ നേരെ നടന്നു. തുടരെത്തുടരെ സി. കെ.യെ തൊഴുതതിനുശേഷം കാളു അയാളുടെ പിറകേ ചെന്നു.

കടുംചുവപ്പു നിറത്തിലുള്ള ഒരു ട്രൗസർ മാത്രമാണ് അയാളുടെ വേഷം. കൈയിലെ മുളവടി കാറിൽ നീളത്തിൽ വച്ച് അയാൾ പീററുടെ അരികിൽ ഇരുന്നു. കാളു എവിടെ പോകുമ്പോഴും ആ വടി കൈയിൽ കാണും. കാട്ടിലെ ശീലം.

കാർ പതിനാറാം മൈലിനെ ഉന്നംവച്ച് ഓടി.

സി. കെ. മനസ്സിൽ എല്ലാ ദൈവങ്ങളുടെയും നാമം ഉച്ചരിച്ചു. അയാൾ ദൈവങ്ങളെ മറന്നുപോയിരുന്നു. എത്രയോ കാലമായി അയാൾ അവരെക്കുറിച്ച് ഓർക്കാറില്ലായിരുന്നു.

ലില്ലിയുടെ അമ്മ അവശയായിട്ടുണ്ടാകും. സാമിയോടു പറഞ്ഞു് അയാൾ വീട്ടിലേക്ക് ഒരു ട്രങ്ക്കാൾ ബുക്ക് ചെയ്തു. ലൈൻ കിട്ടണമെങ്കിൽ മൂന്നോ നാലോ മണിക്കൂർ കാത്തുനിൽക്കണം. ചിലപ്പോൾ ഒരുദിവസം തന്നെ.

സി. കെ.ക്കും മേജർ നമ്പ്യാർക്കും കാളു തിരിച്ചുവരുന്നതുവരെ തങ്ങുവാൻ ഒരിടമില്ല. അവിടെ നല്ല ഹോട്ടലുകൾ ഉണ്ടായിരുന്നില്ല. കാറിൽ ഇരുന്നും കിടന്നും മടുത്തു.



അവസാനം സാമി അവർക്കു തങ്ങുവാൻ ഒരു സ്ഥലം ശരിപ്പെടുത്തി. മാമന്നൂരിലെ ഏററവും വലിയ ധനികനായ മുത്തുവണ്ണന്റെ ബംഗ്ലാവിൽ.

"മുത്തുവണ്ണന്റെ ബംഗ്ലാവില് ചെന്ന് കുളിച്ച് ശാപ്പിട്ട് റെസ്റ്റെടുക്കിൻ. കവലൈപ്പെടാതെ. കാളു ഇരുട്ടുന്നതിനു മുമ്പ് തിരുമ്പിവന്തിടും."

സാമി പറഞ്ഞു.

മുത്തുവണ്ണൻ നേരിട്ടു വന്ന് അവരെ ബംഗ്ലാവിലേക്കു ക്ഷണിച്ചു.

"ഫ്രണ്ട്സ് യുവാർ വെൽകം ടു മൈ ഹംബിൾ ബംഗ്ലാവ്."

മുത്തുവണ്ണന്റെ കറുത്തുണ്ടുകൾക്കിടയിൽ സ്വർണ്ണപ്പല്ലുകൾ പ്രകാശിച്ചു.

കുളിച്ചു ഭക്ഷണം കഴിച്ച് പൈപ്പ് വലിച്ചുകൊണ്ട് മേജർ നമ്പ്യാർ മുത്തുവണ്ണനുമായി മട്ടുപ്പാവിൽ സംസാരിച്ചിരുന്നു. സി. കെ. യ്ക്ക് വിശപ്പുണ്ടായിരുന്നില്ല. അയാൾ ഭക്ഷണം കഴിക്കാതെ വീട്ടിലേക്കുള്ള ട്രങ്ക് കാൾ കാത്തിരുന്നു. ഇടയ്ക്കിടെ തെരുവിനപ്പുറത്തെ മാരിയമ്മൻ കോവിലിനു നേരേ തിരിഞ്ഞു് തൊഴുതുകൊണ്ടിരുന്നു. ഒരുദിവസംകൊണ്ട് അയാൾ ഒരു തികഞ്ഞ ഈശ്വരവിശ്വാസിയായി മാറിയിരുന്നു...

ആ നിമിഷം മണംപിടിച്ചുകൊണ്ട് കാളു കാട്ടിലേക്കു കടന്നു. ഒരു കാട്ടുജീവിയെപ്പോലെ അനായാസം ഓടിയും ചാടിയും അയാൾ കാട്ടിലൂടെ മുന്നോട്ടു കുതിച്ചു. കടുംചുവപ്പ് ട്രൗസർ ധരിച്ച ആ കറിയ രൂപം കാട്ടുവൃക്ഷങ്ങൾക്കിടയിലൂടെ മാഞ്ഞും മറഞ്ഞും മുന്നോട്ടു നീങ്ങി.

"എടൈ കാളു, നീയ് എപ്പടിയാവതു് അന്ത പൊണ്ണൈ പാത്തു വന്തിട്. ഉനക്ക് സി. കെ. ആയിരം റുപ്പീസ് തന്നിടും. അപ്പുറം ഓട്ടുകമ്പനിയിലെ വേലയും കിടയ്ക്കും..."

സാമിയുടെ വാക്കുകൾ അയാളുടെ കാതുകളിൽ പ്രതിധ്വനിച്ചു.

സി. കെ. ഒരു ലക്ഷപ്രഭുവാണെന്ന് സാമിയിലൂടെ കാളു അറിഞ്ഞിരുന്നു. സൂപ്പർമാർക്കററും ഓട്ടുകമ്പനിയുമെല്ലാം ഉണ്ട്. റുപ്പീസ് ആയിരമല്ല, ലക്ഷം തന്നെ അയാൾക്കു പുല്ലാണ്.

സന്ധ്യയ്ക്കു മുമ്പുതന്നെ ഒരു തുമ്പുണ്ടാക്കണം. നാളെയായാൽ എന്തു സംഭവിക്കും എന്നറിയില്ല. കാട് മടുത്ത് പെൺകിടാവ് സ്വമേധയാ തിരിച്ചു വന്നാലോ? വല്ല വിഷപ്പാമ്പും വന്നു കൊത്തിയാലോ? വല്ല കാട്ടുപന്നിയും വന്ന് കടിച്ചാലോ? കാടാണ്. കൊടുങ്കാടാണ്.

വല്ല അപകടവും സംഭവിച്ചുപോയാൽ പിന്നെ അവളെ കണ്ടുപിടിച്ചതുകൊണ്ട് ഫലമില്ല. വിവരം ധരിപ്പിച്ചാൽ സി. കെ. തന്നിൽ പ്രസാദിക്കുകയില്ല എന്ന് അയാൾക്കറിയാം. ആയിരം പോയിട്ട് നൂറ് ഉറുപ്പികതന്നെ കിട്ടിയെന്നു വരില്ല. അതുകൊണ്ട് പെണ്ണിന് ഒന്നും സംഭവിക്കുവാൻ പാടില്ല. ജീവനോടെ കണ്ടുപിടിച്ച് തട്ടാതെ പൊട്ടാതെ സി. കെ. യെ ഏല്പിക്കണം.

അതോടെ കരിയൻ മകൻ കാളുവിന്റെ തലവിധിയാകെ മാററിയെഴുതപ്പെടും. റുപ്പീസ് ആയിരം. ഓട്ടുകമ്പനിയിലെ വേല. മുപ്പതുകൊല്ലം ജീവിച്ചിട്ട് കാളു ഇന്നുവരെ ഒരു നൂറുരൂപാ നോട്ട് കണ്ടിട്ടില്ല. ഇനിയും ഒരു പത്തു ജന്മങ്ങൾ ജീവിച്ചാൽ തന്നെ ഈ കാളുവിന് ആയിരം രൂപ സ്വപ്നം കാണുവാൻ കഴിയുമോ? കൂടാതെ ഓട്ടുകമ്പനിയിൽ വേല...

അയാൾ മാമന്നൂരിലെ മാരിയമ്മയ്ക്ക് തുടരെത്തുടരെ നേർച്ചകൾ നേർന്നു. പെണ്ണിനെ കിട്ടിയാൽ കാവടിയാട്ടം. കവിളുകളിലും നാവിലും ശൂലങ്ങൾ തറയ്ക്കും...

അയാളുടെ കാൽവെപ്പിന് വേഗത കൂടി. കാട്ടുമരങ്ങൾക്കിടയിലൂടെ അയാളുടെ ചുവന്ന ട്രൗസർ ഒരു തീപ്പന്തംപോലെ നീങ്ങിപ്പോയി...

കുറേക്കൂടി കിഴക്കോട്ടുപോയാൽ ഒരു കാട്ടരുവി കാണാം. അവിടെ നിന്ന് നാലുകാതം ദൂരെ കാട്ടുജാതിക്കാർ കുടിലുകൾ കെട്ടി പാർക്കുന്നുണ്ട്. അവിടെ എവിടെയെങ്കിലും പെൺകിടാവിനെ കണ്ടെത്തണം. അതിനുമപ്പുറം കൊടുങ്കാടാണ്. പെരുമ്പാമ്പും പുലിയുമുള്ള ഇരുളടഞ്ഞ വനം. കാടന്മാർപോലും അങ്ങോട്ട് പോകാറില്ല. പെൺകിടാവ് അങ്ങോട്ടാണ് പോയതെങ്കിൽ ആയിരം ഉറുപ്പിക മോഹിച്ചിട്ട് ഫലമില്ല...

ഇരുവശങ്ങളിലും ശ്രദ്ധിച്ചുകൊണ്ട് വടി നിലത്തു കുത്തി ഒച്ചയുണ്ടാക്കി കാളു കാട്ടുവഴികളിലൂടെ കിഴക്കോട്ടേക്ക് ഓടി. കാട്ടുമ്പഴങ്ങമരത്തിന്റെ കൊമ്പിൽ വാലിന്മേൽ തൂങ്ങിക്കിടക്കുന്ന പൃഷ്ഠം ചുവന്ന ഒരു കുരങ്ങ് കാളുവിന് വിപ്പവാഭിവാദ്യങ്ങൾ പറഞ്ഞു. കൊഴിഞ്ഞുവീണ് അടിഞ്ഞ പഴുത്ത ഇലകൾക്കിടയിലൂടെ ഒരു കുരുടൻ പാമ്പ് ഇഴഞ്ഞുപോയി.

അരുവിയുടെ അടുത്തെത്താറായപ്പോൾ നനഞ്ഞ ചുവന്ന മണ്ണിൽ അയാൾ ചെറിപ്പിട്ട രണ്ട് കൊച്ചുകാലടിപ്പാടുകൾ കണ്ടു.

എം. മുകുന്ദൻ

കാളു മനസ്സിൽ മാരിയമ്മയെ ധ്യാനിച്ചു. ഇതു് ആ പെൺകിടാവിന്റെ കാല്പാടുകളല്ലാതെ മററാരുടേതു്? നാലു് കാതം അകലെ പാർക്കുന്ന കാടന്മാർ ചെരിപ്പിടാറില്ല. പിന്നെ കാട്ടിൽ വരുന്നതു് നായാട്ടുകാരാണ്. അവരുടെ ബൂട്സിട്ട കാല്പാടുകൾ ഇത്ര ചെറുതായിരിക്കുമോ?

ആയിരം ഉറുപ്പികയിൽ അഞ്ഞൂറുറുപ്പിക തന്റെ കൈയിൽ എത്തിച്ചേർന്നതായി അയാൾക്കു തോന്നി. കാളുവിന്റെ കാലുകൾക്കു് വേഗത കൂടി. മുളവടി ഉയർത്തിപ്പിടിച്ചു് അരുവിയെ ലക്ഷ്യംവച്ചു് അയാൾ ഓടി.

അങ്ങനെ ഓടവേ കാടിനു കാററുപിടിച്ച ശബ്ദം കേട്ടു് അയാൾ തലയുയർത്തി നോക്കി. വൃക്ഷങ്ങളുടെ തളിരിലകൾ പോലും ഇളകുന്നില്ല. കാളു അതിശയിച്ചു. മരച്ചില്ലകളിൽ അയാളുടെ കണ്ണുകൾ കാററിനെ തേടി. കാട്ടുമരങ്ങളിലും വള്ളിപ്പടർപ്പുകളിലും കാലാതീതമായ ശാന്തതയല്ലാതെ മറെറാന്നും കണ്ടില്ല.

മുന്നോട്ടു നീങ്ങവേ കാടിന്റെ ചെറു നിശ്വാസങ്ങൾ പോലും അറിയാവുന്ന കാളുവിനു് അതു് കാററല്ലെന്നു മനസ്സിലായി. നിത്യസമാധിയിൽ കഴിയുന്ന പുരാതനമായ വൃക്ഷങ്ങളിൽ ആ അപരിചിതമായ ശബ്ദം തുടിച്ചുകൊണ്ടിരുന്നു. സസ്യങ്ങളിലും വള്ളിപ്പടർപ്പുകളിലും വർഷകാലസ്മരണകൾ പോലെ ആ നാദമുണർന്നു.

മരക്കൂട്ടങ്ങൾക്കിടയിലൂടെ അയാൾ അകലെ അരുവികണ്ടു. മഴക്കാലം കഴിഞ്ഞ സമയമായതുകൊണ്ടു് അരുവിയിൽ നിറയെ വെള്ളമുണ്ടായിരുന്നു. തെളിഞ്ഞ ജലത്തിൽ ആകാശത്തിന്റെ നീലിമ അലിഞ്ഞുചേർന്നിരുന്നു.

കാളുവിന്റെ കാലടികൾ മുന്നോട്ടു നീങ്ങാതെയായി. ഇപ്പോൾ കാടാകെ സ്റ്റീരിയോ വർഷത്തിൽ ത്രസിച്ചു നിൽക്കുകയാണ്. ഇലപ്പടർപ്പുകൾക്കിടയിലൂടെ സംഗീതം അയാളുടെ കാതുകളിലേക്കു പ്രവഹിച്ചു. അയാൾ ഒരു ദ്രവിച്ച വൃക്ഷത്തിന്റെ പിറകിൽ മറഞ്ഞുനിന്നു് അരുവിക്കരയിലേക്കു നോക്കി.

അരുവിക്കരയിലെ ചുവന്ന മണ്ണിൽ നനവുണ്ടായിരുന്നു. അവിടവിടെ മിനുസമുള്ള വലിയ വെള്ളാരങ്കല്ലുകൾ ചിതറിക്കിടന്നിരുന്നു. ആ വിജനതയിൽ കിടന്നു് ചില്ലിയുടെ കേസ്സററ് പ്ലെയർ പാടിക്കൊണ്ടിരുന്നു. സ്റ്റീരിയോ സംഗീതം പ്രവഹിക്കുന്ന ആ ചെറു യന്ത്രത്തിനു മുകളിൽ ഉയരത്തിൽ കാട്ടുകുരുവികൾ പറന്നുകളിച്ചു. ആ കൊച്ചു കുരുവികൾ കാടിന്റെ ദിവാസ്വപ്നങ്ങളാണ്.

''പിഗ്മി ട്വിലിററ്''' കാട്ടിൽ ഉയർന്നു. ധനവും രതിയും അധികാരവും നിഷേധിക്കുന്ന ഫ്രാങ്ക് സാപ്പയുടെ സംഗീതം അവൾക്ക് പ്രിയങ്കരമാണ്. കാട്ടുവള്ളികൾ പോലുള്ള നീണ്ട തലമുടിയുള്ള ഫ്രാങ്ക് സാപ്പയുടെ ഒരു വലിയ കളർ പോസ്റ്റർ അവളുടെ ഉറക്കറയിലെ ചുമരിൽ കാണാം.. വിജനമായ അരുവിക്കരയിൽ നിന്നു് സാപ്പയുടെ വൈദ്യുതഗിത്താറിന്റെ ശബ്ദം കാട്ടുവള്ളികളിലേക്കു പടർന്നുകയറി. കേസററ് പ്ലെയറിനു മുകളിൽ പറന്നുകളിച്ച കുരുവികൾ ചാരത്തു് വെള്ളാരങ്കല്ലുകളിൽ ചെന്നിരുന്നു് കാതോർത്തു. തുടർന്നു് ''വീസൽസി''ൽ നിന്നുള്ള ഗാനങ്ങളായിരുന്നു. ''വീസൽസ് റിപ്പ്ഡ് മൈ ഫ്ളെഷ്.'' എല്ലാ സംഗീതോപകരണങ്ങളും ഒരൊററ നോട്ടിൽ പരമാവധി ശബ്ദത്തിൽ മുഴങ്ങി, ഒരു മാഗ്മയിൽ അവസാനിച്ചപ്പോൾ കാടിലാകെ സംഗീതത്തിന്റെ പച്ചത്തീ ആളിക്കത്തിക്കൊണ്ടിരുന്നു.

ഓട്ടോസ്റ്റോപ്പിൽ കേസററ് പ്ലെയർ നിശ്ശബ്ദമായപ്പോൾ കാളു ഉണർന്നു. വെള്ളാരങ്കല്ലുകളിൽ ഇരിക്കുന്ന കാട്ടുകുരുവികളെയല്ലാതെ മററാരേയും അയാൾ അവിടെയെങ്ങും കണ്ടില്ല. മരങ്ങളുടെ പിറകിൽനിന്നു് അരുവിക്കരയിലേക്കു് ഇറങ്ങി, മിടിക്കുന്ന മനസ്സോടെ അയാൾ അരുവിയിലേക്കു നോക്കി. സ്റ്റീരിയോ സംഗീതം അലിഞ്ഞുചേർന്ന തെളിഞ്ഞ വെള്ളത്തിൽ കൊഴിഞ്ഞുവീണ കാട്ടിലകളല്ലാതെ മറെറാന്നും അയാൾ കണ്ടില്ല...

പെൺകിടാവു് ചുററുപാടിൽ എവിടെയോ ഉണ്ടെന്നു് അയാൾക്കു തീർച്ചയായി. ഈ പാട്ടുപെട്ടി അവളുടേതല്ലാതെ മററാരുടേതാകാൻ?

അയാൾ കൈയിൽ മുളവടിയുമായി തിരിഞ്ഞുനിന്നു് കാട്ടിലേക്കു നോക്കി. കാടിന്റെ കരിമ്പച്ച നിഴലുകൾ വീണ അരുവിക്കരയിലൂടെ അയാളുടെ കണ്ണുകൾ സഞ്ചരിച്ചു. അയാളുടെ കണ്ണുകൾ ഒരു വലിയ വെള്ളാരങ്കല്ലിന്മേൽ നിശ്ചലമായി നിന്നു.

ചരിഞ്ഞുകിടക്കുന്ന ഒരു വെള്ളപ്പശുവിനെപ്പോലുള്ള ആ വലിയ വെള്ളാരങ്കല്ലിന്റെ മറവിൽ നിരവധി ചിത്രശലഭങ്ങൾ വർണ്ണച്ചിറകുകൾ വിരുത്തിയിരിക്കുന്നതുപോലെ. അനങ്ങാതെ നിന്നു് അയാൾ ശ്രദ്ധിച്ചു. പിന്നീടു് അയാളുടെ കാലുകൾ മെല്ലെ അങ്ങോട്ടേയ്ക്കു് നീങ്ങി...

അരുവിയിലെ വെള്ളത്തിന്റെ കുളിരുള്ള വെള്ളാരങ്കല്ലിന്റെ മറവിൽ മയങ്ങിക്കിടക്കുകയാണു് പെൺകിടാവു്. ഇളം ചുവപ്പിൽ വയലററും നീലയും പൂക്കളുള്ള നേർത്ത സാരി മാത്രമാണു് വേഷം. വെള്ളാരങ്കല്ലിന്റെ വെണ്മയിൽ വെളുത്ത ചുമലുകളും വയറും അലിഞ്ഞു ചേർന്നിരിക്കുന്നു.

ഇനിയും മുന്നോട്ടു നീങ്ങുവാൻ ധൈര്യമില്ലാതെ കാളു നിശ്ചലനായി നിന്നു. വർണ്ണപ്പകിട്ടുള്ള സാരിക്കുവെളിയിൽ കാണുന്ന വെളുത്ത കാലുകൾ അയാളിൽ കിതപ്പുയർത്തി. പിന്നീടു് അയാളുടെ കണ്ണുകൾ വിളറിവെളുത്ത ലോലമായ വയറിലും നഗ്നമായ ചുമലുകളിലും പാറിനടന്നു. കാളു നിശ്ചലനായിരുന്നു. അയാളുടെ കണ്ണുകൾ മാത്രം ചലിച്ചു.

കരിയാത്തിയുടെ കറുത്തുണങ്ങിയ ശരീരവും അതിലെ ആറു് കുഞ്ഞുങ്ങൾ ചപ്പിയ അമ്മിഞ്ഞകളും മാത്രം കണ്ടിട്ടുള്ള കാളു ഉടനെ ഒരു സ്വപ്നാടനക്കാരനായി മാറി. അയാളുടെ കുറിയ ദേഹത്തിലെ രക്തധമനികൾ ചോരയോട്ടത്താൽവീർത്തു. അയാളുടെ തലയിൽനിന്നു സാവധാനം ആയിരത്തിന്റെ നോട്ടുകളും ഓട്ടുകമ്പനിയും മാഞ്ഞു മറഞ്ഞു...

ശ്വാസമടക്കി വർദ്ധിച്ച ഹൃദയമിടിപ്പുകളോടെ കാളു പെൺകിടാവിൽ കണ്ണു നട്ടുനിന്നു. അരുവിക്കരയിലൂടെ ഒഴുകിവരുന്ന ഇളംകാററിൽ മാറിടങ്ങൾക്കു മുകളിൽ നേർത്ത സാരി ഇളകുമ്പോൾ കാളു കിടിലംകൊണ്ടു. വെള്ളാരങ്കല്ലിന്മേൽ ഇരുൾമുടി വിടർത്തിയിട്ടു് മയങ്ങുന്ന പെൺകിടാവു് കാളുവിന്റെ സാന്നിദ്ധ്യം അറിഞ്ഞതേയില്ല.

അവസാനം അരുവിക്കാററിന്റെ കുസൃതിക്കൈകൾ പൂസ്സാരി കാൽമുട്ടുകൾക്കു മുകളിൽ ഉയർത്തിയപ്പോൾ കാളുവിനു് പിന്നീടു സഹിക്കുവാൻ കഴിഞ്ഞില്ല. കൈയിൽനിന്നു് വടി താഴെ വീണു. പാത്തും പതുങ്ങിയും ഇരയെ പിടിക്കുന്ന ഒരു പുള്ളിപ്പുലിയെപ്പോലെ അയാൾ അടിവച്ചടിവച്ചു് മുന്നോട്ടു നീങ്ങി.

അന്നേരം മരക്കൊമ്പുകളിൽ ഇരുന്നു് കാട്ടുകിളികൾ ഒന്നിച്ചു ശബ്ദിച്ചു. കിളികളുടെ താക്കീതു കേട്ടു് ലില്ലി കണ്ണു തുറന്നപ്പോൾ തന്റെ നേരെ ആയുന്ന ചുവന്ന ട്രൗസർ മാത്രം ധരിച്ച കാളുവിനെയാണു കണ്ടതു്. അയാളുടെ കണ്ണുകളിൽ കാമം കത്തിയെരിയുകയാണു്...

(തുടരും)




ഞാൻ ആ പെൺകുട്ടികളെ ഉപദ്രവിക്കാനല്ല കമൻറടിച്ചതു്. കമൻറടിക്കാരെ ഒതുക്കാൻ അവർ കരാട്ടേ പഠിക്കുമെന്നു കരുതി. എനിക്കു് ഒരു കരാട്ടേ സ്കൂൾ ഉണ്ടു് സാർ...

## നോവൽ 4

"തഞ്ചാവൂരിലേക്കു പോകാനുള്ള നിങ്ങളുടെ നിർദ്ദേശം ഔദ്യോഗികമായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ഡോക്ടർ ഹേമാ ചൗധുരിയുടെ പരീക്ഷണനിരീക്ഷണങ്ങൾക്കായുള്ള എല്ലാ ഉപകരണങ്ങളും ഇവിടെനിന്ന് കൊണ്ടുപോവാം. ഈ സംരംഭത്തിനുള്ള എല്ലാ ചെലവും ഈ കേന്ദ്രത്തിൽനിന്നും വഹിക്കുന്നതാണ്."

ഡോക്ടർ സുധേന്ദുമുഖർജി പാൻറ്സിൻെറ പോക്കററിൽ നിന്നും തടിച്ച ഒരു കവർ ഹേമയുടെ മുമ്പിലേക്കിട്ടു. പിന്നെ ഒന്നും പറയാതെ പുറത്തേക്കിറങ്ങി. അദ്ദേഹത്തിൻെറ കാലൊച്ചകൾ അകന്നകന്നുപോവുന്നത് അവൾ ശ്രദ്ധിച്ചിരുന്നു. മനസ്സിൽ തോന്നിയ വിഷാദം അവൾ നിയന്ത്രിച്ചു. തടിച്ച കവറെടുത്തു പൊട്ടിച്ചു. തൻെറ നിർദ്ദേശത്തിനുള്ള ഔപചാരികമായ അംഗീകാരവും അനുവാദവും—അദ്ദേഹം പറഞ്ഞതുപോലെ തന്നെ. ഡോക്ടർ ഹേമാചൗധുരി ഏറെ നേരം ആ ഇരിപ്പിലിരുന്നു. പിന്നെ പുറത്തേക്കിറങ്ങി.

കാറ് പോർട്ടിക്കോയിലിട്ടിട്ട് ഹേമ പടികൾ കയറി. അമ്മ കാത്തിരിക്കുക

ഈയിടെ ഞാൻ കാളീഘട്ടിലെ ശാസ്ത്രികളെക്കൊണ്ടു പരിശോധിപ്പിച്ചു."

ഹേമയ്ക്ക് വല്ലാത്ത ദേഷ്യം തോന്നി. എന്തൊരു അന്ധവിശ്വാസം!

"അമ്മയ്ക്കിതിൻെറ വല്ല ആവശ്യവുമുണ്ടോ... വെറുതെയിരുന്നാപ്പോരേ?"

"ഇരുപത്തെട്ടു വയസ്സാകാൻ ഇനിരണ്ടാഴ്ചയേയുള്ളൂ. ഇത്രയും പ്രായമായിട്ടും..."

ഉള്ളിലിരുന്നു മന്ത്രിക്കുന്നതുപോലെ തോന്നി. വളരെ വൈകി ഒന്നു മയങ്ങി. ആ മയക്കത്തിൽ അവൾ ഒരു സ്വപ്നം കണ്ടു.

കറുത്തിരുണ്ട് അതികായനായ ഒരു സ്വരൂപം. ഓർമ്മയിലുള്ള കഥകളിലെ രാക്ഷസനെപ്പോലെ. ജ്വലിക്കുന്ന കണ്ണുകൾ, തുറിച്ച കണ്ണുകൾ, ചുകന്ന നീണ്ട

## രഹസ്യങ്ങൾ നിറഞ്ഞ ഹനുമാൻ കുന്ന്

"വിവാഹം നടന്നിട്ടില്ല—ഇല്ലേ?" ഹേമ ഭക്ഷണം പൂർത്തിയാക്കാതെ എഴുന്നേററു കൈകഴുകി തിരിച്ചുവന്നു. "അതുകൊണ്ടാണ് അമ്മ ശാസ്ത്രിയെക്കണ്ട് എൻെറ ഭാവിയറിയാമെന്നു തീരുമാനിച്ചത്."

"അതേ—" അമ്മ സമ്മതിച്ചു. "ഇരുപത്തെട്ടുവയസ്സുപൂർത്തിയാവുന്ന അവസാന ദിവസങ്ങളിൽ നിനക്ക് എന്തോ മഹാവിപത്തുവരാമെന്നും..."

"നോൺസെൻസ്," ഹേമ മന്ത്രിച്ചു.

നാവ്. നീണ്ട് അഴിഞ്ഞുകിടക്കുന്ന ഇരുണ്ട മുടി. ആ ഭീകരസ്വരൂപം അടുത്തടുത്തുവന്നു. അവൾ ഭയംകൊണ്ട് മരവിച്ചുപോയി. രാക്ഷസൻ അവളെ തൂക്കിയെടുത്തു.

ഉയർന്ന മലയുടെ മുകളിലെ പാറക്കെട്ടുകൾ. രാക്ഷസൻ അവളെയുംകൊണ്ട് ഗുഹയ്ക്കുള്ളിലേക്കു കയറി. മിനുസമുള്ള കരിങ്കൽ തറയിലേക്കവളെ മലർത്തിയിട്ടു. അപ്പോഴാണ് അവൾ ഒരു കാര്യം മനസ്സിലാക്കിയത്—താൻ പൂർണ്ണനഗ്ന

# ആരും പറയാത്ത കഥ

യായിരുന്നിരിക്കണം. ബെല്ലടിച്ച ഉടനേതന്നെ വാതിൽ തുറന്നു.

ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോഴാണ് അവൾ അമ്മയെ വിവരം അറിയിച്ചത്.

"രണ്ടു ദിവസം കഴിഞ്ഞ് ഞാൻ ഒരു സ്ഥലംവരെ പോകും. അങ്ങു തെക്ക് തമിഴ്നാട്ടിൽ—തഞ്ചാവൂർ എന്നു പറയും. ഔദ്യോഗികമായൊരു കാര്യമാണ്."

അമ്മയുടെ കൈയിലിരുന്ന പാത്രം പെട്ടെന്ന് താഴെ വീഴുന്ന ശബ്ദം കേട്ട് അവൾ മുഖമുയർത്തി. അമ്മയുടെ മുഖമാകെ വിളറിക്കഴിഞ്ഞു.

"എന്തുപററി അമ്മേ?"

അമ്മ പതുക്കെ കസേരയിൽ ഇരുന്നു. ഡൈനിങ്ഹാളിലെ ഫാൻ അവരുടെ അപ്പോഴും നരയ്ക്കാത്ത മുടിയെ അലക്ഷ്യമായി പറപ്പിച്ചു.

"നീ കുറച്ചു നാളത്തേക്ക് ഇവിടെനിന്നും എങ്ങും പോകരുത്," അമ്മ ദുർബ്ബലമായ സ്വരത്തിൽ അപേക്ഷിച്ചു.

"അതെന്താ—" അമ്മയുടെ പറച്ചിൽ ഹേമ അപ്പോഴും കാര്യമായെടുത്തില്ല.

"നിനക്കിപ്പോ മഹാചീത്തക്കാലമാ. പ്രത്യേകിച്ച് ഈ അടുത്ത രണ്ടുമൂന്നു മാസം."

"എന്നാരു പറഞ്ഞു?" അവൾ തമാശപോലെ ചിരിച്ചു.

"നിൻെറ ജാതകത്തിലുണ്ട്. അതു

"കണ്ട താടിക്കാരൻെറ നാവിലാണോ എൻെറ ഭാവി?" അവൾ കോപംകൊണ്ടു വിറച്ചു.

"ഇക്കാര്യം ഞാൻ ആ മുഖർജി സാബിനോടു പറഞ്ഞു, അദ്ദേഹം രണ്ടുദിവസം മുൻപ് ഇവിടെ വന്നപ്പോൾ. സൂക്ഷിച്ചിരിക്കണമെന്ന കാര്യം അദ്ദേഹവും സമ്മതിച്ചു."

പെട്ടെന്ന് ഹേമയ്ക്കെല്ലാം മനസ്സിലായി. തൻെറ നിർദ്ദേശം ആദ്യതമാനം അംഗീകരിക്കാൻ ശുപാർശചെയ്ത അസിസ്റ്റൻറ്ഡയറക്ടർ സുധേന്ദു മുഖർജി പിന്നെ തൻെറ യാത്ര തടസ്സപ്പെടുത്താൻ ശ്രമിച്ചത് എന്തുകൊണ്ടാണെന്ന്. അമ്മ പറഞ്ഞതെല്ലാം അപ്പടി അദ്ദേഹവും വിശ്വസിച്ചിരിക്കണം. പക്ഷേ, ഒരു ശാസ്ത്രജ്ഞനായ അദ്ദേഹം ജ്യോതിഷക്കാരൻെറ ഭാവി പ്രവചനവും വിപത്തിനെപ്പററിയുള്ള താക്കീതും എങ്ങനെ വിശ്വസിക്കും? ഒരുപക്ഷേ, തന്നോടുള്ള സ്നേഹംകൊണ്ട് ശാസ്ത്രജ്ഞൻ ഒരു വെറും മനുഷ്യനായിക്കാണും... ഛേ... അത്തരം വിചാരങ്ങൾ തെററാണ്—അവളുടെ മനസ്സു മന്ത്രിച്ചു.

രാത്രി കിടന്നപ്പോൾ ഹേമയുടെ മനസ്സ് അസ്വസ്ഥമായിരുന്നു. അവൾക്കുറക്കം വന്നില്ല. മഹാവിപത്ത്...എന്ന് ആരോ

യായിരിക്കുന്നു.

ഏതോ വന്യമൃഗത്തെപ്പോലെ മുരണ്ടുകൊണ്ട് ആ സ്വരൂപം അവളോടടുത്തു. അവൾ സർവ്വശക്തിയുമെടുത്ത് ഉച്ചത്തിൽ നിലവിളിച്ചു...

ഹേമ കിടക്കയിൽനിന്നും ചാടിയെഴുന്നേററു. താൻ കണ്ടത് ഒരു ദുഃസ്വപ്നം മാത്രമായിരുന്നെന്നു മനസ്സിലാക്കാൻ അവൾ അല്പസമയമെടുത്തു. അവൾക്കു സ്വയം നിന്ദതോന്നി, ഒരു കൊച്ചു കുട്ടിയെപ്പോലെ ദുഃസ്വപ്നം കണ്ടു ഞെട്ടി വിളിക്കാൻ.

അവൾ വീണ്ടും കിടന്നു. സ്വപ്നത്തിൽ തന്നെ വേട്ടയാടിയ ആ ഭീകരസ്വരൂപം അവളുടെ മനസ്സിൽനിന്നും അപ്പോഴും മാഞ്ഞിരുന്നില്ല.

ആടിപ്പെരുക്കത്തിൽ കാവേരി ഇരുകരകളും നിറഞ്ഞൊഴുകി. ഇരുണ്ട മഴമേഘങ്ങൾക്കു കീഴെ ഹനുമാഞ്ചോലൈ കാത്തുകിടന്നു. പുളഞ്ഞൊഴുകുന്ന കാവേരിയുടെ വലത്തേക്കരയിൽ വിശാലമായ നെൽപ്പാടങ്ങൾ. പാടങ്ങൾക്കിടയിലെ വലിയ നടവരമ്പുകൾ. വലിയ നടവരമ്പു

**വി. പി. രാമചന്ദ്രൻ നായർ**

കളിൽ ആകാശം മുട്ടിനിൽക്കുന്ന കരിമ്പനകൾ. വിശാലമായ വയലുകളുടെ അതിരു് ആകാശം മുട്ടിനിൽക്കുന്ന മലയാണ്. മലയുടെ പാർശ്വങ്ങളിൽ അവിടവിടെയായി പാറക്കെട്ടുകളും കുററിച്ചെടികളും കാണാം. പാടത്തിനോടടുക്കുമ്പോൾ വൃക്ഷങ്ങൾ കാണാം. മലയുടെ മുകളിൽ ഏതാണ്ടൊരുവശം മുഴുവൻ പാറക്കൂട്ടങ്ങളാണ്. അതിലൊന്നു് മലയുടെ ശിരസ്സുപോലെ, സർപ്പഫണംപോലെ ആകാശത്തേക്കുയർന്നു നിന്നു. മലയുടെ മൂന്നുവശവും പാടങ്ങളാണ്. നാലാമത്തെ വശത്തു് കിഴക്കുഭാഗത്തായി ഗ്രാമം. പുഴയുടെ വലതുവശത്തുള്ള പാടവും മലയും ഗ്രാമവും എല്ലാം ചേർന്നതാണ് ഹനുമാഞ്ചോലൈ.

കാളിയപ്പൻ പാടത്തു നിന്നും നടവരമ്പിലേക്കു കയറി. പുലർച്ചമുതൽ പാടത്തിൽ പണിയിലായിരുന്നു. നാലുവേലി നിലം സ്വന്തമായുള്ള കാളിയപ്പന്റെ ജീവനും സ്വത്തും എല്ലാം ആ വയലാണ്. തലമുറകളായി കാത്തുസൂക്ഷിക്കുന്ന പൈതൃകനിധി. ആഹാരവും വസ്ത്രവും പാർപ്പിടവും തന്നനുഗ്രഹിക്കുന്ന തായ്ദൈവം. ഭൂമി. അസ്തമയത്തിനു് ഇനി അധികനേരമില്ല. ദൂരെ നടവരമ്പുകഴിഞ്ഞുള്ള കരിമ്പനക്കൂട്ടത്തിനെ ചുററി നീണ്ടുപോകുന്ന ഗ്രാമത്തിലേക്കുള്ള പാതയിലൂടെ ആളുകൾ പോകുന്നതു് കാളിയപ്പൻ കണ്ടു. എല്ലാവരും പുലർച്ചയ്ക്കു് പാടത്തേക്കു പോന്നതാണ്. അടുത്ത കൃഷിക്കുള്ള ഒരുക്കങ്ങളാണിപ്പോൾ ചെയ്യുന്നതു്. മഴ കഴിയാൻ ഇനി കുറച്ചു ദിവസങ്ങളേ ഉള്ളൂ. ഇതുവരെ കനത്ത മഴയായിരുന്നു. കാവേരി പിണങ്ങുമെന്നു നിനച്ചു. പക്ഷേ, അവൾ സ്നേഹമുള്ളവൾ. ചതിക്കാത്തു്. വെള്ളപ്പൊക്കം ഭയന്നെങ്കിലും സംഭവിച്ചില്ല. ഇനിയുള്ള ചെറുമഴ മാറുന്നതിനു മുൻപു് വിതയ്ക്കണം.

കാളിയപ്പൻ ഹനുമാൻ മലയുടെ മുകളിലേക്കു നോക്കി. ഇരുണ്ട പാറക്കൂട്ടങ്ങളിൽ അസ്തമയത്തിന്റെ ചുവപ്പു്. അയാൾ നടത്തയ്ക്കു വേഗം കൂട്ടി. മകൻ മുത്തുകൃഷ്ണനോടൊപ്പം പുലർച്ചയ്ക്കു തുടങ്ങിയ പണി നിറുത്തിയിട്ടു കുറച്ചു നേരമായി. പുഴയിലിറങ്ങി കുളിച്ചു. ഉച്ചയ്ക്കു രണ്ടു പേർക്കും ഭക്ഷണം കൊണ്ടുവന്നതു് മകളാണ്. വൈകുന്നേരം അപ്പാവും അണ്ണനുമൊരുമിച്ചേ അവൾ മടങ്ങൂ. തനിച്ചു് ഗ്രാമത്തിലേക്കുള്ള വഴിയിലൂടെ പ്രായമായ പെൺകുട്ടികളെ അയയ്ക്കാറില്ല. അതപകടമാണ്. കാളിയപ്പനു മാത്രമല്ല ഗ്രാമവാസികൾക്കെല്ലാം അതറിയാം. പണികഴിഞ്ഞപ്പോൾ ഒരുമിച്ചു പോകാമെന്നു മുത്തുകൃഷ്ണനും സുന്ദരിയും നിർബ്ബന്ധിച്ചതാണ്. പക്ഷേ, ഒരുങ്ങിക്കിടക്കുന്ന പാടങ്ങൾ ഒന്നുകൂടി പരിശോധിച്ചിട്ടേ പോവാൻ തോന്നിയുള്ളു. അവരെ നേരത്തേ അയച്ചു. അതുകൊണ്ടിപ്പോ തനിച്ചായി. ഇരുട്ടുവീഴുന്നതിനു മുമ്പേ മററുള്ളവരോടൊപ്പമെത്തണം. കാളിയപ്പൻ നെടുവരമ്പിലൂടെ അതിവേഗം നടന്നു. ഗ്രാമത്തിലേക്കുള്ള പാത തിരിയുന്നിടത്തു വച്ചാണ് കാളിയപ്പൻ ദൂരെനിന്നും ശംഖനാദം കേട്ടതു്. പിള്ളയാരപ്പാ കാപ്പാത്തണം. കാളിയപ്പൻ മനസ്സിൽ നിശ്ശബ്ദമായി മന്ത്രിച്ചു. സാധാരണ പാടത്തിൽനിന്നു വന്നാൽ വീട്ടിലേക്കാണ്. പിന്നെ പിള്ളയാർ കോവിലിലേക്കു്. ഹനുമാഞ്ചോലൈയുടെ കേന്ദ്രമാണ് പിള്ളയാർകോവിൽ. ഗ്രാമമൂപ്പന്മാരിൽ ഒരാളായ കാളിയപ്പൻ എന്നും സന്ധ്യകഴിഞ്ഞാൽ കോവിലിലെത്തും. ദർശനം കഴിഞ്ഞാൽ കോവിലിനു മുൻപിലുള്ള ചെറിയ ആൽത്തറയിൽ കൂടും. കൂടെ ഗ്രാമത്തിലെ മററു പ്രമാണിമാരും. അവിടെവച്ചാണ് ഗ്രാമത്തിലെ പ്രധാന കാര്യങ്ങളെല്ലാം ചർച്ചചെയ്യപ്പെടുന്നതു്.



ശംഖനാദം വീണ്ടും കേട്ടു. അപ്പോഴാണ് കാളിയപ്പൻ ഓർത്തതു്. ഇന്നു് അമാവാസിയാണ്. ആ ഓർമ്മയിൽ അയാൾ അറിയാതെ പിറകോട്ടുനോക്കി. അകലെ ഹനുമാൻമലൈ ഇരുണ്ടു് നിശ്ശബ്ദമായി കിടക്കുന്നു. മലമുകളിൽ ഏതോ ഭീകരരൂപംപോലെ ഉയർന്നുനിൽക്കുന്ന പാറക്കെട്ടു്. അമാവാസിയാണെന്നോർക്കാതെയാണ് പാടത്തിൽ നോക്കിനിന്നു സമയം കളഞ്ഞതു്. സന്ധ്യയ്ക്കു മുൻപു് മല കടന്നില്ലായിരുന്നെങ്കിൽ... കാളിയപ്പന്റെ മേലാകെ കുളിരുകോരിയിട്ടു. പിള്ളയാരപ്പാ...അയാൾ മൗനമായി വിളിച്ചുകൊണ്ടു കോവിലിലേക്കു നടന്നു.

കോവിലിനു മുൻപിൽ ഗ്രാമവാസികൾ കൈകൂപ്പിനിന്നു. ഒററ മണ്ഡപം മാത്രമായ കോവിൽ. അകത്തു് പിള്ളയാരപ്പൻ ദീപങ്ങളുടെ നടുവിൽ. പൂജാരി കർപ്പൂരം ഉഴിയുന്നു. അതുകഴിഞ്ഞു് അയാൾ കർപ്പൂരത്തട്ടുമായി പുറത്തേക്കിറങ്ങി വന്നു. കാളിയപ്പൻ തൊട്ടുവന്ദിച്ചു. പിറകിൽനിന്നവർ ഓരോരുത്തരും ഊഴമെടുത്തു തൊട്ടുവന്ദിച്ചു. പിന്നെ വസതികളിലേക്കു മടങ്ങി. മുത്തുകൃഷ്ണനും സുന്ദരിയും അക്കൂട്ടത്തിലില്ലെന്നു തോന്നി. അവർ നേരെ വീട്ടിലേക്കു പോയിരിക്കും. കൂടെ ഉഴവുകാളകളുമായിട്ടാണല്ലോ അവർ പാടത്തുനിന്നും പോന്നതു്. അതുങ്ങളെക്കൊണ്ടു കെട്ടി വെള്ളവും വയ്ക്കോലും കൊടുത്തു കഴിഞ്ഞപ്പോൾ സമയം വൈകിപ്പോയിരിക്കും.

ആൽത്തറയിലേക്കുള്ള പടിയിലേക്കു കയറിയപ്പോൾത്തന്നെ മററുള്ള നാലുപേരും അവിടെത്തന്നെ ഉണ്ടെന്നു മനസ്സിലായി.

"എന്നയ്യാ—ഇന്നേക്കു താമതം?" ഗ്രാമത്തിലെ ഏററവും പ്രായംചെന്ന വൃദ്ധനാണതു ചോദിച്ചതു്—മൂപ്പനാർ. മൂപ്പനാർ താത്തായെന്നു് എല്ലാവരും വിളിക്കുന്ന സ്നേഹമുള്ള സൗമ്യനായ വൃദ്ധൻ. എൺപതു വയസ്സു കഴിഞ്ഞെന്നാണ് പറയുന്നതു്. എന്നാലും കണ്ടാൽ തോന്നില്ല.

"വയലിലെ കൊഞ്ചം പണി ജാസ്തി. അതിനാൽതാൻ ഇവ്വളവു താമതം— താത്താ." കാളിയപ്പൻ മറുപടി പറഞ്ഞു.

"ഇന്നേക്കു് അമാവാസിയാക്കുമെൻറതു നീ..."

"തപ്പുതാൻ. താത്താ. അന്തകാര്യം നാൻ മറന്തേ പോയിട്ടേൻ."

"പരവായില്ലൈ." വൃദ്ധൻ ആശ്വസിച്ചു: 'ഇരുട്ടാവറുതുക്കുമുൻ നീ ഭദ്രമാ ഇങ്കെ വന്തുചേർന്തതു പിള്ളയാരപ്പൻ കരുണാകടാക്ഷം.'

"അതിരിക്കട്ടും. ഉൻ പെൺസുന്ദരിക്കു നാളെ മാപ്പിള പെൺപാർക്ക വരപ്പോറാമേ?" കാളിയപ്പന്റെ ബന്ധുവും അയൽക്കാരനുമായ മുരുകനാണതു ചോദിച്ചതു്. തന്നോടു മുൻകൂട്ടി പറഞ്ഞില്ലല്ലോ എന്ന പരിഭവവും ആ ചോദ്യത്തിലുണ്ടായിരുന്നു.

"ആമാം മുരുകപ്പാ. നേത്തുക്കുതാൻ അന്ത ഏർപ്പാവതു്. നേത്തുക്കു് ഇതേ സമയത്തിലെ ഞാനിങ്കുവന്തു ചൊല്ലിനേൻ. അപ്പോതു നീയിങ്കില്ലാമപ്പോച്ചു. അവ്വളവുതാൻ. ആനാ, ഒന്നുമട്ടും ചൊല്ലറേൻ.



നാളെ പത്തു മണിക്കു് മാപ്പിള വീട്ടുകാർ വരപ്പോറതു്. നീങ്ക എല്ലോരും എൻ വീട്ടിലിരിക്കണം."

"അതുക്കെന്നപ്പാ" താത്താ പറഞ്ഞു: 'സുന്ദരി നമ്മ വീട്ടുപ്പൊണ്ണുമാതിരി. അവ കല്യാണക്കാര്യം നാങ്കളുടയ എല്ലോരുടെയും വീട്ടു കല്യാണം മാതിരി. നീ കവലപ്പെടാതെ പോയ്‌വാ. എല്ലാം നല്ലപടിയായി നടക്കും."

കാളിയപ്പൻ ആൽത്തറയിൽ നിന്നിറങ്ങി.

"അപ്പോ—നാൻ വറേങ്കെ."

എല്ലാവരോടും യാത്ര ചോദിച്ചു് ഇറങ്ങി നടന്നു. ഗ്രാമവീഥിയുടെ ഇരുവശത്തുമുള്ള ചെറു വീടുകൾ. എല്ലാ വീടുകളുടെയും ദർശനം വഴിയിലേക്കുതന്നെ. കാളിയപ്പൻ പതുക്കെ നടന്നു. എല്ലാ വീടുകളുടെയും മുമ്പിൽ വിളക്കു കാണാം. മുമ്പിൽ ഗൃഹനാഥൻ ഇരിപ്പുണ്ടാവും. അയൽവീട്ടിലുള്ള, ആരോടെങ്കിലും വർത്തമാനമായിരിക്കും.

"വണക്കം ങ്കെ."

"വണക്കം."

"വണക്കംങ്കെ."

"വണക്കം."

കടന്നുപോരുന്ന വീടുകളുടെ ഉമ്മറത്തു നിന്നും ഓരോരുത്തർ എഴുന്നേററു വണങ്ങി. കാളിയപ്പൻ പ്രത്യഭിവാദ്യംചെയ്തുകൊണ്ടു വീഥിയിലെ സന്ധ്യാകോലങ്ങളിൽ ചവിട്ടിക്കൊണ്ടു് നടന്നു. വഴി വലത്തോട്ടു തിരിഞ്ഞു. കാളിയപ്പൻ അന്തംവിട്ടുനിന്നു. വീടിന്റെ മുൻപിൽ വിളക്കില്ല. കോലമിട്ടിട്ടില്ല. കാളിയപ്പനു ദേഷ്യംവന്നു. അയാൾ ഇറയത്തേക്കു കയറി.

"മുത്തു-സുന്ദരീ" അയാൾ ഉച്ചത്തിൽ വിളിച്ചു. വിളികേട്ടില്ല.

"മുത്തു–സുന്ദരീ"

യാതൊരനക്കവുമില്ല. കാളിയപ്പൻ മുൻവാതിലിൽ ഉച്ചത്തിൽ തട്ടി. യാതൊരനക്കവുമില്ല.

"സുന്ദരീ– മുത്തു" അയാൾ അത്യുച്ചത്തിൽവിളിച്ചു. നിമിഷങ്ങൾ കഴിഞ്ഞിട്ടും യാതൊരനക്കവുമില്ല. ശബ്ദം കേട്ടിട്ടു് അയൽപക്കത്തുള്ള സ്ത്രീ ഇറങ്ങിവന്നു.

"സുന്ദരിയും മുത്തുവും വരിലയെ. കോവിൽ പോയിരിക്കുമെൻറു താൻ നാൻ നിനച്ചേൻ." കാളിയപ്പന്റെ മനസ്സിൽ കടുത്ത ഭയമുണർന്നുകഴിഞ്ഞിരുന്നു.

"അവരു കോവിലുക്കു വരവില്ലിയെ" അയാൾ അറിയാതെ പറഞ്ഞു. പിന്നെ അടുത്ത വീട്ടിന്റെ വശംവഴി കടന്നു് വീട്ടിന്റെ പിറകിലെത്തി. പിറകിലത്തെ വാതിൽ അകത്തുനിന്നു് പൂട്ടിയിരിക്കുന്നു. കാലികൾ തൊഴുത്തിലെത്തിയിട്ടില്ല. ഉഴവുകാളകളുമായി വയലിൽ നിന്നും പോന്ന സുന്ദരിയും മുത്തുകൃഷ്ണനും തിരിച്ചെത്തിയിട്ടില്ലെന്നു് ആ പിതാവു് ഉൾക്കിടിലത്തോടെ അറിഞ്ഞു. പ്രേതം ബാധിച്ചവനെപ്പോലെ അയാൾ പിള്ളയാർ കോവിലിലേക്കു് ഓടി.

ആൽത്തറയിലിരുന്നവർ പിരിയാൻ ഭാവിച്ചപ്പോഴാണ് കാളിയപ്പൻ വിയർത്തു കിതച്ചുവശനായി ഓടിയെത്തിയതു്.

"എന്നപ്പാ എന്ന സമാചാരം?" താത്താ ഉൽക്കണ്ഠയോടെ അന്വേഷിച്ചു.

"താത്താ-" ആ വിളി ഒരു തേങ്ങലായിരുന്നു. വൃദ്ധനും ബന്ധുക്കളും കാര്യമറിയാതെ പരിഭ്രമിച്ചു.

"സുന്ദരി...മുത്തുകൃഷ്ണൻ...അവർ വന്തു ചേരലെ. വീടു പൂട്ടികിടക്കു. ആലയിലെരുക്കളില്ലെ."

അയാൾ നിന്നു കിതച്ചു. കേട്ടുനിന്നവർ ഒരിടിവെട്ടുകൊണ്ടപോലെ മരവിച്ചു നിന്നുപോയി. നിമിഷങ്ങൾക്കുശേഷം സംസാരിക്കാൻ ധൈര്യപ്പെട്ടതു താത്തയാണ്.

"നീ ഭയക്കറമാതിരി ഒൻറും നടന്തിരുക്കാതു. പിള്ളയാരപ്പൻ കൈവിടമാട്ടാൻ. വാ-നമ്മ ആൾക്കാരെക്കൂട്ടിപ്പോയിപ്പാപ്പോം."

(തുടരും)

## ക്രോധപൂർവ്വം കുഞ്ചു

(35-ാം പേജിൽ നിന്നു തുടർച്ച)

മദനൻ ഈർഷ്യയോടെ കുഞ്ചുവിനെ അടിമുടിനോക്കി.

അങ്ങനെയങ്ങു് പറഞ്ഞുതീർക്കാൻ ഒക്കുകയില്ല. ഞങ്ങളുടെ സംഘടനയുടെ അറുപത്തിമൂന്നിന പരിപാടി മിനിസ്റ്ററുമായി അടിയന്തിരമായി ചർച്ച ചെയ്യണം. എന്നിട്ടുവേണം പ്രത്യക്ഷ സമര പരിപാടികളിലേക്കു് നീങ്ങണോ എന്നു് തീരുമാനിക്കാൻ. അണികളുടെ ക്ഷമ അസ്തമിച്ചുകഴിഞ്ഞു—

എന്തിനു് അറുപത്തിമൂന്നാക്കുന്നു, നൂററിയൊന്നിനം തന്നെ ആയിക്കൊള്ളട്ടെ എന്നുപറയാൻ തോന്നി. പക്ഷേ, പറഞ്ഞില്ല.

ഇന്നു് ഏതായാലും സാദ്ധ്യമല്ല. അദ്ദേഹത്തിന്റെ ചോദ്യോത്തര ദിനമാണ്. ഉച്ചതിരിഞ്ഞു് മന്ത്രിസഭായോഗവുമുണ്ടു്.

മദനൻ ക്രുദ്ധനായി.

ഹേ മിസ്റ്റർ! നിങ്ങളുടെ കാരുണ്യം യാചിക്കാനല്ല ഞാൻ നാഴികകൾ താണ്ടി ഇങ്ങോട്ടു വന്നതു്. ഒരു ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥൻ എന്ന നിലയിൽ കുറേക്കൂടി ക്രിയാത്മകവും ധാരണാപൂർവ്വവുമായ ഒരു സമീപനമാണ് നിങ്ങളിൽ നിന്നും പ്രതീക്ഷിച്ചതു്—

കുഞ്ചുനായർ പൊട്ടിത്തെറിച്ചു.

ഒലക്കേടെ മൂടു്! ക്രിയാത്മകവും ധാരണാപൂർവ്വവും! വേണമെങ്കിൽ മൂന്നു മണിക്കു് സെക്രട്ടറിയേററിൽ വരണം. സംസാരിക്കാം. തൽക്കാലം സ്ഥലം വിട്ടാട്ടെ.

ഈ സംസ്ഥാനത്തെ ലക്ഷോപലക്ഷം യുവജനങ്ങളുടെ വികാരങ്ങളെ വ്രണപ്പെടുത്തുന്നതു് സൂക്ഷിച്ചുവേണം.—

ഒന്നു പോകണം ഹേ! കാര്യം പറഞ്ഞു തീർന്നല്ലോ. വന്നിരിക്കുന്നു ഒരു നേതാവു്! കുഞ്ചുനായർ അലറി. മിതൃമ്മല ദേഷ്യത്തോടെ സ്ഥലംവിട്ടു.

അച്ഛാ, ആൽബർട്ടു് പിന്റോ കോ ഗുസ്സാ ക്യോം ആത്താ ഹെ എന്നു് ഒരു സിനിമ വന്നിട്ടുണ്ടു്. എന്തവാ അച്ഛാ അതിന്റെ അർത്ഥം? മകൻ ഹരി കുഞ്ചുനായരുടെ മുമ്പിൽ വന്നുനിന്നു ചോദിച്ചു.

തേങ്ങാക്കുല! മാറുന്നുണ്ടോ വഴിയിൽ നിന്നും? അതോ തട്ടി മാററണോ?

ഹരിയുടെ സ്വതേ വിളറിയ മുഖം കുറേക്കൂടി വിളറി. കണ്ണുനിറഞ്ഞു. ചുണ്ടു വിറച്ചു. കരച്ചിലിന്റെ നാന്ദി.

കുഞ്ചുനായർ പെട്ടെന്നു ശാന്തനായി. മകനെ അടുത്തുവിളിച്ചു് വാത്സല്യപൂർവ്വം അവന്റെ കുററിത്തലമുടിയിൽ തഴുകിക്കൊണ്ടു പറഞ്ഞു:

അർത്ഥം ഇത്രേയുള്ളു മോനേ...കുഞ്ചുവിനു് കലികേറുന്നതെന്തുകൊണ്ടു്. മോൻ ഇപ്പം കണ്ടല്ലോ, ഇല്ലേ?

വ്യാഖ്യാനം മനസ്സിലാകാതെ ഹരി അച്ഛന്റെ മുഖത്തേക്കു് ഉററുനോക്കി.



## വിൽപ്പന

(31-ാം പേജിൽനിന്ന തുടർച്ച)

എനിക്കു വേണ്ടി. ഒരുപകാരം ചെയ്യാമോ?''

എന്താണെന്ന കേൾക്കാൻ അയാൾ സന്നദ്ധത കാണിച്ചു.

''എല്ലാം ഒഴിച്ചുകഴിഞ്ഞാലും പിന്നെയും ആരെങ്കിലുംവരും. അപ്പോൾ ഞാനിനിലത്തു് അനങ്ങാതെകിടക്കാം. എൻെറ കഴുത്തിൽ ഒരു നൂലിട്ടു് കടലാസിൽ എഴുതിവയ്ക്കുക, എന്തെങ്കിലും ഒരു വില.''

അയാൾ ചിരിക്കാൻ ശ്രമിച്ചു് പരാജയപ്പെട്ടു

''തമാശയല്ല. നിങ്ങൾ എത്ര എഴുത്തും? കണ്ടിട്ടു നിങ്ങളൊരു ബുദ്ധിമാനാണെന്നു് തോന്നി. എന്തു വില എഴുതിവയ്ക്കും? പറയൂ...''

അയാൾ മിണ്ടിയില്ല. അവർ സോഫയുടെ ഒരു കൈയിലേക്കു് തലചായ്ച്ചുവച്ചു് പറഞ്ഞു: ''ഞാനിന്നലെ ഉറങ്ങിയില്ല. മൂന്ന കാമ്പോസ് തിന്നിട്ടും ഉറക്കംവന്നില്ല. എൻെറ കഴുത്തിലെ ടാഗിൽ നിങ്ങളെന്തു വിലയിടും?''

അപ്പോൾ വീണ്ടും വാതിൽ ശബ്ദിച്ചു.

മിസിസ് പരേഖ് കണ്ണുതുറക്കാതെ പറഞ്ഞു:

''പ്ലീസ്. എന്തു വേണമെങ്കിൽ വിററോളൂ. അവർ പറയുന്ന വിലയ്ക്കു്.''

അയാൾ വാതിലിനടുത്തേക്കു് ധൃതിയിൽ നടന്നു. വിദേശീയരെപ്പോലെ തൊലിവെളുത്ത നീണ്ടു മെലിഞ്ഞ ഒരാളായിരുന്ന അതു്. ഐബ്രോ പെൻസിൽ കൊണ്ടു് കടും കറുപ്പാക്കിയ മീശയും നീട്ടിവളർത്തിയ നരകലർന്ന സമൃദ്ധമായ മുടിയും നീലക്കണ്ണുകളും. കൈയിലൊരു ബ്രീഫ് കെയ്സ്.

അയാൾ അകത്തു കടന്നപ്പോൾ സുനീൽ വാതിലടച്ചു. അമ്പരപ്പോടെ അയാൾ സുനീലിനെ നോക്കിയപ്പോൾ പറഞ്ഞു: ''ഇവിടെത്തന്നെ ബ്യൂറോ, ആ സെററ് പിന്നെ—''

അയാൾ ചോദിച്ചു: ''താങ്കളാരാണു്?'' അപ്പോൾ സോഫയിൽ നിവർന്നിരുന്ന മിസിസ് പരേഖ് പറഞ്ഞു: ''വെൽക്കം. ഞാനാണു് മിസിസ് പരേഖ്.'' സുനീൽ റോയിയെ ചൂണ്ടിക്കൊണ്ടു് പറഞ്ഞു: ''ഇതു് മിസ്റ്റർ പരേഖ്, ഞങ്ങൾ എല്ലാ പഴയ സാധനങ്ങളും വിററു് പുതുതാക്കുന്നു.'' സ്വന്തം നെഞ്ചിൽ വിരൽകൊണ്ടു് കുത്തി അവർ പറഞ്ഞു: ''ഇതടക്കം. വില പറഞ്ഞോളൂ''

ആഗതൻ സ്തബ്ധനായെന്നു് സുനിലിനു് തോന്നി.

അപ്പോൾ മിസിസ് പരേഖ് പതുക്കെ ചിരിക്കാൻതുടങ്ങി. ചിരി പൊട്ടിച്ചിരിയായി പടർന്നു. അതിൽ ഒരു തേങ്ങലിൻെറ അല ഇടറിക്കൂടി.

ആഗതൻ ധൃതിയിൽ നാലഞ്ചു കാൽവെപ്പിൽ സ്വീകരണമുറി മുറിച്ചുകടന്നു് മിസിസ് പരേഖിൻെറ ചെകിടത്തു് പൊടുന്നനെ അടിച്ചു് അമർത്തിയ സ്വരത്തിൽ പറഞ്ഞു:

''പെരുമാറാൻ പഠിക്കു്. പെരുമാറാൻ പഠിക്കു്.''

ചിരിയടങ്ങിയ നിശ്ശബ്ദത. അകലെനിന്നുള്ള തിരകളുടെ വിദൂരമർമ്മരം പുറത്തു് പതുങ്ങിനിന്നു.

ഏതോ നേർത്ത പ്രതീക്ഷകളുമായി ആരംഭിച്ച മറെറാരു ഞായറാഴ്ചയുടെ അന്ത്യംകണ്ട സുനീൽറോയ് ധൃതിയിൽ വാതിൽ തുറന്നു് പുറത്തുകടന്നു.

വാതിലിനപ്പുറം അയാൾ തെററുപററാതിരിക്കാൻ നോക്കി. കടലാസുപൊതിയിൽ പൂവുണ്ടോ: ഇല്ല.

## മനുഷ്യൻെറ ക്രൂരത മൃഗങ്ങളുടെ നേർക്കു്

(21-ാം പേജിൽനിന്ന തുടർച്ച)

യുടേയും തോൽ, ശിരസ്സു് എന്നിവ ഓഫീസ് മുറികളുടെ അലങ്കരണത്തിനായി ഉപയോഗിച്ചിരുന്നു. ഒരു ശിക്കാരി തനിച്ചു് 300 സിംഹങ്ങളെ കൊന്നതായി കണക്കുകൾ രേഖപ്പെടുത്തുന്നു. സിംഹത്തിൻെറ ഇരകളായ കൃഷ്ണമൃഗം, മാൻ എന്നിവകളെ മനുഷ്യൻ വേട്ടയാടി നശിപ്പിച്ചുകൊണ്ടിരുന്നതിനാൽ ഇരയ്ക്കായി ഇവയ്ക്കു് പുതിയ മേച്ചിൽപ്പുറങ്ങൾ അന്വേഷിക്കേണ്ടിവന്നു. ഇതു് അവയുടെ വംശനാശത്തിനു കാരണമായി. കാടിൻെറ ഭൂരിഭാഗവും, മനുഷ്യൻ വെട്ടിത്തെളിച്ചു് സ്വന്തമാക്കിയതോടെ സ്വതന്ത്രവിഹാരത്തിനു് അവയ്ക്കിടമില്ലാതായി. ലൈഫ് നേയ്ച്ചർ ലൈബ്രറിയുടെ റിപ്പോർട്ടനുസരിച്ചു് 1884-ൽത്തന്നെ സിംഹങ്ങളുടെ എണ്ണം വളരെ ചുരുങ്ങിയിരുന്നു. ഇന്നത്തെ കണക്കനുസരിച്ചു് ഇന്ത്യയിൽ 200 സിംഹങ്ങളേയുള്ളൂ; ഒരിക്കലും ഇതിലുമധികമാകാൻ വഴിയില്ല. 1940-ൽ 30,000 കടുവകളുണ്ടായിരുന്നു. ഇപ്പോൾ അവ 2,500 ആയി ചുരുങ്ങിയിരിക്കുന്നു. ഇരയെ കിട്ടാതിരിക്കുന്ന അവസരത്തിലോ കഠിനമായി മുറിപ്പെട്ടാലോ മാത്രമേ കടുവ മനുഷ്യനെ ആക്രമിക്കുകയുള്ളൂ.

### ഗവൺമെൻറിൻെറ പങ്കു്

നാശത്തിൻെറ വക്കിലെത്തിനില്ക്കുന്ന ഈ വന്യമൃഗങ്ങളെ കൊല്ലാതിരിക്കാനുള്ള കടമ നമുക്കുണ്ടു്. ലോകവന്യജീവി ഫണ്ടിൻെറ സഹായത്തോടെ നമ്മുടെ ഗവൺമെൻറും വന്യമൃഗസംരക്ഷണത്തിനുള്ള നടപടികൾ എടുത്തിട്ടുണ്ടു്. പുതിയ തലമുറയ്ക്കു് ഈ ജീവികളെ ചിത്രത്തിൽ കണ്ടോ കഥകളിൽ കണ്ടോ മാത്രം അറിയേണ്ടിവരുന്ന ഒരു സ്ഥിതിവിശേഷം സംജാതമാകരുതല്ലോ. ഇന്ത്യയിലെ അനേകം മൃഗശാലകളിൽവച്ചു് ഏററവും പ്രമുഖമായതു് ഹൈദരാബാദിലെ നെഹ്റു സുവോളജിക്കൽ പാർക്കാണു്. പുഷ്പകുമാർ ഐ. എഫ്. എസ്സിൻെറ മേൽനോട്ടത്തിൽ ഈ സ്ഥാപനം വളരെ നല്ല രീതിയിൽ നടന്നുവരുന്നു.

## ചിന്താവിഷ്ടയായ സീതയും ശുദ്ധവായാടിയും

(25-ാം പേജിൽനിന്ന തുടർച്ച)

ചെറിയ ജലപ്രവാഹത്തെ തടഞ്ഞുനിർത്താൻ ചെറിയ അണക്കെട്ടേ വേണ്ടൂ. ശക്തിയേറിയ ജലപ്രപാതത്തെ തടയാൻ ദീർഘവും ഉത്തുംഗവുമായ അണക്കെട്ടു വേണം. അത്രയേറെ യുക്തിയുക്തവും ശക്തിമത്തുമായ രാമോപാലംഭമുണ്ടായിരുന്നില്ലെങ്കിൽ ആ ആർദ്രതാപ്രവാഹത്തിൻെറ സ്വർഗ്ഗംഗാവിശുദ്ധി നമുക്കു് അത്രയേറെ നിർവൃതിയരുളുമായിരുന്നില്ല. രാമനെ ഒരു വ്യക്തിയുടെ അവസ്ഥയിൽ നിന്നു് സമൂഹാത്മാവായ ഒരു മഹാത്മാവാക്കി ഉയർത്തുക; അതു് വ്യക്തിയെന്ന നിലയിൽ ആരോടാണോ രാമൻ അക്ഷന്തവ്യമായ അപരാധം ചെയ്തതു് ആ വ്യക്തിയെക്കൊണ്ടുതന്നെ നിർവ്വഹിപ്പിക്കുക; ത്യാഗത്തിൻേറയും വിരക്തിയുടേയും വ്യക്തിബന്ധാതീതമായ മഹത്വത്തെ വ്യക്തിസ്നേഹത്തിൻെറ വക്താവിനെക്കൊണ്ടുതന്നെ അംഗീകരിപ്പിക്കുക—എന്ന ദാർശനികപ്രമേയമാണു് ഈ കൃതിയുടെ നിർമ്മിതികൊണ്ടു് ആശാൻ ഏറെറടുത്തതു്. വ്യക്തിസ്നേഹത്തിൻെറ വക്താവു് ആയിരങ്ങളിലൊരുവളായാൽ പോരാ; ആയിരങ്ങളിലൊററയൊരുവൾ മാത്രമാവണം. അതുപോലെ ആ മഹാത്മാവു് അല്പം കൊടുത്തു് അധികം നേടിയവനായാൽ പോരാ; അനല്പം ത്യജിച്ചു് മഹത്വം നേടിയവനാവണം. അതുകൊണ്ടു് മമതയെ ത്യജിച്ചു് മഹത്വം നേടിയ രാമൻേറയും മമതയിലൂടെ ആ മഹത്വം കണ്ടെത്തിയ സീതയുടേയും ഇതിവൃത്തം കവിയെ ആകർഷിച്ചു. എന്നാൽ, മമതയുടെ ഉടമയായ സ്ത്രീചേതന സത്യത്തെ കണ്ടെത്താനോ കണ്ടെത്തിയാൽ നേരേ നോക്കാനോ കഴിവില്ലാത്ത വിഡ്ഢിയായിക്കൂടാ. വിഡ്ഢിയുടെ മൂഢസ്വർഗ്ഗത്തിലിരുന്നാലേ ഒരു കാലത്തു് മഹാരാജ്ഞിയും പിന്നീടു് മഹാതപസ്വിനിയുമായിത്തീർന്ന സീതയുടെ മഹത്വത്തിനു തിളക്കമുണ്ടാവൂ എന്നു കരുതുന്നതാണു് മൂഢത. തിക്തവും പരുഷവുമായ സത്യത്തെ നേരെനോക്കിക്കണ്ടതിനുശേഷം താൻ സ്നേഹിക്കുന്ന വ്യക്തിയുടെ മഹത്വത്തിനുള്ള വലിയ വേദനയെ അതിലും വലിയ സ്വീയ വ്യഥയിലേക്കേറെറടുത്തു് ആ മഹത്വത്തിനു് കിരീടം ചാർത്തുമ്പോൾ സീത ദൈവത്വത്തിലേക്കുയരുന്നു. ആ ദിവ്യലോകത്തുനിന്നാണു് ''തിരുമുമ്പിൽ തെളിവേകുക'' എന്ന ഭൗമയാഥാർത്ഥ്യത്തിൻെറ മണ്ണിലേക്കു നിപതിക്കേണ്ടിവരുന്നതു്. ഈ വിരുദ്ധവികാരസംഘട്ടമാണു് സീതയെ മൂർച്ഛയിലെത്തിക്കുന്നതും.

മഹത്വത്തിൻെറ ഉത്തുംഗശൃംഗത്തിലേക്കുള്ള സാഹസിക പ്രയാണത്തിൻെറ ആദ്യഘട്ടത്തിലുള്ള വഴുതിവീഴലുകളും ക്രൂരസത്യത്തിൻെറ പാറക്കല്ലുകളേററുണ്ടായ ഹൃദയരക്തപ്രവാഹവും അന്തിമ വിജയത്തിൻെറ മഹത്വത്തിനു് ഗൗരവം വർദ്ധിപ്പിക്കുന്നതേയുള്ളൂ.





# നേരം കൊല്ലാൻ പടച്ചുവിട്ട ഏതോ ഒന്നു്

കോഴിക്കോടൻ

കള്ളക്കടത്തു-കൊലപാതക-കുററാന്വേഷണപ്പേക്കോലപ്പടങ്ങളുടെ കോമ്പയിലിതാ ഒന്നുകൂടി—റീത്താ ഇൻറർനാഷണലിൻെറ ''കെണി.'' വികലമനസ്സുകളെ കൂടുതൽ വികലമാക്കാനും അവരുടെ തലച്ചോറിൽ വേരൂന്നിപ്പിടിച്ച അധമവാസനകളെ ഉണർത്തിവിടാനും മാത്രമേ ഈ നേരംകൊല്ലിപ്പടം സഹായിക്കുകയുള്ളൂ. കള്ളക്കടത്തു സംഘത്തേയും പൊലീസ് അന്വേഷിച്ചുകൊണ്ടിരിക്കുന്ന അതിൻെറ രാജാവായ മധുസൂദനനേയും തൻെറ പത്രത്തിൽക്കൂടി എങ്ങനെയും വെളിച്ചത്തുകൊണ്ടുവരാൻ പരിശ്രമിക്കുന്ന രാജേന്ദ്രൻ എന്ന ഒററക്കൈയൻ റിപ്പോർട്ടറെ പത്രമുടമയായ തമ്പുരാനും തമ്പുരാൻെറ കെണികാരണം ആറുമാസം ജയിലിൽ കഴിച്ചുകൂട്ടേണ്ടിവന്നുവെങ്കിലും പുറത്തുവന്നതോടെ കുററാന്വേഷണവകുപ്പിൽ കടന്നുകൂടിയ രാജേന്ദ്രൻ തിരിച്ചു കള്ളക്കടത്തു സംഘത്തെയാകെത്തന്നെയും കെണിയിൽപ്പെടുത്തി കേരള പൊലീസിൻെറ വീറും ആവേശവും ഉയർത്തിപ്പിടിക്കുന്നുവെന്നു് നടിക്കുന്ന ഈ പടത്തിൽ തോക്കിൻേറയും നാക്കിൻേറയും ചടചടരടിത്വവും, പെണ്ണിൻേറയും പണത്തിൻേറയും കൊഴുപ്പും പാട്ടിൻേറയും കൂത്തിൻേറയും നല്ലും സ്ററണ്ടിൻേറയും തമാശയുടേയും ശബ്ദകോലാഹലവും ചട്ടപ്പടി കോർത്തിണക്കിയ കഥയാണുള്ളതു്.

ഇക്കഥ സിനിമയിൽ, അതും ഇന്ത്യൻ സിനിമയിൽ മാത്രമേ സംഭവിക്കുകയുള്ളൂ. ഏതു ശാപ്പാട്ടുരാമനും കണ്ടുപിടിക്കുന്ന അപാകതകൾ ഇതിലെത്രയെങ്കിലുമാണു്. ചിത്രത്തിൻെറ അവസാന ഭാഗങ്ങളിൽ, സി. ഐ. ഡി. കോൺസ്റ്റബിളായി വേഷമിട്ടു പ്രത്യക്ഷപ്പെടുന്ന ബഹദൂറിൻെറ ''പ്രാ—പ്രാ'' എന്നും ''ഊ-ഊ'' എന്നും പേരുള്ള കഥാപാത്രം സിനിമയ്ക്കു കഥയെഴുതുന്നവരുടെ ചെവിക്കു പിടിച്ചു തൂക്കിയെറിയുന്ന മുഹൂർത്തങ്ങളിലൂടെ പൊട്ടിപ്പരക്കുന്ന ചിരിയും അനുരാധയുടെ നൃത്തവിലാസവും വഞ്ചകിയായ ഭാര്യയെ വെട്ടിക്കൊന്നതിനു് ജയിൽശിക്ഷയനുഭവിക്കുന്നവനും മമ്മൂട്ടി അവതരിപ്പിക്കുന്നതുമായ ബാബുവിൻെറ അയത്നലളിതമായ ഭാവങ്ങളും ഡയലോഗുകളും മാററിനിറുത്തിയാൽ ഈ ''കെണി''യിൽ പ്രതിഭയുടെ ഒരു മിന്നാമിനുങ്ങുപോലും ഒരിടത്തും കടന്നുവന്നു് കാന്തി ചിന്നുന്നില്ല. ഏതെങ്കിലും ഒരു കഥാപാത്രം ഈ പടത്തിൽ അനുകമ്പയോ സ്നേഹാദരമോ വെറുപ്പോ, എന്നുവേണ്ട ഒരു വികാരവും പിടിച്ചുപററുന്നുമില്ല.

''അഗ്നിപുത്രി''യും (1967) ''തുലാവർഷ'' (1976) വും ''അമ്മുവിൻെറ ആട്ടിൻകുട്ടി (1978) യും പോലുള്ള പടങ്ങൾ പിടിച്ച ഇതിൻെറ നിർമ്മാതാവിനെ ഇങ്ങനെ ഒന്നിനുംകൊള്ളാത്ത ഒരു ''കെണി''യിൽ തട്ടി വീഴ്ത്തിയതു് ആരാണാവോ?

### തുടക്കം കൊലയിൽനിന്നു്

ഒരു കൊലപാതകത്തിൽ നിന്നാണു് കെണിയുടെ ആരംഭം. ''റീത്ത''യുടെ കഥയ്ക്കു് തിരനാടകവും ഡയലോഗുകളും എഴുതിച്ചേർത്തതു് ജഗതിയും വിജയൻ കരോട്ടും ചേർന്നത്രെ. പണക്കാരനായ ഗിരിജാവല്ലഭമേനോൻെറ ആദ്യഭാര്യയിലുള്ള മകൾ ബീനയുടെ മുറച്ചെറുക്കൻ രഘു, അവൻ താമസിക്കുന്ന ഹോട്ടൽ മുറിയിൽവച്ചു കൊല്ലപ്പെട്ടു. മേനോൻ ഇഷ്ടപ്പെടാത്ത അവരുടെ—ബീനയുടേയും രഘുവിൻേറയും—ബന്ധത്തിൻെറ പേരിൽ വഴക്കിടുകയും തോക്കു ചൂണ്ടുകയും ഒക്കെ ഉണ്ടായതാണു്. തന്നിമിത്തം മേനോൻ തന്നെയാണോ ആ കൊല ചെയ്യിച്ചതെന്നു് സംശയം തോന്നാം.

രാജേന്ദ്രനും മധുസൂദനനും തമ്മിലുള്ള ബലപരീക്ഷണമാണു് ഈ ചിത്രം. ഗിരിജാവല്ലഭമേനോൻെറ രണ്ടാംഭാര്യയായ രജനിയുടെ സഹോദരനാണു് മധുസൂദനൻ. ജ്യേഷ്ഠനു കൂട്ടുനിന്നു് ഭർത്താവിൻെറ പണം മുഴുവൻ തട്ടിയെടുക്കണമെന്ന ഒററവിചാരമേ രജനിക്കുള്ളൂ. ഇതിനായി അവൾ രാജേന്ദ്രൻേറയും ബാബുവിൻേറയും സഹായം തേടി. രഘുവിൻെറ കുഞ്ഞിനെ ഗർഭം ധരിച്ചു് ചീത്തപ്പേരുണ്ടാക്കി ഇപ്പോൾ ദുഃഖിച്ചു കഴിയുന്ന ബീനയെ അവൾ എന്നേ പഠിട്ടിലാക്കിക്കഴിഞ്ഞിരിക്കുന്നു. ബീനയെ തട്ടിക്കൊണ്ടുപോവുക, എന്നിട്ടു് മകളെ വിട്ടുകിട്ടണമെങ്കിൽ പത്തുലക്ഷം രൂപ തരണമെന്നു് മേനോനോടാവശ്യപ്പെടുക—ഇതത്രേ രജനിയുടെ പ്ലാൻ. ബീനയെ രാജേന്ദ്രൻെറ മുമ്പിൽ ഹാജരാക്കുന്നതും, അവൾക്കു് രഹസ്യമായി താമസിക്കാനുള്ള വീടും ഏർപ്പാടും എല്ലാം രജനിതന്നെ ചെയ്യും. ഫോണിലൂടെ മേനോനോടു് ഈ പണം ആവശ്യപ്പെടുകയും നിർദ്ദിഷ്ടസ്ഥലത്തുവച്ചു് അതു വാങ്ങുകയും മാത്രമേ രാജേന്ദ്രൻ ചെയ്യേണ്ടതുള്ളൂ. അതിനു കിട്ടുന്നതോതുകയുടെ നേർ പാതിയും. രാജേന്ദ്രൻ ഈ കെണിയിൽ വീണുപോകാതിരിക്കാൻ, രജനിയുടെ സംഭാഷണമെല്ലാം അയാൾ ടേപ്പു് ചെയ്തു് കാസററിലാക്കിവച്ചിരിക്കുന്നു. എന്നാൽ, ആ പണം മാത്രമല്ല, കാസററു പോലും മധുസൂദനനും ആൾക്കാരും രാജേന്ദ്രൻെറ മുന്നിൽവച്ചു് തട്ടിയെടുത്തുകളഞ്ഞു. ബീനയെ നോക്കാൻ നിയുക്തനായ ബാബുവിനു് അവളുടെ കഥ കേട്ടലിവുതോന്നി; സ്നേഹവും തോന്നി. രജനിയുടെ ആവശ്യപ്രകാരം രഘുവിനെ ചിത്രത്തിൻെറ തുടക്കത്തിൽ വെടിവച്ചു കൊന്നതു് ബാബുവായിരുന്നു. ആ കുററബോധംകൂടി മനസ്സിൽ കിടന്നു പുകഞ്ഞപ്പോൾ, ബീനയെ എല്ലാ നിലയിലും രക്ഷിക്കേണ്ടതു് തൻെറ കർത്തവ്യമാണെന്നു വിശ്വസിച്ചു, ബാബു. സംഭാവ്യമാണോ വിശ്വാസ്യമാണോ എന്നൊന്നും ആലോചിക്കാത്ത കൂട്ടത്തിൽ കാലപരിഗണനയുമില്ല ഈ ചിത്രത്തിൽ. കാരണം, പെട്ടെന്നാണു് ബീനയുടെ കൊച്ചുമോൾ അനാഥാലയത്തിൽ ചേർന്നു പഠിക്കുന്നതായി നാം കാണുന്നതു്.

ഇൻസ്പെക്ടർ ചന്ദ്രൻേറയും രാജേന്ദ്രൻ—ബാബു എന്നിവരുടേയും കൂട്ടായ ആഞ്ഞടിയുടെ ഫലമായി, മധുസൂദനപ്രഭൃതികൾ ജയിലിലാവുന്നതും ബീനയുടെ കുട്ടിയെ രക്ഷിക്കാനുള്ള ശ്രമത്തിൽ ബാബു വെടിയേററു മരിക്കുന്നതും വെടികൊണ്ടിട്ടും ആയുസ്സിൻെറ വലിപ്പംകൊണ്ടു് വല്ലഭമേനോൻ മരിക്കാതിരിക്കുന്നതും രാജേന്ദ്രൻ ഈ കള്ളസംഘത്തെ പിടിക്കുവാൻ നിയുക്തനായ രഹസ്യപൊലീസ് മേധാവിയാണെന്നു തെളിയുന്നതും ഒക്കെയാണു് കഥയുടെ അമ്പരപ്പിക്കുന്ന അന്ത്യം.

### പാവം, നിർമ്മല!

രാജേന്ദ്രൻെറ ഭാര്യ നിർമ്മലപോലും അയാൾ സി. ഐ. ഡി. യാണെന്നറിയുന്നില്ല. എന്തിനു്, അയാളുടെ ഇടത്തേ കൈ മിലിട്ടറിയിലായിരുന്നപ്പോൾ മുറിഞ്ഞുപോയി പകരംവച്ച മരക്കൈയാണെന്നു തട്ടിവിട്ടതു് ഒരു വെറും തക്കിടിയാണെന്നു മനസ്സിലാക്കുന്നതു് കാഴ്ചക്കാരായ നമ്മോടൊപ്പമാണു്. പച്ചപ്പാവമെന്നു പറഞ്ഞാൽ പച്ച—പച്ചപ്പാവമാണു് നിർമ്മല. ഇങ്ങനെയുള്ള പെണ്ണുങ്ങളുമുണ്ടോ ഭൂമിയിൽ? അഭിനന്ദിക്കാൻ ഒന്നുമില്ല, ശശികുമാറിൻെറ സംവിധാനത്തിൽ. മുമ്പേ ഗമിച്ചീടിന ഗോവു തൻെറ പിമ്പേ ഗമിക്കുന്ന ഗോവുമാത്രമാണദ്ദേഹം. മെല്ലി ഇറാനിയുടെ ദൃശ്യബിംബങ്ങൾക്കും മാററു കുറവാണു്. പടംവെട്ടി ഒട്ടിച്ച മണിയാകട്ടെ, തൻെറ കടമ നിർവ്വഹിച്ചുവെന്നുമാത്രം.

അടൂർ ഭാസിയുടെ ലക്ഷപ്രഭുവായ ഗിരിജാവല്ലഭമേനോനും നസീറിൻെറ പ്രധാന

(ശേഷം 48-ാം പേജിൽ)

# പുതിയ പുസ്തകങ്ങൾ

**കൗമുദി ന്യൂസ് സർവീസ്**

## ആരോഗ്യത്തെപ്പററി

നാം നമ്മുടെ പരിസരം. നമ്മുടെ ആരോഗ്യം. ആരോഗ്യവിജ്ഞാനം. ഡോക്ടർ എസ്. തങ്കയ്യൻ. പ്രസാധകർ നന്ദിനി പബ്ലിക്കേഷൻസ്. വില: 5 രൂപ. മനുഷ്യശരീരത്തിൽ രോഗങ്ങൾ എങ്ങനെ ഉണ്ടാകുന്നുവെന്നു് കുട്ടികളെ ലളിതമായി പറഞ്ഞു മനസ്സിലാക്കാനുള്ള യത്നത്തിന്റെ ഭാഗമാണ് ഈ പുസ്തകം. ഗ്രന്ഥകർത്താവു് എഴുതുന്നു: "നഴ്സറി ക്ലാസുകളിലെയും ബാലവാടികളിലെയും സ്കൂളുകളിലെയും വിദ്യാർത്ഥികളിലും എന്നുവേണ്ട മററുള്ള എല്ലാപേരിലും അടിസ്ഥാനപരമായ ആരോഗ്യം സംജാതമാക്കാൻ ഈ ഗ്രന്ഥം അല്പമെങ്കിലും സഹായിക്കുമെങ്കിൽ..." കുട്ടികളെ ആകർഷിക്കുന്നവിധത്തിലല്ല ഈ പുസ്തകം അച്ചടിച്ചിറക്കിയിരിക്കുന്നതു്.

## ഹിപ്പികളുടെ ലോകം

ഹിപ്പി. നോവൽ. ഉണ്ണികൃഷ്ണൻ തിരുവാഴിയോട്, പ്രസാ: പൂർണ്ണാ പബ്ളിക്കേഷൻസ് വില: 10 രൂപ. ഡെൽഹിയുടെ പശ്ചാത്തലത്തിൽ എഴുതപ്പെട്ട ഒരു നോവലാണിതു്. ബന്ധങ്ങളുടെ സംഘർഷങ്ങളിൽ നിന്നു മുക്തി നേടാൻ ശ്രമിക്കുന്ന കുറെ മനുഷ്യജീവികളുടെ കഥയാണു് 'ഹിപ്പി'. ഹിപ്പികളുടെ ജീവിതം അതിന്റെ എല്ലാ പ്രത്യേകതകളോടുംകൂടി ഈ നോവലിൽ അവതരിപ്പിക്കുന്നുണ്ടു്. ജീവിതത്തിന്റെ വ്യാകുലതകളിലേക്ക് ഈ നോവലിസ്ററ് ആഴ്ന്നിറങ്ങുന്നു.

## ഈഡിപ്പസ്

ഈഡിപ്പസ് കൊളോണസിൽ. സോഫോക്ലിസ്. വിവർത്തനം: പി. കെ. ബി. നായർ. പ്രസാ: സാഹിത്യ പ്രവർത്തക സഹകരണ സംഘം. വില: 7 രൂപ. 1966-ലാണു് സോഫോക്ലിസിന്റെ അവസാനത്തെ നാടകമായ 'ഈഡിപ്പസ് കൊളോണസിൽ' മലയാളത്തിൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിക്കുന്നതു്. ഇതു് മൂന്നാം പതിപ്പാണ്. വിശ്വസാഹിത്യത്തിലെ ഈ വിശിഷ്ടരത്നത്തിന്റെ ഹൃദയഹാരിയായ ഒരു പരിഭാഷയാണിതു്.

## വിദ്യാഭ്യാസ മനഃശാസ്ത്രം

ആധുനിക വിദ്യാഭ്യാസ മനഃശാസ്ത്രം. രാമപുരം മുരളി. വിതരണം: നാഷണൽ ബുക്ക് സ്ററാൾ. വില: 11 രൂപ. ഇരുപത്തിരണ്ടു ലേഖനങ്ങൾ. വിദ്യാഭ്യാസ മനഃശാസ്ത്രം ഇന്നു വലിയൊരു ശാഖയാണു്. അതിനെക്കുറിച്ച് നമ്മുടെ നാട്ടിൽ ഗൗരവമായ ഗവേഷണങ്ങളൊന്നും നടക്കാറില്ല. സൂട്ടും കോട്ടുമിട്ട് പ്ലാററ്ഫോമിൽ കയറിനിന്നു പ്രസംഗമടിക്കുന്ന നമ്മുടെ കോളേജ് അദ്ധ്യാപകന്മാർപോലും ആധുനിക വിദ്യാഭ്യാസ മനഃശാസ്ത്രത്തിന്റെ വെളിച്ചത്തിൽ വിദ്യാർത്ഥികളുടെ മനസ്സിന്റെ ലോകത്തിലേക്ക് കടന്നുചെല്ലുന്നവരല്ല. അദ്ധ്യാപനപരിശീലനം നേടുന്നവർ ഒരു വിഷയമായി ആധുനികവിദ്യാഭ്യാസമനഃശാസ്ത്രം പഠിക്കാറുണ്ടു്. വിദ്യാർത്ഥികളുമായി ഇടപെടുമ്പോൾ ഇതൊന്നും അവർക്ക് കൂട്ടിനുണ്ടാകാറുമില്ല. രക്ഷിതാക്കളും അദ്ധ്യാപകരും അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും ഈ പുസ്തകത്തിലുണ്ടു്. ഈ വിഷയത്തിന്റെ ബാലപാഠം പോലുമായിട്ടില്ല. ഈ ഗ്രന്ഥം നൽകുന്ന വിവരണങ്ങളെങ്കിലും, ഇത്തരം പുസ്തകങ്ങൾ മലയാളത്തിൽ ഉണ്ടാകേണ്ടതു് അത്യാവശ്യമാണ്.

## തിരുസന്നിധിയിൽ

അതുല്യതീർത്ഥാടനം. ഹജ്ജിനെക്കുറിച്ചൊരു സമഗ്രപഠനം. എസ്. എം. എ. കരിം. വില: 40 രൂപ. പ്രസാ: അമീൻ ബുക്സ്, ശക്തിവിലാസ് റോഡ്— തിരുവനന്തപുരം-14. ഹജ്ജ് തീർത്ഥാടനത്തെക്കുറിച്ച് സമഗ്രമായി ഈ കൃതിയിൽ പ്രതിപാദിക്കുന്നു. ഇസ്ലാമിന്റെ മൗലിക സിദ്ധാന്തങ്ങൾ, ഇബ്രാഹിം നബിയുടെയും മുഹമ്മദ് നബിയുടെയും ജീവചരിത്രം, ഹജ്ജിലെ കർമ്മാനുഷ്ഠാനങ്ങളുടെ ഉദ്ദേശ്യലക്ഷ്യങ്ങൾ എന്നിവയെല്ലാം ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നുണ്ടു്. ഈ ഗ്രന്ഥം മുസ്ലിങ്ങൾക്കു് വളരെയേറെ പ്രയോജനപ്രദമാണ്. കൂടാതെ ഖുർ-ആനിലെ അനവധി പ്രസക്തസൂക്തങ്ങളും ഈ ഗ്രന്ഥത്തിൽ എടുത്തു ചേർത്തിട്ടുണ്ടു്.

## നേരം കൊല്ലാൻ പടച്ചു വിട്ട എന്തോ ഒന്ന്

(45-ാം പേജിൽ നിന്നുതുടർച്ച)

കഥാപാത്രമായ രാജേന്ദ്രനും തരക്കേടില്ല. ശരാശരിയിലും താഴെയാണ് കെ. ആർ. വിജയയുടെ നിർമ്മല, ശ്രീഭയുടെ രജനി, രേണുകയുടെ ബീന, സണ്ണിയുടെ തമ്പുരാൻ, ജനാർദ്ദനൻെറ മധുസൂദനൻ തുടങ്ങിയവരുടെ പ്രകടനങ്ങൾ. ബേബി മിനിയും രാമുവിൻെറ രാഘുവും അമ്പേ മോശം. കുററം പക്ഷേ, ഇവരുടെയല്ല; ബലഹീനമായ തിരക്കഥയുടേതാണ്, മൂളയില്ലാത്ത സംവിധാനത്തിൻേറതാണ്. ജയിൽപ്പുള്ളിയായ ബാബുവിനെ രാജേന്ദ്രൻ ജയിലിൽവച്ചു കണ്ടു പരിചയപ്പെട്ട നിമിഷം മുതൽ ആ കഥാപാത്രം മാത്രം കാഴ്ചക്കാരൻെറ മനസ്സിൽ കടന്നിരിക്കും. ദേവരാജൻ സംഗീതം നൽകിയ പെരുമ്പുഴ ഗോപാലകൃഷ്ണൻെറ ഗാനഭാവനകൾ അത്ര മോശമല്ല. ഒററക്കൈയനായിട്ടും നസീറിൻെറ രാജേന്ദ്രൻ അരഡസൻ ചട്ടമ്പികളോട് ത്യാഗരാജൻെറ നേതൃത്വത്തിൽ ഒററയ്ക്കുനിന്നു പൊരുതുന്നതാണോ പിന്നെ മോശം?

**പുകവലി ശ്വാസകോശങ്ങളിൽ**
**അർബുദം ഉണ്ടാക്കുന്നു.**

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസസ് വി.—ഇരിഞ്ഞാലക്കുട

**ചോദ്യം:**

മെൻസസിനുശേഷം പതിനാലാംദിവസം കൃത്രിമ ബീജസങ്കലനം നടത്തിയെങ്കിലും വിജയിച്ചില്ല. അതിനു ശേഷം പതിനേഴാംദിവസം വയറിനു താഴെ ഇരുവശവും വേദനവന്നു. ഇനി എന്താണു ചെയ്യേണ്ടതു്?

**ഉത്തരം:**

അണ്ഡം ഉണ്ടാകുമെന്നു പ്രതീക്ഷിക്കുന്ന ദിവസങ്ങളിലാണു് കൃത്രിമബീജസങ്കലനം നടത്തേണ്ടതു്. കൃത്രിമമായി ബീജസങ്കലനം നടത്തുന്നതു് പലവിധത്തിലാണു്. ശുക്ലം ഭഗാശയത്തിലോ ഗർഭാശയകണ്ഠത്തിലോ നിക്ഷേപിക്കാം. ഗർഭാശയത്തിനകത്തും നിക്ഷേപിക്കാം. ഗർഭാശയത്തിനകത്തു നിക്ഷേപിച്ചാൽ—അതേ തുടർന്നു പഴപ്പുണ്ടാകാനുള്ള ഒരു ചെറിയ സാദ്ധ്യതയുണ്ടു്. ബീജസങ്കലനം നടത്തിയതിന്റെ മൂന്നാം ദിവസം വയററിൽ രണ്ടുവശത്തും വേദന അനുഭവപ്പെടുന്നതു് ഇങ്ങനെ പഴപ്പുണ്ടായതുകൊണ്ടാവാം. ചിലക്കു് അണ്ഡാശയത്തിൽ അണ്ഡം ഉല്പാദിപ്പിക്കുന്ന സമയങ്ങളിൽ അടിവയററിൽ വേദന അനുഭവപ്പെടും. അതു് ഒരു വശത്തു മാത്രമേ അനുഭവപ്പെടുകയുള്ളു.

## മിസസ് പി. ബി.—നെടുങ്ങണ്ട

**ചോദ്യം:**

ഞങ്ങളുടെ വിവാഹം കഴിഞ്ഞിട്ടു് ഒരു വർഷമായി. ഇതുവരെയും കുട്ടികളില്ല. എനിക്കു് 21-ം ഭർത്താവിനു് 35-ം ആണു് പ്രായം. രണ്ടുമാസംമുമ്പു് എന്റെ ഭർത്താവു് ഒരു മാസത്തെ അവധിക്കു് ജോലിസ്ഥലത്തുനിന്നും വന്നു. വന്ന ദിവസം ഞങ്ങൾ ബന്ധപ്പെട്ടു. അന്നു് എനിക്കു് മാസമുറ കഴിഞ്ഞു് നാലാം ദിവസമായിരുന്നു. അല്പം ബ്ലഡ് ആസമയത്തു പോയി. അതിനുശേഷം മാസമുറ ആകേണ്ടതീയതിക്കു നാലു ദിവസം മുമ്പേ രണ്ടു ദിവസം അല്പം ബ്ലഡ് പോയി. അതിനുശേഷം അടുത്ത മാസം വീണ്ടും നാലു ദിവസംമുമ്പേ ബ്ലഡ് വളരെക്കൂടുതൽ കട്ടിയായിപ്പോയി. ഇതു് എന്തുകൊണ്ടാണു ഡോക്ടർ?

**ഉത്തരം:**

ആർത്തവത്തിന്റെ നാലാം ദിവസം ലൈംഗികബന്ധമുണ്ടായാൽ ആ സമയത്തു് അല്ലെങ്കിൽ അതേത്തുടർന്നു് ഗർഭാശയത്തിനകത്തോ ഭഗാശയത്തിലോ തങ്ങിനിന്ന രക്തം പുറത്തുവരാൻ സാദ്ധ്യതയുണ്ടു്. മാസമുറ നാലുദിവസമൊക്കെ നേരത്തേവരുന്നതു് അസാധാരണമായി കണക്കാക്കേണ്ടതില്ല. ഗർഭധാരണം നടന്നാലും ചിലർക്കു് രണ്ടുമൂന്നു മാസത്തേക്കു തുടർന്നു മാസമുറപോലെ രക്തസ്രാവം ഉണ്ടാകുന്നതായി കാണുന്നുണ്ടു്. ഇങ്ങനെയുണ്ടാകുന്ന രക്തസ്രാവം സാധാരണ ആർത്തവസമയത്തു് ഉണ്ടാകുന്നതിലും അളവിൽ കുറവായിരിക്കും. വീണ്ടും നാലുദിവസം മുമ്പേ അതിയായ രക്തസ്രാവം ഉണ്ടാകുന്നതു ഗർഭഛിദ്രം കാരണമായി ആകാനും സാദ്ധ്യതയുണ്ടു്. അതിനാൽ നിങ്ങൾ ഒരു ഡോക്ടറെ കണ്ടു് പരിശോധിപ്പിച്ചു് എന്താണു് കാരണമെന്നു കണ്ടുപിടിക്കണം.

## മിസ്. ടി. എസ്. കെ.—അമ്പലപ്പുഴ

**ചോദ്യം:**

ഞാൻ 23-വയസ്സുള്ള ഒരു പെൺകുട്ടിയാണു്. എന്റെ മുഖത്തും ശരീരത്തും കണ്ടമാനം മുടി വളരുന്നു. ഇതിനു് എന്താണു് ഒരു പ്രതിവിധി?

**ഉത്തരം:**

ചില പെൺകുട്ടികൾക്കും സ്ത്രീകൾക്കും ശരീരത്തിൽ—പുരുഷന്മാരെപ്പോലെ കൂടുതലായി രോമം വളരുന്നുണ്ടു്. ഇതു പലപ്പോഴും ജന്മനാ അല്ലെങ്കിൽ കുടുംബ പാരമ്പര്യമായി (Constitutional) ഉണ്ടാകുന്നതാണു്. ഇതു് ചെറിയ വയസ്സിലേ കുറേശ്ശെ കണ്ടുതുടങ്ങും. ഒരു പരിധിവരെ ക്രമേണ കൂടും. ഇതിനു ഫലപ്രദമായ ചികിത്സ ഇല്ലെന്നുള്ളതാണു് വാസ്തവം. എന്നാൽ ചിലക്കു പെട്ടെന്നു് പുരുഷന്മാരെപ്പോലെ മുഖത്തും ശരീരത്തിലും രോമം ക്രമാതീതമായി വളർന്നുതുടങ്ങുന്നു. ഇതു പലപ്പോഴും രോഗകാരണമായാണു്. പുരുഷന്മാരിൽ ഉണ്ടാകുന്ന "ടെസ്റ്റോസ്റ്റെറോൺ" എന്ന അന്തഃസ്രാവം സാധാരണമായി കുറഞ്ഞ അളവിൽ സ്ത്രീകളിലും ഉണ്ടാകുന്നുണ്ടു്. ചില അവയവങ്ങളുടെ, അന്തഃസ്രാവങ്ങൾ ഉല്പാദിപ്പിക്കുന്ന ഗ്രന്ഥികളുടെ-പ്രവർത്തനത്തിൽ ഉണ്ടാകുന്ന വ്യത്യാസംമൂലം, അല്ലെങ്കിൽ അവ കൂടുതലായി വളരുന്നതുമൂലം അല്ലെങ്കിൽ അവയിൽ "ടെസ്റ്റോസ്റ്റെറോൺ" ഉല്പാദിപ്പിക്കുന്ന മുഴകൾ ഉണ്ടാകുന്നതു കാരണമായി ഇങ്ങനെ സംഭവിക്കുന്നുണ്ടു്. ഇതു പരിശോധിച്ചു് എന്താണു കാരണമെന്നു കണ്ടുപിടിച്ചു ചികിത്സിക്കേണ്ടിവരും. പലപ്പോഴും മരുന്നുകൾ കഴിച്ചാൽ ശരിയാകുന്നതാണു്. അപൂർവ്വമായി ഓപ്പറേഷൻ വേണ്ടിവരും.

Published by M. S. Sreenivasan on behalfof Laisa Publications Private Ltd. Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234